# ഷാജഹാൻ

## ഭാഷാനാടകം.



ബങ്കാളിയിൽനിന്ന പരിഭാഷപ്പെടുത്തിയതു്

കെ. മാമ്മൻ എം. എ.



ആററൂർ കൃഷ്ണപ്പിഷാരടി അവർകൾ

എഴുതിയ പ്രസ്താവനയോടുകൂടിയതു്.

*Malayala Manorama Press Kottayam.*

1100.

ല 12 അണ.

# ഷാജഹാൻ

## ഭാഷാനാടകം.



ബെംഗാളിയിൽനിന്നു പരിഭാഷപ്പെടുത്തിയതു്

കെ. രാമൻ എം. എ.



ആറ്റൂർ കൃഷ്ണപ്പിഷാരടി അവർകൾ

എഴുതിയ പ്രസ്താവനയോടു കൂടിയതു്.

*Malayala Manorema Press Kottayam.*

**1100.**

ല 12 ണ.

# പ്രസ്താവന.

ഭരതമുനിയുടെ നാട്യശാസ്ത്രപ്രകാരമുള്ള അഭിനയരീതിയനുസരിച്ചു നോക്കുമ്പോൾ ഗദ്യപദ്യമിശ്രിതമായ പ്രാചീന നാടകരീതിക്ക് അസാധാരണമായ ആസ്വാദ്യതയുണ്ടെങ്കിലും സംഭാഷണപ്രധാനമായ ഇക്കാലത്തെ നാടകാഭിനയസമ്പ്രദായത്തിന് ആ പ്രാചീനരീതിയേക്കാൾ കേവലം ഗദ്യമയങ്ങളായ നാടകങ്ങളാണ് സ്വാഭാവികതകൊണ്ടും മററും അധികം യോജിച്ചിരിക്കുന്നതെന്നുള്ളതിനു സംശയമില്ല. ഭാരതഖണ്ഡത്തിലെ മററു ഭാഷകളിലെന്നപോലെ മലയാളത്തിലും ഏതാനും കാലമായി നാടകാഭിനയം മേൽപ്പറഞ്ഞ നവീനപ്രസ്ഥാനമവലംബിച്ചു നിർവ്വഹിച്ചുവരുന്ന സ്ഥിതിക്കു തന്മയത്വം പൂർത്തിയാകണമെങ്കിൽ അതിന്നുപയോഗപ്പെടുത്തുന്ന നാടകഗ്രന്ഥങ്ങളും ഗദ്യമയങ്ങൾ തന്നെയായിരിക്കണമെന്നു തീച്ചയാണ്. അതിനുപുറമെ ആ മാതിരി നാടകങ്ങൾ വായിക്കുമ്പോൾതന്നെയും പ്രത്യേകം ഒരനുഭവരസം സഹൃദയസമ്മതമാകയാലും നമ്മുടെ ഭാഷയിൽ ആവക നാടകഗ്രന്ഥങ്ങൾ ധാരാളം ഉണ്ടാകേണ്ടത് അത്യാവശ്യമായിട്ടാണിരിക്കുന്നത്.

അടുത്ത കാലത്തു ജീവിച്ചിരുന്ന നാടകകവികളിൽവെച്ച് ഏററവും ഉൽകൃഷ്ടനെന്നു സർവ്വസമ്മതനായ "ദ്വിജേന്ദ്രലാലരായി" അവർകളുടെ മാതൃഭാഷയായ ബെംഗാളിയിൽ അനേകം നാടകങ്ങൾ നിർമ്മിച്ചിട്ടുള്ളവയിൽ ഒന്നായ "ശാഹജഹാങ്ങ്" എന്ന ഗ്രന്ഥത്തിന്റെ പരിഭാഷയാണ് പ്രസ്തുതഗ്രന്ഥം. ആ കവിശ്രേഷ്ഠന്റെ കൃതികളിൽതന്നെ മേവാർപതനം, ചന്ദ്രഗുപ്തൻ, ശാഹജഹാംഗ് മുതലായ ചില നാടകങ്ങൾക്കു മററുള്ളവയേക്കാൾ ഗുണാധിക്യംകൊണ്ടുള്ള പ്രാധാന്യം അധികമുണ്ട്. ഐതിഹാസികങ്ങളായ ഇതിവൃത്തങ്ങളെ അടിസ്ഥാനപ്പെടുത്തി ഒരു നാടകം നിർമ്മിച്ചു രസപുഷ്ടിയുള്ളതാക്കി ഫലിപ്പിക്കുന്നതു വളരെ പ്രയാസമുള്ള സംഗതിയാണ്. ചരിത്രവിഷയങ്ങളെല്ലാം യഥാർത്ഥനിലയിൽ മാത്രം വിവരിക്കുന്നതായാൽ കല്പനാശക്തിയുടെ സ്വാതന്ത്ര്യഗതിയാൽ നാടകത്തിന്റെ നിലയ്ക്കു വേണ്ടതായ സ്വാരസ്യം കുറഞ്ഞുപോകുകയും ചെയ്യുന്നു. അതിനാൽ ഏതെങ്കിലും ഒരു പ്രസിദ്ധചരിത്രസംഭവത്തെ

പ്രധാനമായവലംബിച്ചുംകൊണ്ട് ഉത്തമമായൊരു നാടകഗ്രന്ഥം നിൎമ്മിക്കുന്ന കാൎയ്യം കല്പിതകഥാവസ്തുകൊണ്ടുള്ള നാടകനിൎമ്മാണത്തെക്കാൾ വൈഷമ്യമേറിയതാണല്ലോ. അതിനുംപുറമേ നാടകത്തിലെ പ്രധാനകഥാപാത്രം നിൎദ്ദൂഷ്യവും അനുകരണീയവുമായിരിക്കേണ്ടതാണ്. എന്തുകൊണ്ടെന്നാൽ, ഒരു കവി അദ്ദേഹത്തിന്റെ ഹൃദയത്തിൽ പ്രകാശിക്കുന്ന അന്തൎജ്ജീവശക്തിസ്വരൂപങ്ങളെ പ്രധാനപാത്രം വഴിക്കാണല്ലോ പ്രകാശിപ്പിക്കുന്നതു്. കവികുലഗുരുസ്ഥാനായ കാളിദാസൻ മഹാഭാരതത്തിൽ കാണുന്ന ദുഷ്ഷന്തന്റെ സ്വഭാവം കുറേയെന്നു മാറ്റിക്കൊണ്ടു ശാകുന്തളത്തിൽ നിബന്ധനം ചെയ്തിട്ടുള്ളതിന്റെ തത്വവും ഇതുതന്നെയാണ്. മാളവികാഗ്നിമിത്രത്തിലെ നായകനായ അഗ്നിമിത്രൻ വാസ്തവത്തിൽ വെറും വിടനും അടുക്കാരികളിൽ ഭ്രമിക്കുന്നവനുമാണെന്ന് ആ രാജാവിന്റെ കാലത്തു രൂപവതികളായ കന്യകമാരെ ലേലത്തിൽ വിൽക്കുന്നതു പതിവായിരുന്നുവെന്നും അങ്ങനെയുള്ള കന്യകമാരെ ലേലത്തിൽകൊണ്ടു രാജധാനിയിലേക്കയച്ചുകൊടുക്കുന്നതു് ഉദ്യോഗസ്ഥന്മാൎക്കു രാജസേവ സമ്പാദിപ്പാൻ നല്ല ഉപകരണമായിരുന്നുവെന്നും മറ്റും ആ കവിശ്രേഷ്ഠൻ ഒളിഞ്ഞുനിന്നു കാണിക്കുന്നുണ്ടെങ്കിലും പ്രത്യക്ഷത്തിൽ ആ പ്രധാനപാത്രത്തെയും നല്ലവണ്ണം തേച്ചു മിനുക്കി വളരെ ഭംഗിയായ നിലയിൽ പെരുമാറിക്കാണുന്നതിലടങ്ങിയിട്ടുള്ള സൂക്ഷ്മാംശവും മറ്റൊന്നല്ല.

ഷാജഹാൻ ഒരൈതിഹാസികപുരുഷനാണ്. അദ്ദേഹത്തിന്റെ ജീവിതം വാസ്തവത്തിൽ വേണ്ടേടത്തോളം പവിത്രമോ അനുകരണീയപുരുഷോചിതമോ ആയിരുന്നില്ലെന്നുള്ളതു ചരിത്രജ്ഞന്മാരായി നല്ലവണ്ണം അറിഞ്ഞിരുന്നുവെങ്കിലും ഒരു ദൃശ്യകാവ്യമായ നാടകത്തിനു വേണ്ട അഭിനയയോഗ്യതപൂൎത്തിയാക്കി ഉൽക്കൎഷകത്തക്ക വിധത്തിലാണ് പ്രസ്തുതനാടകം അദ്ദേഹം രചിച്ചിട്ടുള്ളതു്. കഥാപാത്രങ്ങളെ അഭിനയയോഗ്യങ്ങളാക്കിത്തീൎക്കാൻ വേണ്ടി ഗ്രന്ഥകാരൻ ചരിത്രസംഗതികളിൽനിന്ന് എത്രത്തോളം വ്യതിചലിച്ചു കാണിച്ചിട്ടുണ്ടെന്നു തന്നെ ക്രമമായി നോക്കാം.

ഷാജഹാനെ പുത്രസ്നേഹപരവശനും, ക്ഷമാശീലനും, കോമളസ്വഭാവനുമായ ഒരു വൃദ്ധപുരുഷന്റെ നിലയിലാണ് നാടകകാരൻ ഇതിൽ രൂപപ്പെടുത്തിയിരിക്കുന്നതു്. ഔരം

ഗങ്ങളിലായി ഷാജഹാന്റെ പൂർവ്വചരിത്രങ്ങളും മറ്റും വിശദ
പ്പെടുത്തി സ്വഭാവവിശേഷം വികസിപ്പിച്ചു വ്യക്തമാക്കീട്ടു
ണ്ട്. ആ പ്രധാനനായകന്റെ കാന്തിവിശേഷം എവിടെയും ഉ
ജ്ജ്വലമായിട്ടും സുന്ദരമായിട്ടുമാണിരിക്കുന്നതു്. പരസ്പരവിദ്വേ
ഷികളും തന്നെ ദ്രോഹിക്കാൻ ഒരുമ്പെട്ടവരുമായ പുത്രന്മാരെശ്ശാ
സിക്കാൻ മുതിരുന്ന അവസരങ്ങളിലെല്ലാം അദ്ദേഹം "ഹാ!
എന്റെ ഈ ഉണ്ണികൾ അമ്മയില്ലാത്തവരായിപ്പോയല്ലോ. അ
വരെ ഞാൻ എങ്ങനെ ശിക്ഷിക്കും? ജഹാനാരാ! അതാ, അങ്ങു
നോക്കു്. കമനീയമായ മന്ദിരം (സമാശ്വാസം) നീ അതു കാണു
ന്നില്ലേ? ആ താജ്മഹാളിന്റെ നേരെ നോക്കീട്ടു് എന്നോടു്
അവരെ ശിക്ഷിക്കാൻ പറക." എന്നിങ്ങനെ പറഞ്ഞുപോ
കുന്നു. അതിൽനിന്നു വ്യക്തമാകുന്ന ആ വൃദ്ധന്റെ സന്താന
സ്നേഹപാരവശ്യത്താൽ നാം ആർദ്രഹൃദയരായിത്തീരുകയും ചെയ്യു
ന്നു. എന്നുതന്നെയുമല്ല പ്രിയപത്നിയായിരുന്ന മുംതാജിന്റെ
പേരിൽ അദ്ദേഹത്തിനു ജീവിതവ്യാപിയായ വിധത്തിലുണ്ടാ
യിരുന്ന മമതയും, താജ്മഹാളിന്റെ നാമം മന്ത്രപാവനമെന്ന
വിധം അദ്ദേഹം ഉച്ചരിക്കുന്നതിൽനിന്നഭിവ്യഞ്ജിക്കുന്നതും
അക്ഷയവും അസാധാരണവുമായ ശില്പകീർത്തിമഹിമയും ആ വ
ക വാക്കുകൾ കേൾക്കുമ്പോൾ നമ്മുടെ മനോമുകുരത്തിൽ പ്ര
കാശിക്കയും ചെയ്യുന്നു. ഔറംഗസേബ്ബിന്റെ ആജ്ഞപ്രകാരം
താൻ ബന്ധനസ്ഥനാണെന്നുള്ള വർത്തമാനം കേട്ട മാത്രയിൽ ആ
വൃദ്ധസിംഹം ഇങ്ങനെ ഗർജ്ജിക്കുന്നു. "എന്ത്? ഈ സിംഹം വൃ
ദ്ധനായിപ്പോയി, അതിനാൽ നിന്റെ ചവിട്ടു ഞാനേറ്റുകൊ
ള്ളും എന്നോ നിന്റെ വിചാരം? ഞാൻ വൃദ്ധൻ തന്നെ. എ
ങ്കിലും ഷാജഹാനാണ്. ആരവിടെ? എന്റെ വാളും പരി
ചയും കൊണ്ടുവരിക" ഈ വാക്കുകൾ ആ വീരന്റെ ഹൃദയ
ത്തിൽ പൂർവ്വോത്സാഹങ്ങൾ സംസ്കാരരൂപത്തിൽ പ്രതിബിംബി
ച്ചു കിടക്കുന്ന സംഗതിയും ആ വഴിക്കു് അദ്ദേഹം അഹമ്മദ്നാ
ഗരം മുതലായ പട്ടണങ്ങളെ രോധിച്ച അവസരങ്ങളിൽ പ്ര
കാശിപ്പിച്ച പരാക്രമങ്ങളും സ്മരിപ്പിക്കയും പഞ്ജരബദ്ധനും ജ
രാജർജ്ജരനുമായ ആ കേസരിയുടെ വ്യർത്ഥമായ ഗർജ്ജനം കേ
ൾക്കുന്ന നമ്മുടെ ഹൃദയം അനുകമ്പാപൂർണ്ണമായിത്തീരുകയും ചെ
യ്യുന്നു. ദാരയുടെ പരാജയത്തെയും ഔറംഗസേബ്ബിന്റെ മ
യൂരസിംഹാസനാരോഹണത്തെയും കേട്ടപ്പോൾ അദ്ദേഹം കോട്ട

ട്ടു പുറത്തു വന്നു തന്റെ പ്രജകളെക്കാണ്മാനാഗ്രഹിക്കുന്നു. അതു കാണുമ്പോൾ നമുക്ക് ആ രാജശ്രേഷ്ഠന്റെ ശാസനാവൈഭവ്യവും പ്രജാവാത്സല്യവും ന്യായവിചാരവും മറ്റും ഓർമ്മവന്നതോടു കൂടി അദ്ദേഹത്തിന്റെ അപ്പോഴത്തെ ദയനീയാവസ്ഥയാൽ നമ്മുടെ ഹൃദയം കരുണാർദ്രമായിത്തീരുന്നു. ദാരയെ നിഗ്രഹിപ്പാൻ ഉടങ്ങുന്ന സംഗതി വിരോധിപ്പാനായി അദ്ദേഹം ആഗ്രയിലെ ദുർഗ്ഗത്തിന്റെ മുകളിൽനിന്നു ചാടുവാൻ ഭാവിക്കുമ്പോഴും ദാരയെക്കൊന്നുവെന്നറിഞ്ഞ ഉടനെ ഉന്മത്തനായിത്തീർന്നു ക്ഷമാവതിയായ ഭൂമിയെശ്ശപിക്കുമ്പോഴും അദ്ദേഹത്തിനു ദുസ്സഹമായുണ്ടായിരുന്ന ശോകത്തിന്റെ കാഠിന്യം ആലോചിച്ചാലോചിച്ചു നമ്മുടെ ഹൃദയം കരുണാരസവ്യാകുലമായിപ്പോകയും ചെയ്യുന്നു. ഒടുവിൽ ഈവക ദുഃഖങ്ങൾക്കെല്ലാം കാരണഭൂതനായ ഔരംഗസേബിന്റെ മലിനവും ശിഥിലവും ക്ഷീണവുമായ ദേഹം കാണുമ്പോൾ സന്താനവത്സലനായ ഷാജഹാൻ ആ പുത്രന്റെ ക്ഷന്തവ്യമല്ലാത്ത ദ്രോഹാപരാധങ്ങളെല്ലാം ക്ഷമിക്കയും ചെയ്യുന്നു. ആകപ്പാടെ പ്രിയപത്നീനാശംകൊണ്ടും പലതരത്തിലുള്ള ഗൃഹഛിദ്രങ്ങളെക്കൊണ്ടും ഉന്മേഷമെല്ലാം നശിച്ചു ബുദ്ധിക്കും ഏതാണ്ടൊരു ചാപല്യം ബാധിച്ച ഒരു വീരവൃദ്ധന്റെ ചിത്രമാണ് ഷാജഹാനെന്ന പാത്രം നമുക്കു കാണിച്ചുതരുന്നതെന്നു ചുരുക്കത്തിൽ പറയാം. പിതൃദ്രോഹം, സിംഹാസനാവകാശലാഭത്തിനുവേണ്ടി സഹോദരന്മാരുമായുള്ള യുദ്ധം മുതലായതെല്ലാം മുഗൾ ചക്രവർത്തിമാർക്കു പാരമ്പര്യമായ ദുസ്സ്വഭാവമായിട്ടാണ് ചരിത്രത്തിൽ പ്രതിപാദിച്ചുകാണുന്നതെങ്കിലും അതുപ്രകാരം ഷാജഹാനും സ്വപിതാവിനു വിരുദ്ധമായി ആയുധം ധരിച്ചിട്ടുണ്ടെങ്കിലും ആ വക സംഗതികൾ നോക്കുമ്പോൾ പുത്രന്മാർ തനിക്കു വിരോധമായി പ്രവർത്തിക്കുന്നതു കേട്ട അവസരത്തിൽ ഷാജഹാൻ "അയ്യോ, ഈ സംഗതികളെപ്പറ്റി ഇതുവരെ ഇത്ര ഗൌരവമായി ഞാൻ വിചാരിച്ചില്ല. അങ്ങനെ വിചാരിക്കുന്ന ശീലവും എനിക്കില്ല. അതുതന്നെയായിരിക്കാം ഇത്രത്തോളമായിട്ടും കാര്യത്തിന്റെ ഗതികൾ എനിക്കു മനസ്സിലാകാത്തതിന്റെ കാരണം" എന്നും മറ്റും പറയുന്നതു്. അദ്ദേഹത്തിന്റെ സ്വന്തം പ്രകൃതി അടിസ്ഥാനമാക്കിത്തന്നെ, തന്റെ പുത്രന്മാർ വൃദ്ധദശയിൽ തന്നെയും ദ്രോഹിക്കുമെന്ന്

അദ്ദേഹം കരുതേണ്ടതാകയാൽ, യോജിക്കാതെവരുന്നുണ്ടെങ്കിലും, പ്രസ്തുതനാടകകർത്താവു ഭാരതത്തിലെ ദുഷ്ഷന്തന്റെ സ്വഭാവത്തിനു കാളിദാസനെന്നതുപോലെ ചരിത്രത്തിലെ ഷാജഹാന്റെ സ്വഭാവത്തിനും ചില മാറ്റങ്ങൾ കല്പിച്ചു ശുദ്ധിവരുത്തീട്ടുള്ളതിനാലും മുൻ പറഞ്ഞപ്രകാരം വാർദ്ധക്യംകൊണ്ടും മറ്റും ബുദ്ധിക്കുറപ്പു കുറഞ്ഞുപോയ ഒരു മഹാപുരുഷന്റെ നിലയിൽ അദ്ദേഹത്തെ പ്രത്യക്ഷപ്പെടുത്തീട്ടുള്ളതിനാലും നാടകഷാജഹാനെപ്പറ്റിയേടത്തോളം ആവക യോജിപ്പുകേടൊന്നും വരുന്നില്ല. അതുകൊണ്ടുതന്നെയാണ് "ദൈവമേ! ഇങ്ങനെയെല്ലാം വരുത്തുന്നതിനു ഞാനെന്തപരാധമാണ് ചെയ്തിട്ടുള്ളതു്" എന്നും മറ്റും അദ്ദേഹം പറയുന്നതും സംഗതമായിത്തീരുന്നതു്. ആകപ്പാടെ നോക്കിയാൽ "ഷെക്സ്പീയർ" മഹാകവിയുടെ "കിങ്ങ്ലിയർ" എന്ന നാടകത്തിലെ സന്താനദ്രോഹപീഡിതനായ ലിയറിനും പ്രകൃതനാടകത്തിലെ ഷാജഹാനും പല അംശങ്ങളെക്കൊണ്ടും പരസ്പരസാദൃശ്യം കാണാവുന്നതാണ്.

ഈ നാടകകഥാപാത്രങ്ങളിൽ വെച്ചു ദാരയോളം ദുഃഖം മറ്റാർക്കും സംഭവിച്ചിട്ടില്ലെന്നുതന്നെ പറയാം. അദ്ദേഹത്തിന്റെ ഭാഗ്യവിപര്യയത്തെപ്പറ്റിയുള്ള സഹതാപം നമ്മുടെ ചിത്തവൃത്തിയെ മറ്റുള്ളവയിൽ കൂടുതലായി ആകർഷിക്കുന്നു. ദാരയെ ധർമ്മപരായണനും നിഷ്കപടനുമായ വീരപുരുഷനായിട്ടാണ് കവി കല്പിച്ചിട്ടുള്ളതു്. അതിനാൽ കുടിലപ്രയോഗചതുരനായ ഔരംഗസേബിന്റെ കപടതന്ത്രങ്ങളാൽ അദ്ദേഹം പരാജിതനായിപ്പോയി. ദാരയുടെ ഭാഗ്യദോഷത്തെ ക്രമത്തിൽ ഒന്നിനൊന്നധികമായി നാടകകാരൻ വിവരിച്ചിരിക്കുന്നു. ദുഷ്ടസ്വഭാവനായ എതിരാളിയിൽ നമുക്കു സ്വാഭാവികമായുണ്ടാകുന്ന വെറുപ്പും അപകർഷകാംക്ഷയും സദ്വൃത്തനായ പുരുഷനിൽ നമുക്കുണ്ടാകുന്ന അനുഭാവവും അഭ്യുദയകാംക്ഷയും വിപരീതഫലം കാണുന്തോറും വർദ്ധിച്ചുവരുന്നതും ആ വഴിക്കു സദ്വൃത്തന്റെ പേരിലുള്ള അനുതാപവും അധികമധികം കൂടിവരുന്നതുമാണല്ലോ. ഷാജഹാനെപ്പോലെതന്നെ ദാരയേയും പത്നീസ്നേഹത്താലും സന്താനസ്നേഹത്താലും വ്യാകുലിതഹൃദയനായിട്ടാണ് വർണ്ണിച്ചിരിക്കുന്നതു്. മരുഭൂമിയിൽവെച്ചു ഭാര്യയുടെയും പുത്രന്മാരുടെയും അസഹ്യമായ കഷ്ടാവസ്ഥ കണ്ട് ഉന്മത്ത

മെന്നു വിശ്വസിപ്പിക്കയും താൻ മക്കത്തേക്കു പോകാൻ തീൎച്ചയാക്കിയതായിപ്പറകയും മററും ചെയ്തു വഞ്ചിക്കുന്നതു് അതിന്നുദാഹരണമാണു്. അതിന്നു പുറമെ ദാരയേയും സിപാറിനേയും മലിനമായ ജീൎണ്ണവസ്ത്രം ധരിപ്പിച്ചു മെലിഞ്ഞ ആനയുടെ പുറത്തു കയററി പട്ടണം മുഴുവനും സഞ്ചരിപ്പിച്ചു ജനങ്ങളെ കാണിച്ചതും നീചബുദ്ധിയുടെ നിഷ്ഠുരകൃത്യങ്ങളിലൊന്നായിട്ടു വിചാരിക്കാൻ തരമുള്ളു. ചരിത്രത്തിൽ ഔരംഗസേബ്ബിന്റെ ക്രൂരകൃത്യങ്ങൾ വേറെ പലതും പ്രസ്താവിച്ചു കാണുന്നുണ്ടെങ്കിലും നാടകകാരൻ അവയൊന്നും പ്രസ്പഷ്ടമാക്കാതെ ആ ചക്രവൎത്തിയുടെ ചരിത്രത്തിലെ പരസ്പരവിരുദ്ധഭാവങ്ങളെ സ്വഭാവോചിതമായ രൂപത്തിൽ സമന്വയം ചെയ്തു മിനുക്കി വെളിപ്പെടുത്തുവാൻ നല്ലവണ്ണം ശ്രമിച്ചിട്ടുണ്ടു്. ആ ശ്രമം ആകാവുന്നേടത്തോളം ഫലിച്ചിട്ടുമുണ്ടു്. സാമ്രാജ്യലാഭവിഷയത്തിൽ ഔരംഗസേബ്ബിന്നു സഹായമായിരുന്ന രാജ്യതന്ത്രജ്ഞാനത്തെ ഗ്രന്ഥകാരൻ നല്ലവണ്ണം വിശദമാക്കിയും ഒടുവിൽ ആ സാമ്രാജ്യത്തിന്റെ അധഃപതനത്തിന്നു ഹേതുഭൂതമായിട്ടുള്ള മനോദോഷത്തെ "സെഫറത്തി"ന്റെ ശാപം വഴിക്കു മററും അസ്പഷ്ടമായിക്കാണിച്ചും ആ കഥാപാത്രത്തിന്റെ സ്വഭാവം രചിച്ചിരിക്കുന്നു.

മുറാദിനെയാകട്ടെ വീരനും സാഹസിയും സത്യപ്രിയനും വേശ്യാലമ്പടനും സുഖാസക്തനുമായിട്ടാണു് ഉല്ലേഖനം ചെയ്തിട്ടുള്ളതു്. അദ്ദേഹം ഇസ്ലാംമതത്തിൽ യുക്തിവാദം കൂടാതെതന്നെ അന്ധമായ ശ്രദ്ധയും വിശ്വാസവുമുള്ളവനാണു്. ഔരംഗസേബ്ബിനാൽ വഞ്ചിതനായ മുറാദിന്റെ ബുദ്ധിക്കു മദ്യപ്രിയതയും സ്ത്രീപ്രിയതയും അടിസ്ഥാനമാക്കിക്കൊണ്ടു പ്രസ്തുത ഗ്രന്ഥകാരൻ ചരിത്രത്തിൽ കാണുന്നതിനേക്കാൾ കുറേയധികം വിവേകശൂന്യത കൊടുത്തു പാത്രസൃഷ്ടിവൈചിത്ര്യം വരുത്തി നാടകീയസൌന്ദൎയ്യം സമ്പാദിച്ചിരിക്കുന്നു.

ഷൂജ സാഹസിയും സദാ യുദ്ധതൽപ്പരനുമാണെങ്കിലും പോർക്കളത്തിലെ കോലാഹലങ്ങൾക്കിടയ്ക്കുതന്നെ നൃത്തഗീതാദികളിൽ ലയിക്കുകയും പത്നിയുടെ പാട്ടുകേട്ടു മറെറല്ലാം മറന്നു് ആനന്ദിക്കുകയും ചെയ്യുന്നുണ്ടു്. അദ്ദേഹം വളരെ ദാക്ഷിണ്യമുള്ളവനും സരളചിത്തനുമാണു്. വലിയ പരിശ്രമത്തോടുകൂടി യുദ്ധക്കളത്തിലേക്കു പോവാൻ അദ്ദേഹം തിടുക്കപ്പെട്ടുകൊ

ങ്ങിരിക്കുന്ന അവസരത്തിൽപ്പോലും പാട്ടുപാടി കേൾപ്പിക്കാൻ ശ്രമിക്കുന്ന പ്രിയപത്നിയുടെ പ്രേമത്തിൽ അദ്ദേഹത്തിനു ശങ്ക ജനിക്കുന്നതും ഒടുവിൽ മാത്രം സഹമരണത്തിനൊരുങ്ങുമ്പോൾ ആ പ്രേമത്തിൻെറ അഗാധത മനസ്സിലാകുന്നതും എല്ലാം ആ സരളഹൃദയത്വംകൊണ്ടു വന്നുകൂടിയതാണ്.

മഹമ്മദാകട്ടെ, ആദിയിൽ സ്വപിതാവിൻെറ ആജ്ഞയെ അനുസരിച്ചുംകൊണ്ടിരിക്കുന്നു. എന്നാൽ ഒടുവിൽ വംശപാരമ്പര്യത്തിനു ചേൎന്ന വിധം അദ്ദേഹവും പിതൃദ്രോഹിയായിത്തീരുന്നുണ്ട്. ഷാജഹാൻ അയാൾക്കു ചക്രവർത്തിയാകാൻ ഉള്ള വഴികാണിച്ചുകൊടുത്തപ്പോൾ തനിക്കു രാജ്യം ആവശ്യമില്ലെന്ന് അയാൾ വിശദമായിപ്പറയുന്നു. ഈ സ്വാർത്ഥത്യാഗത്തിനുള്ള കാരണം പിതൃഭക്തിയോ പിതാവിൻെറ കോപത്തെപ്പററിയുള്ള ഭയമോ ആയിരിക്കണം. ജരാജീർണ്ണനും പരിഭ്രാന്തചിത്തനും ആയ ഷാജഹാനെ ഔരംഗസേബ്ബിൻെറ വാളിൽനിന്നു മോചിപ്പിക്കാനുള്ള സാമർത്ഥ്യം തനിക്കില്ലെന്നും പക്ഷെ അയാൾ മനസ്സിലാക്കിയിരിക്കാം. എങ്കിലും ഒടുവിൽ പിതാവിൻെറ ദ്രോഹകർമ്മങ്ങൾ വെറുത്ത് അദ്ദേഹത്തെ ഉപേക്ഷിക്കുന്ന മഹമ്മദിനെ ഒരു ധർമ്മിഷ്ഠനായിത്തന്നെയാണ് നാടകകാരൻ വിവരിച്ചിരിക്കുന്നത്.

ഈ നാടകത്തിലെ സ്ത്രീപാത്രങ്ങളെല്ലാംതന്നെയും ഉൽകൃഷ്ടനിലയിലുള്ളവയാണ്. നദിറയുടെ കോമളസ്വഭാവവും സഹനശീലവും പാതിവ്രത്യനിഷ്ഠയും ഹിന്ദുപുരാണനായികമാരിൽനിന്ന് ഒട്ടും താണതല്ല. മഹാമായ എന്ന രാജപുത്രമഹിളാരത്നം ഭർത്താക്കന്മാരുടേയും, പുത്രന്മാരുടേയും ജന്മഭൂമിയുടെയും രക്ഷയ്ക്കുവേണ്ടി ജൌഹർവ്രതം അനുഷ്ഠിച്ചുവന്നിരുന്ന രാജപുത്രരമണീകുലത്തിന് ഏററവും യോജിച്ചവൾ തന്നെയാണ്. പിതൃഭക്തിപര്യാകുലയും, മഹാതേജസ്വിനിയും ആയ സോഹരത്തിൻെറ സ്വഭാവം വളരെ ധീരവും അഭിനന്ദനീയവുമായിരിക്കുന്നുണ്ട്. എന്നു മാത്രമല്ല മിക്കതും ചരിത്രത്തിൽ കാണുന്നതിനനുസരിച്ചും ഇരിക്കുന്നു. ഔരംഗസേബ്ബ് ചക്രവർത്തി സ്വപുത്രന്മാരിൽ ഒരുവനെക്കൊണ്ട് അവളെ വിവാഹം ചെയ്യിക്കാൻ നിശ്ചയിച്ചകാലം മുതൽക്ക് അവൾ രാവും പകലും ഒരു ച്ഛുരിക തൻെറ കൈവശം വെച്ചുംകൊണ്ടിരുന്നു. "പിതൃഘാതകൻെറ പുത്രനെ വിവാഹം ചെയ്യാനിടവരുന്നതിനു മുമ്പു

ഞാൻ ഈ ഛുരിക എന്റെ ഹൃദയത്തിൽ കുത്തിയിറക്കും" എന്നാണ് ചക്രവൎത്തിയുടെ ആ നിശ്ചയം കേട്ടപ്പോൾ ആ ധീരവനിത പറഞ്ഞതായികാണുന്നതു്. ജഹനാറ വിദുഷിയും തികഞ്ഞ ബുദ്ധിയുമാണ്. ഷാജഹാന്റെ വാൎദ്ധക്യദശയിൽ രാജ്യകാൎയ്യങ്ങളെല്ലാം നടന്നുകൊണ്ടുപോയതു് മിക്കതും അവളുടെ സാമൎത്ഥ്യം വഴിക്കാണ്. വൃദ്ധനായ പിതാവിന്റെ ശുശ്രൂഷക്കുവേണ്ടിയവൾ തന്നെത്താൻ കാരാഗൃഹവാസം സ്വീകരിച്ചു. ഷാജഹാന് ആപത്തിൽ ധൈൎയ്യവും ദുഃഖത്തിൽ ആശ്വാസവും നൽകുന്നതിനു ദാരാ, നാദിരാ മുതലായവൎക്ക് കൎത്തവ്യബോധം ജനിപ്പിക്കുന്നതിനും ഔരംഗസേബ്ബിന്ന് അയാളുടെ പാപകൎമ്മത്തിന്റെ കാഠിന്യവും ആത്മവഞ്ചനയും വിശദമായി കാണിച്ചുകൊടുക്കുന്നതിനുവേണ്ടി അന്തഃപുരത്തിൽ ആവിർഭവിച്ച ഒരു ഉത്തമരത്നമാണ് ജഹനാറയെന്നു ചുരുക്കത്തിൽ പറയാം.

പിയാരയാകട്ടെ, ചരിത്രപുസ്തകങ്ങളിൽ കാണുന്ന ഒരു കഥാനായികയല്ല. ആ പാത്രത്തെ നാടകകാരൻ സൃഷ്ടിച്ചിട്ടുള്ളതാണ്. ആ കല്പിതനായിക ഗംഭീരഹൃദയയാണെങ്കിലും പുറമെ വളരെ മൃദുലസ്വഭാവയും ഭൎത്തൃവത്സലയാണെങ്കിലും ഭൎത്തൃപരിഹാസരസികയും ആപത്സന്ധികളിൽ ഭൎത്താവിനു സഹായിനിയും ദുൎഘടഘട്ടങ്ങളിൽ ഉപദേശകൎത്രിണിയും ആയി നാടകത്തിൽ ശോഭിക്കുന്നു. അവൾ സ്വഭൎത്താവിനെ സൎവ്വപ്രകാരത്തിലും നിഴലെന്നപോലെ അനുകൂലിക്കുന്നു. യുദ്ധരംഗത്തിൽപോലും അന്തകനെ ഭയപ്പെടാതെ അവൾ സ്വഭൎത്താവിനെ ശുശ്രൂഷിക്കുന്നതിൽ വ്യാപൃതയായിരിക്കുന്നു. വാസ്തവത്തിൽ പിയാറയുടെ ഹാസ്യപ്രിയത നല്ല കരുണരസമായിട്ടാണിരിക്കുന്നതു്. അവളുടെ മുഖത്തിൽ പുഞ്ചിരിയും നേത്രങ്ങളിൽ ചുടുചുടെ ഒഴുകുന്ന കണ്ണുനീരുമാണ് കാണുന്നതു്. ആസന്നമായ ആപത്തോൎത്തു് അവളുടെ ഹൃദയം ഉരുകികൊണ്ടിരിക്കുന്നു. എങ്കിലും അവൾ സ്വദുഃഖത്തെ കഴിയുന്നേടത്തോളം ഒതുക്കി പുഞ്ചിരിപ്പൂവുടെ തീൎത്ഥധാരകൊണ്ടു ഭൎത്താവിന്റെ ക്രോധാഗ്നിയെ ശമിപ്പിക്കാൻ നോക്കുന്നു. മറ്റുള്ള കഥാപാത്രങ്ങൾക്കു പറയത്തക്ക പ്രാധാന്യം ഇല്ലാത്തതിനാൽ അവയെപ്പററി വിവരിച്ച് ഈ അവതാരിക ദീൎഘിപ്പിക്കുന്നില്ല.

പ്രസ്തുതനാടകത്തിനുള്ള വിശേഷഗുണം, ആരംഭം മുതൽ അവസാനംവരെ വായനക്കാരുടെയോ കാണികളുടെയോ കുതൂഹലത്തിനു യാതൊരു ന്യൂനതയും വരാത്തവിധം നിലനിറുത്തിക്കൊണ്ടുപോകുന്നതെന്നുള്ളതാണ്. സാധാരണയായി പലഗ്രന്ഥങ്ങളിലും ചില ഭാഗങ്ങൾക്ക് ഉൽകർഷം കൂടിയും മറ്റു ചില ഭാഗങ്ങൾക്ക് ആ ഗുണം കുറഞ്ഞും ആയിട്ടാണ് കണ്ടുവരാറുള്ളത്. അങ്ങനെയല്ലാതെയുള്ള ഗ്രന്ഥനിർമ്മാണം മഹാകവികൾക്കു മാത്രമേ സാധിക്കയുള്ളു.

ഈ കവിശ്രേഷ്ഠന്റെ നാടകങ്ങളിൽ "ചന്ദ്രഗുപ്തൻ" എന്ന ഗ്രന്ഥം പ്രസ്തുതഗ്രന്ഥപരിഭാഷകൻതന്നെ മലയാളികൾക്ക് ആസ്വാദനീയമാക്കിത്തീർത്തിട്ടുണ്ടല്ലോ. ഇതുപോലെ മറ്റു നാടകങ്ങളും പരിഭാഷപ്പെടുത്തി നമ്മുടെ ഭാഷയിൽ ഈ മാതിരി കവിതാപ്രസ്ഥാനം വേണ്ടേടത്തോളം പ്രചാരമാകുവാൻ ഈ പരിഭാഷകൻ ഉത്തരോത്തരം ശ്രമിക്കുമെന്നു വിശ്വസിക്കയും അതിനായി അദ്ദേഹത്തോട് അപേക്ഷിക്കയും ചെയ്യുന്നു.

ഈ പ്രസ്താവന എഴുതുന്നതിൽ ശ്രീമാൻ "നാഥൂരാമപ്രേമി" എന്ന പണ്ഡിതൻ പ്രസ്തുതനാടകത്തെപ്പറ്റി ചെയ്തിട്ടുള്ള വിമർശം പല സംഗതികളിലും എനിക്കുപകാരമായിത്തീർന്നിട്ടുള്ളതിനാൽ ഇക്കാര്യത്തിൽ ഞാൻ അദ്ദേഹത്തിനു പ്രത്യേകം കടപ്പെട്ടിട്ടുണ്ട്.

ആറ്റൂർ കൃഷ്ണപ്പിഷാരടി.

തിരുവനന്തപുരം
1100 കുംഭം 18.



# ഷാജഹാൻ.

## മാതാപിതാക്കന്മാർ.

മഹാനായ അക്ബർചക്രവൎത്തിയുടെ സന്താനമായ സെലിമിന്റെ (ജഹാൻഗീർ) പുത്രനായിരുന്നു ഷാജഹാൻ; അഥവാ കറാംരാജകുമാരൻ. ഇദ്ദേഹത്തിന്റെ മാതാവു രാജപുത്രഗോത്രജനായ മാർവാറിലെ ഒരു റാണായുടെ മകളായിരുന്നു. എന്നാൽ ജഹാൻഗീറിന്റെ പ്രധാനപത്നി നൂർജഹാൻ എന്ന പ്രസിദ്ധ സ്ത്രീരത്നമായിരുന്നു. ഈ രാജ്ഞിയുടെ മൂത്തസഹോദരനായ ആസഫ്ക്ഹാന്റെ പുത്രി മുംതാസ്മഹൽ എന്ന യുവതിയെ (വധുവിനു 19-ം വരന് 20-ം വയസ്സു പ്രായത്തിൽ 1612-ൽ) കറാംരാജകുമാരൻ വിവാഹം ചെയ്തു. ചക്രവൎത്തിയുടെ പ്രധാന മഹിഷിപദത്തെ പ്രാപിച്ച ബുദ്ധിശാലിനിയായ നൂർജഹാൻ കുടുംബഭരണത്തിലെന്നപോലെ രാജ്യഭരണസംഗതികളിലും പ്രവേശിക്കയും ക്രമേണ രാജാവിനെയും രാജ്യഭരണത്തെയും തന്റെ അധീനത്തിലാക്കിത്തീൎക്കുകയും ചെയ്തു. അനന്തരം ആ രാജ്ഞി സാമ്രാജ്യഭരണത്തെ സഹോദരനായ ആസഫ്ക്ഹാന്റെ ആലോചനയോടുകൂടി ഒരുവിധം ഭംഗിയായി നടത്തിത്തുടങ്ങി. എങ്കിലും ഏതാനും കാലത്തിനുള്ളിൽ അധികാരേച്ഛ, സേവകപക്ഷപാതം, ഉദ്വേഗം, [illegible] മുതലായ ദോഷങ്ങളാൽ നൂർജഹാന്റെ ഭരണം പല കലാപങ്ങൾക്കും ഹേതുവായി കലാശിച്ചു.

## യൌവനോദ്യമങ്ങൾ.

ഈ സന്ദൎഭത്തിൽ ഉദയപുരിയിലെ റാണാ ചക്രവൎത്തിയുമായി മത്സരിച്ചെങ്കിലും അപ്പോൾ 22 വയസ്സു പ്രായമുള്ള ഷാജഹാൻ എതിരിട്ടു റാണായെ പരാങ്മുഖനാക്കിത്തീൎത്തു. അഹമ്മദ്നഗരിയെ ഭരിച്ചിരുന്ന മലിക്ക് അമ്പർ എന്ന സമൎത്ഥനായ ഒരു അബ്സീനിയൻ മുകിലസാമ്രാജ്യത്തിനെതിരായി ഡക്കാനിൽ ഒരു യുദ്ധം ആരംഭിച്ചു. ഈ യുദ്ധത്തിൽ വിജയം നേടുന്നതിനു സാമ്രാജ്യസൈന്യങ്ങൾക്കു അസാദ്ധ്യമെന്ന നിലയിലാവുകയും ചെയ്തു. അതിനു കാരണം മുകിലസേനാനിയമനം

വഹിച്ചിരുന്ന അബ്ദുർറഹിം ശത്രുക്കളുമായി രഹസ്യാലോചന ചെയ്തുകൊണ്ടിരുന്നതാണെന്നു സംശയിക്കപ്പെട്ടിരിക്കുന്നു. എന്നാൽ 1616-ൽ കുറംരാജകുമാരൻ സേനയെ നയിച്ച് അഹമ്മദ്‌നഗർദുർഗ്ഗം സ്വാധീനപ്പെടുത്തി യുദ്ധത്തിൽ വിജയം നേടി. ഈ വിജയംമൂലം അദ്ദേഹം പ്രഖ്യാതനാവുകയും കുറം എന്ന നാമം ഷാജഹാൻ എന്നു മാററപ്പെടുകയും 30,000 പദാതികളുടെയും 20,000 സാദിസേനകളുടെയും മാൻസബ്ദാർക്കുള്ള ആദായങ്ങളും സ്ഥാനമാനങ്ങളും അദ്ദേഹത്തിനു സമ്രാട്ടിൽനിന്നു ലഭ്യമാകുകയും ഉണ്ടായി.

## സോദരന്മാർ.

ജഹാൻഗീറിന്റെ പ്രഥമപുത്രനായ കുസ്രുകുമാരൻ മാൻസിങ്ങിന്റെ ദത്തെടുക്കപ്പെട്ട സഹോദരിയുടെ പുത്രനായിരുന്നു. ഈ കുമാരൻ 1606-ൽ പിതാവിനോടു മത്സരിച്ചു യുദ്ധം ചെയ്തു ബന്ധനസ്ഥനായിത്തീർന്നു. അതിനാൽ ദ്വിതീയപുത്രനായ സുൽത്താൻ പാർവെസ്സിനെ ചക്രവർത്തി കിരീടാവകാശിയായി ഗണിച്ചു. ഇങ്ങനെയിരിക്കെ ഷാജഹാൻ, നൂർജഹാന്റെയും അസഫ്ഖാന്റെയും സഹായത്താൽ കുസ്രുവിനെ അകാലമൃത്യുവിന്നിരയാക്കുവാൻ പലതവണയും ഉദ്യമിച്ചതായി പറയപ്പെട്ടിരിക്കുന്നു.

കുസ്രുവിനെ 1616-ൽ ജഹാൻഗീർ സ്വാമിഭക്തനായ "അനിറായി" എന്ന ഹിന്ദുവിന്റെ സംരക്ഷണയിൽനിന്നു കുമാരന്റെ പരമവൈരിയായ അസഫ്ക്ഹാന്റെ അധീനത്തിലാക്കി. അനന്തരം 1620-നടുത്ത് അസഫ്ഖാന്റെയും നൂർജഹാന്റെയും തന്ത്രത്താൽ ഷാജഹാന്റെ അധീനതയിൽ താമസിപ്പിച്ചു. ഇതിന്റെ ഫലമായി 1622-ൽ ഷാജഹാനാൽ പ്രേഷിതനായ റസ്സാബഹദൂർ, എന്ന ഘാതകന്റെ പരമനൈഷ്ഠൂര്യത്തിനു കുസ്രു പാത്രീഭവിച്ചു നിര്യാതനായി. ഈ സംഭവത്തെപ്പററി പിതാവായ ജഹാൻഗീർ വലിയ വ്യസനമോ വിവരണമോ. കൂടാതെ "കുസ്രുവിന്റെ മരണം ഷാജഹാനിൽനിന്നു ഞാൻ അറിഞ്ഞു" എന്നുമാത്രം എഴുതിയിരിക്കുന്നു. ഏതെങ്കിലും കുസ്രുവിന്റെ അകാലമരണത്തെപ്പററി രഹസ്യമായിരിക്കണം. എന്തെന്നാൽ, ഈ സംഭവത്തെപ്പററി മുണ്ടി, ഡിലേയററ് മുതലായ പാശ്ചാത്യസഞ്ചാരികൾ താഴെ കാണുംപ്രകാരം വിവരിച്ചിരിക്കുന്നു.

"ഈ സന്ദർഭത്തിൽ ബെർഹാംപുരിയിൽ താമസിച്ചിരുന്ന ഷാജഹാൻ പൊതുജനങ്ങൾക്കു സംശയമോ ദ്വേഷമോ തോന്നാത്തവിധത്തിൽ സോദരനെ നിഗ്രഹിക്കുന്നതിന്ന് ഓരോ മാർഗ്ഗങ്ങൾ അന്വേഷിച്ചു. സേനാനായകർ, ഇതരപ്രഭുക്കൾ എന്നിവരുമായി വേണ്ട ഏർപ്പാടുകൾ ചെയ്തിട്ട് അദ്ദേഹം നായാട്ടിനെന്ന നാട്യത്തിൽ അനുചരന്മാരോടുകൂടി ഒരു യാത്ര പുറപ്പെട്ടു. ഏതാനും ദിവസം കഴിഞ്ഞ് ഒരു അസമയത്തു "റസ്സാ" ഖുസ്രുവിന്റെ ഗൃഹദ്വാരത്തിലെത്തി. പിതാവിൽനിന്നു വിശിഷ്ടവസ്തുക്കൾ കൊണ്ടുവന്നിരിക്കുന്നു എന്നു പറഞ്ഞു വാതിൽ മുട്ടിവിളിച്ചു. ഈ കപടനയം വിഫലമായതിനാൽ ബലപ്രയോഗംകൊണ്ടുതന്നെ വാതിൽ ഭേദിച്ച് അയാൾ അകത്തുകടന്നു ഖുസ്റുവിനെ ശ്വാസനിരോധനത്താൽ കൊന്നു. ഈ സംഭവത്തെപ്പറ്റി ഷാജഹാൻ ഒരു കപടവൃത്താന്തം ജഹാൻഗീറിനെഴുതിയയച്ചു. പക്ഷെ "നൂറുദ്ദീൻകുലി" എന്നൊരാൾ സംഗതിയുടെ യാഥാർത്ഥ്യത്തെപ്പറ്റി ചക്രവർത്തിക്ക് അറിവുകൊടുത്തു. അതുകേട്ടു ജഹാൻഗീർ വലിയ മനോവേദന അഭിനയിക്കാതിരുന്നില്ല. എന്നാൽ ഖുസ്രുവിനെ അദ്ദേഹത്തിന്റെ പരമവിരോധിയെന്നു തനിക്കറിയാവുന്ന ഷാജഹാനെ ഭരമേല്പിച്ചതിൽ ഇദ്ദേഹം മൌനം ദീക്ഷിച്ചതിന്റെ അന്തരമെന്തായിരിക്കാം. നൂർജഹാന്റെ നിർബന്ധത്താലാണ് അങ്ങനെ ചെയ്തതെങ്കിലും അതു ഈ കൃത്യത്തെ നീതീകരിക്കയില്ലല്ലോ.

## പിതാവിനോടുള്ള മത്സരം.

1622-ൽ പേർഷ്യരാജാവായ ഷാഅബ്ബാസ് മുഗൾസാമ്രാജ്യവിഭാഗമായ കാൻഡഹാർ ദേശത്തെ ആക്രമിച്ചെടുത്തു. യുദ്ധംകൂടാതെതന്നെ ആ ദേശത്തെ വിട്ടുകൊടുക്കണമെന്നു പേർഷ്യരാജാവു ചക്രവർത്തിയോടപേക്ഷിച്ചുവെങ്കിലും ഒടുവിൽ ദണ്ഡനീതിയെത്തന്നെ അദ്ദേഹത്തിന്ന് ഉപയോഗിക്കേണ്ടിവന്നു. ഈ നഷ്ടത്തെ പരിഹരിപ്പാനായി ജഹാൻഗീർ സൈന്യങ്ങളെ സംഭരിക്കയും സേനാനായകത്വം വഹിപ്പാൻ ഷാജഹാനോട് ആവശ്യപ്പെടുകയും ചെയ്തു. എന്നാൽ ജഹാൻഗീറിന്ന് അലസ്യമായിരുന്ന ആ സന്ദർഭത്തിൽ ദൂരസ്ഥമായ പേർഷ്യയിലേക്കു താൻ യാത്രചെയ്താൽ ഒരുവേള ചക്രവർത്തി നാടുനീങ്ങുന്നുവെങ്കിൽ സിംഹാസനപ്രാപ്തി തനിക്ക് അസാദ്ധ്യമായി വന്നേക്കുമെന്നു ശങ്കിച്ചു ഷാജഹാൻ പിതൃകല്പനയെ അനുസരിച്ചില്ല. എന്നുമാത്രമ

ച്ചു പിതാവിനോടു പരസ്യമായി മത്സരിക്കുകയും ചെയ്തു. ഇതിനാൽ പേർഷ്യാക്രമണത്തിനു ജഹാംഗീർ തന്റെ വേറൊരു പുത്രനായ ഷാറിയാറിനെ നിയോഗിച്ചു. എങ്കിലും ഗവൺമെന്റിന്റെ സകലശക്തിയും ഷാജഹാന്റെ മത്സരം അമർച്ചചെയ്യുന്നതിനായി ഉപയോഗിക്കേണ്ടിവന്നതിനാൽ കാൻഡഹാർ യുദ്ധോദ്യോഗത്തിൽനിന്നു സാരതരമായ ഫലം ഒന്നും തന്നെ ഉണ്ടായില്ല. അക്‌ബറിന്റെ ഭരണകാലം മുതലേ ആഗ്രാക്കോട്ടയിൽ സംഭരിക്കപ്പെട്ടിരുന്ന പൊൻ, വെള്ളിലോഹങ്ങൾ ലാഹൂറിലേക്കു കൊണ്ടുപോകണമെന്നുള്ള ജഹാംഗീറിന്റെ കാംക്ഷയും ഷാജഹാന്റെ മാത്സര്യംമൂലം നിറവേറുന്നതിനു് അദ്ദേഹത്തിനു് അസാദ്ധ്യമായി. വലിയ വാത്സല്യത്തോടെ വളർത്തപ്പെട്ട ഈ പുത്രന്റെ കൃതഘ്നതയിൽ ആർക്കാണ് അത്ഭുതം തോന്നാത്തതു്. സമ്രാട്ട് തന്റെ പുത്രനെ സഹായിച്ചിരുന്ന പല പ്രഭുക്കന്മാരെയും മരണശിക്ഷയ്ക്കു വിധിക്കയും, ഷാജഹാന്റെ മൂത്തസഹോദരനായ പാർവേസ്സിനെ കിരീടാവകാശിയായി ഗണിച്ചു സ്വസഹായാർത്ഥം രാജധാനിയിൽ താമസിപ്പിക്കയും ചെയ്തു. ഈ സന്ദർഭത്തിൽ ഏകദേശം എഴുപതു വയസ്സു പ്രായമുള്ള ഖാൻഖാനാൻ (സൈന്യാധിപൻ) അബ്ദുൾറഹിം ഷാജഹാനോടു ചേരുകയാൽ സമ്രാട്ട് അത്യധികം വ്യസനത്തിലായി.

നൂർജഹാൻ ഇതുവരെയും ഷാജഹാനോടു വളരെ രമ്യമായി വർത്തിച്ചുവന്നു. ഷാജഹാൻ നൂർജഹാന്റെ സഹോദരപുത്രിയെയാണല്ലോ വിവാഹം ചെയ്തിരുന്നതു്. അതിനാൽ ആസഫ്ഖാന്റെ ഉദ്ദേശം തന്റെ ജാമാതാവായ ഷാജഹാനെ സിംഹാസനാരൂഢനാക്കണമെന്നായിരുന്നു. നൂർജഹാന്റെ ഉദ്ദേശം ജഹാംഗീറിന്റെ വേറൊരു പുത്രനും തന്റെ ആദ്യവിവാഹത്തിലുള്ള പുത്രിയുടെ ഭർത്താവുമായ ഷാറിയാറിനെ സമ്രാട്ടാക്കണമെന്നായിരുന്നു. ജഹാംഗീറിനാകട്ടെ, സുരാപാനത്തിൽ തന്നോടൊപ്പം ദുഷ്കീർത്തി സമ്പാദിച്ചിരുന്ന പാർവേസ്സിനെ കിരീടാവകാശിയാക്കണമെന്നുമായിരുന്നു. ഇപ്രകാരം പല അവകാശികളും ഓരോരുത്തനും തക്ക സഹായികളുമുണ്ടായിരുന്നതുകൊണ്ട് ഈ മത്സരം ഒരു യുദ്ധമായി പര്യവസാനിച്ചു.

ദെൽഹിക്കു തെക്കുഭാഗത്തു, ബലോക്പുരി എന്ന സ്ഥലത്തുവെച്ചു ഷാജഹാന്റെയും ജഹാംഗീറിന്റെയും സൈന്യങ്ങ

ർ തമ്മിൽ നടന്ന യുദ്ധത്തിൽ ഷാജഹാന്റെ സൈന്യം പരാജിതമാകയും ഷാജഹാന്റെ പ്രധാനസഹായിയായ സുന്ദർ എന്ന ബ്രാഹ്മണൻ ഹതനാവുകയും ചെയ്തു. ഈ കാരണങ്ങളാൽ ഷാജഹാൻ 1623-നു മത്സരത്തിലും ഭഗ്നാശയനായിത്തീൎന്നു മാൾവാ, ഡക്കാൻ, തെലിങ്കാനാ മുതലായ ദേശങ്ങളിലേക്ക സാമ്രാജ്യസൈന്യങ്ങളാൽ ഓടിക്കപ്പെടുകയുമുണ്ടായി. എങ്കിലും അദ്ദേഹം പിന്നീടു ബംഗാളും, ബീഹാറും സ്വാധീനപ്പെടുത്തി ആ ദേശങ്ങളെ ഭരിച്ചുതുടങ്ങി. ഇങ്ങനെയിരിക്കെ വീണ്ടും ഷാജഹാൻ പരാജിതനായി ഡക്കാനിലേക്ക് ഓടുകയും അവിടെ തന്റെ പൂൎവ്വശത്രുവായിരുന്ന മലിക് അമ്പറും മറ്റുള്ള ഡക്കാൻ ഭരണകൎത്താക്കന്മാരുമായി സഖ്യമുണ്ടാക്കുന്നതിനു ശ്രമിക്കുകയും ചെയ്തു. എങ്കിലും 1625-ൽ ജഹാൻഗീറും ഷാജഹാനും തമ്മിൽ സമാധാനപ്പെടുകയും ഇതിന്റെ ഫലമായി ഷാജഹാൻ റോട്ടാസ്, അസീർഗർ മുതലായ പ്രദേശങ്ങളെ ചക്രവൎത്തിക്കു വിട്ടുകൊടുക്കുകയും, തന്റെ പുത്രന്മാരായ ദാറായെയും, ഔറംഗസേബിനെയും ജാമ്യമായി രാജധാനിയിലേക്ക് അയയ്ക്കുകയും ചെയ്തു. എന്നിട്ടും അദ്ദേഹം പിതൃരാജധാനിയിൽ പോകാതെ രാജപുത്താനായിലോ ഡക്കാനിലോ താമസിച്ചുവന്നു.

ജഹാൻഗീർ ഈ സമയത്തു നിസ്സഹായനായിരുന്നതുകൊണ്ടു നൂർജഹാൻ തന്റെ പുത്രിയുടെ ഭൎത്താവായ ഷാറിയാറിനെ രാജാവായി വാഴിക്കുക പ്രയാസമെന്നു കരുതി രാജസൈന്യത്തെയും, നായകന്മാരെയും സ്വാധീനത്തിലാക്കുവാൻ ശ്രമിച്ചു. സൈന്യാധിപനായ മഹബ്ബത്ഖാൻ നൂർജഹാന്റെ ശ്രണ്ണു വശംവദനാകാഞ്ഞതാൽ രാജ്ഞിക്ക് അയാളോടു വളരെ നീരസം തോന്നി. ഈ നീരസം മൂലം തന്റെ ജീവനും ജീവിതവും ആപൽഘട്ടത്തെ പ്രാപിച്ചിരിക്കുന്നു എന്നു മഹബ്ബത്ഖാനു സ്പഷ്ടമായി ബോധപ്പെട്ടു.

ആകയാൽ അയാൾ ജീവരക്ഷയ്ക്കായി ഓടുകയും തദവസരത്തിൽ വളരെ വിഷമഘട്ടത്തിൽ അകപ്പെട്ടു പേർഷ്യയിലേക്ക് ഓടിപ്പോകണമെന്നു വിചാരിച്ചിരുന്ന ഷാജഹാന്റെ ശിബിരത്തിൽ അഭയം പ്രാപിക്കുകയും ചെയ്തു. ഈ മുഹൂൎത്തത്തിൽ തന്റെ സിംഹാസനാരോഹണത്തിനു പ്രതിബന്ധമായിരുന്ന പാർവേസ് മരിച്ചതിനാൽ ഷാജഹാൻ പേർഷ്യയിൽ പോകാതെ ഇൻഡ്യയിൽത്തന്നെ താമസിക്കുവാൻ നിശ്ചയിച്ചു. പാ

വേസ്സിന്റെ മരണം സുരാപാനത്തിന്റെ ആധിക്യത്തിൽനിന്നാണെന്നും, അതല്ല ഷാജഹാൻ വിഷം കൊടുത്തതുകൊണ്ടു സംഭവിച്ചതാണെന്നും പലവിധ കിംവദന്തികൾ പ്രചരിച്ചിരുന്നു. ഇതിൽ രണ്ടാമത്തെ കേൾവി വാസ്തവമായിരുന്നേക്കാം. എന്തെന്നാൽ വളരെ നാളുകളുടെ ശേഷം "പിതാവു സ്വസഹോദരഘാതം, തനിക്കു യാതൊരു ദോഷവും ചെയ്യാത്തവരുമായ കുസ്രു, പാർവ്വേസ് എന്നിവരുടെ മരണത്തിനു കാരണഭൂതനായല്ലോ എന്നും, അവരെപ്പററിയുള്ള സ്മരണ ഇപ്പോൾ എങ്ങനെയിരിക്കുന്നു" എന്നും മററും ഔറംഗ്സേബ് പിതാവായ ഷാജഹാന് എഴുതിയിരുന്നു.

## ജഹാൻഗീറിന്റെ മരണം.

വളരെനാളായി ദേഹത്തിനും മനസ്സിനും സുഖമില്ലാതിരുന്ന ജഹാൻഗീർ സുഖലാഭാർത്ഥം കാശ്മീരത്തിൽ പോയി കുറേനാൾ താമസിച്ചു തിരികെ വരുന്ന വഴി ബിംബഹർനഗരത്തിനടുത്തുള്ള ഒരു ഗ്രാമത്തിൽവെച്ചു ചരമഗതിയെ പ്രാപിച്ചു. ഇതു 1627 അക്ടോബർമാസത്തിലായിരുന്നെങ്കിലും, പിൻഗാമിയായ ഷാജഹാൻ സിംഹാസനാരൂഢനായതു അഞ്ചു മാസങ്ങൾക്കു ശേഷമായിരുന്നു.

## സിംഹാസനാവകാശികളുടെ മത്സരം.

ജഹാൻഗീറിന്റെ മരണകാലത്തിൽ രണ്ടു പുത്രന്മാർ ജീവിച്ചിരുന്നു. മൂത്ത പുത്രനായ ഷാജഹാൻ ആ സമയം ഡക്കാനിലായിരുന്നതുകൊണ്ടു പല തടസ്സങ്ങളുടെ ശേഷമേ ഹിന്ദുസ്ഥാനത്തു് എത്തുന്നതിനു് അദ്ദേഹത്തിനു സാധിച്ചുള്ളു. രണ്ടാമത്തെ പുത്രനായ നൂർജഹാന്റെ ജാമാതാവു ഷാറിയർ ഉടനടി നൂർജഹാൻ വസിച്ചിരുന്ന ലാഹൂറിലെത്തുകയും സുൽത്താൻപദം സ്വീകരിക്കുകയും ചെയ്തു. നൂർജഹാന്റെ സഹോദരനായ അസഫ്ഖാൻ തന്റെ ജാമാതാവായ ഷാജഹാനെ ചക്രവർത്തിയായി വാഴിക്കണമെന്നു് ആഗ്രഹിക്കുകയും, ഷാജഹാന്റെ പുത്രന്മാരെ തന്റെ സംരക്ഷയിലാക്കുകയും ഷാജഹാൻ വന്നുചേരുന്നതുവരെ രാജ്യം ഭരിക്കുന്നതിനു കുസ്രുവിന്റെ പുത്രനായ ദാവർബക്ഷിനു വേണ്ട സഹായങ്ങൾ ചെയ്തുകൊടുത്തതിനു പുറമേ ഷാറിയാറിനെ യുദ്ധത്തിൽ പരാജിതനാക്കി നേത്രനാശവും ചെയ്തു കാരാഗൃഹത്തിൽ പാർപ്പിക്കുകയും ചെ

ശ്ശു. ഭരണനിപുണനെങ്കിലും ക്രൂരനായ ഷാജഹാൻ ഈ സമയം തന്റെ എതിരാളികളായി തീരാവുന്ന രാജകുമാരന്മാരെയെല്ലാം കൊല്ലുന്നതിനു പ്രത്യേകകല്പന കൊടുത്തു ചില ഘാതകന്മാരെ ദക്ഷിണനിൽനിന്നു കാലേകൂട്ടി അയച്ചിരുന്നു. നാമമാത്രരാജാവായ ദാവർബക്ഷ് മാത്രം പേർഷ്യയിലേക്കു പോയി രക്ഷനേടുന്നതിന് അനുവദിക്കപ്പെടുകയും, ചാർച്ചക്കാരായ മററു പുരുഷന്മാരെല്ലാം ഓരോവിധത്തിൽ വധിക്കപ്പെടുകയും ചെയ്തു. ഈ കൃത്യങ്ങൾ വളരെ ഗൂഢമായി നടന്നതുകൊണ്ടും സത്യാവസ്ഥ ലേശംപോലും പ്രസിദ്ധമാകാതെ ഇരുന്നതിനാലും ഇപ്രകാരം നാശപ്പെട്ടവരുടെ സംഖ്യ, പേരു, മരണം എന്നിവയെപ്പററി പല ഗ്രന്ഥകാരന്മാർക്കും തമ്മിൽ ഭിന്നാഭിപ്രായമുണ്ട്. എന്നാൽ ഒരു സർവസംഹാരക്രിയ നടന്നു എന്നതു വിശ്വാസയോഗ്യം തന്നെ. ഈ ക്രിയകൾ ഷാജഹാന്റെ ജീവിതത്തിലെ വലിയ കളങ്കങ്ങളാണെന്നും, അവസാനമായി നിയതി ഇദ്ദേഹത്തിനു തക്ക ശിക്ഷ കൊടുത്തതിൽ അത്ഭുതപ്പെടാനില്ലെന്നും റാവർണിയർ എന്ന പാശ്ചാത്യസഞ്ചാരി എഴുതിയിരിക്കുന്നു.

ക്ഹാൻജഹാൻലോദിയുടെയും ബുണ്ടേലരുടെയും മത്സരങ്ങൾ:—1628 ഫെബ്രുവരിമാസാരംഭത്തിൽ ഷാജഹാൻ ആഗ്രയിൽവെച്ചു സാമ്രാജ്യാധിപതിയായിത്തീർന്നു. രാജകുടുംബത്തിൽനിന്നു യാതൊരവകാശിയും സിംഹാസനത്തിന്മേൽ തർക്കിക്കാതിരിക്കത്തക്ക വിധത്തിൽ സകലരേയും അപായപ്പെടുത്തിയിരുന്നതുകൊണ്ട് ഏകദേശം മൂന്നു വർഷത്തോളം വലിയ മത്സരങ്ങൾ ഒന്നുംതന്നെ ഉണ്ടാകാതെ കഴിഞ്ഞുകൂടി. അല്പമായുണ്ടായ ഏതാനും കലഹങ്ങളെ താഴെ പ്രസ്താവിക്കാം. ഷാജഹാന്റെ വാഴ്ചയുടെ ഒന്നാംവർഷത്തിൽ യമുനാനദിക്കു തെക്കുഭാഗം സ്ഥിതിചെയ്യുന്ന പർവതപ്രദേശങ്ങളിൽ കുടിയേറി പാർത്തുവന്നിരുന്നവരും രാജപുത്രജാതിയിൽപ്പെട്ടവരുമായ ബുണ്ടേലാഗോത്രക്കാർ രാജാവീരസിംഹന്റെ പുത്രനായ ജുജ്ഹാരസിംഹ് എന്ന അധിപന്റെ നേതൃത്വത്തിൽ അത്യുഗ്രമായിട്ടു മത്സരിക്കുകയും വിഫലപ്രയത്നരായി പിന്മാറുകയും ചെയ്തു. പിന്നീടു കുറേക്കാലത്തേക്ക് ഇവർ ചക്രവർത്തിക്കു കീഴടങ്ങിയിരുന്നിട്ടു വീണ്ടും ശണ്ഠകൂട്ടുകയും മുഗൾസൈന്യത്താൽ പലായനം ചെയ്യിക്കപ്പെടുകയും പിന്നീടു ഷാജഹാന്റെ എട്ടാമത്തെ ഭരണവർഷത്തിൽ ജുജ്ഹാരസിംഹ് ഗോണ്ടുവർഗ്ഗക്കാരാൽ കൊല്ലപ്പെടുകയുമു

ണമായി. ഷാജഹാൻെറ വാഴ്ചയുടെ രണ്ടാംവർഷത്തിൽ ക്ഹാൻജഹാൻ എന്ന അഫ്ഗാൻപ്രഭു മുകിലർക്കും അഫ്ഗാൻകാർക്കും തമ്മിലുള്ള പാരമ്പര്യവിരോധത്തെ ആധാരമാക്കി, അഹമ്മദ്നഗരിയിലെ സുൽത്താൻെറ സഖ്യവും സമ്പാദിച്ചുകൊണ്ടു ഷാജഹാനോടു പിണങ്ങി. ആദ്യത്തെ ഈ ശ്രമം വിഫലമാവുകയാൽ ക്ഹാൻജഹാൻ കുറേക്കാലം സാമ്രാജ്യസൈന്യത്തിനു കീഴടങ്ങിയിരുന്നശേഷം ഒരു ശ്രമംകൂടി നടത്തുകയും ഷാജഹാൻെറ നാലാമത്തെ വാഴ്ചവർഷത്തിൽ ഈ പ്രഭു വധിക്കപ്പെടുകയും ചെയ്തു.

1630–32 വരെയുള്ള ക്ഷാമം:— തൻെറ ഭരണത്തിലെ 4-ഉം 5-ഉം വർഷങ്ങളിൽ ദക്കാനിലെ സുൽത്താന്മാരെ അമർച്ച ചെയ്യണമെന്നുള്ള ആഗ്രഹത്തോടെ ഷാജഹാൻ ബർഹാംപുരിയിൽ സൈന്യസമേതം താമസിച്ചിരുന്നപ്പോൾ ദക്കാൻ, ഗുജറാത്ത് മുതലായ പ്രദേശങ്ങളിൽ രൂക്ഷമായ ക്ഷാമം വ്യാപിച്ചിരുന്നു. ഈ ക്ഷാമത്തെപ്പററി ഷാജഹാൻെറ സഹജീവിയായ അബ്ദുൾഹമിദ് എന്ന ഗ്രന്ഥകാരൻ വിവരിച്ചിട്ടുള്ളതിൻെറ ചുരുക്കം ഇപ്രകാരമാകുന്നു. ഈ രണ്ടു ഡിസ്ത്രിക്റ്റുകളിലെയും ജനങ്ങൾ ഭക്ഷണസാധനങ്ങളില്ലാതെ കഷ്ടപ്പെടുന്നു. ഒരപ്പത്തിനു വേണ്ടി സ്വന്തം ജീവൻതന്നെ പണയം വെച്ചാലും ഈ ക്രയവിക്രയത്തിനു വഴിപ്പെടുന്ന കച്ചവടക്കാർ ഇല്ല. കശാപ്പുകടകളിൽ ആട്ടുമാംസം വ്യാജമായി വളരെനാൾ വിററുവന്നു. മരിച്ചവരുടെ അസ്ഥികൾ പൊടിച്ചു ഗോതമ്പുപൊടിയിൽ ചേർത്തു വിററു. പൈദാഹങ്ങളുടെ നിവൃത്തിക്കു ഇതരമാർഗ്ഗങ്ങൾ ഇല്ലാതായപ്പോൾ മനുഷ്യർ മൃഗങ്ങളെ എന്നപോലെ സമസൃഷ്ടികളായ മനുഷ്യരുടെ മാംസരക്തങ്ങൾ തന്നെ ഉപയോഗിച്ചുതുടങ്ങി. മൃതശരീരങ്ങളുടെ ബാഹുല്യം റോഡിൽക്കൂടെയുള്ള ഗതാഗതങ്ങൾക്കു പ്രതിബന്ധമായിത്തീൎന്നു. അകാലമൃതിക്കു ഇടപെടാത്തവർ ജീവസന്ധാരണാർത്ഥം നാടുവിട്ടുപോയി. ഫലപുഷ്ടിക്കും സമൃദ്ധിക്കും കേൾവി കേട്ടിരുന്ന ഈ പ്രദേശങ്ങൾ സസ്യധാന്യങ്ങളുടെ അഭാവംനിമിത്തം മരുഭൂമിയായിത്തീൎന്നു. സൂറത്തിൽനിന്ന് ആഗ്രായിലേക്കും, ആഗ്രായിൽനിന്നു പാട്ട്നായിലേക്കും അവിടെനിന്നു സൂറത്തിലേക്കും യാത്ര ചെയ്തിരുന്ന പീറാർമണ്ടി എന്ന ആംഗ്ലേയവണിക്കു ഈ ക്ഷാമത്തെപ്പററി എഴുതിയിരിക്കുന്നു. സൂറത്തിൽ താമസിച്ചുവന്ന

21 ആളുകളിൽ 17 പേർ പകർച്ചവ്യാധി മൂലം ഇഹലോകവാസം വെടിഞ്ഞു. സൂറത്തിൽനിന്നു ബർഹാംപൂരിയിലേക്കുള്ള തന്റെ യാത്രയിൽ മൃതശരീരങ്ങൾകൊണ്ടു പാതകൾ നിബിഡമായിരുന്നതിനാൽ പീറ്ററിനു കൂടാരം കെട്ടാൻപോലും സ്ഥലം കിട്ടിയില്ലത്രെ. പട്ടണങ്ങളിലാകട്ടെ, സ്ത്രീപുരുഷഭേദമോ, പ്രായഭേദമോ ഗണിക്കാതെ ഗൃഹങ്ങളിൽനിന്നു പിടിച്ചിഴച്ചു വെളിയിൽ തള്ളപ്പെട്ടിരുന്നവരുടെ മുഴുനഗ്നങ്ങളായ മൃതശരീരങ്ങൾ ഒട്ടും കുറവായിരുന്നില്ല. എങ്കിലും ബർഹാംപൂരിയിൽ ഷാജഹാന്റെ ശിബിരങ്ങളിൽ സമൃദ്ധിക്കും സന്തോഷത്തിനും ഒട്ടുംതന്നെ കുറവുണ്ടായിരുന്നില്ലപോൽ!

പകർച്ചവ്യാധികൊണ്ടും ക്ഷാമംകൊണ്ടും ഉണ്ടായ വിപത്തുമൂലം പരവശരായിരുന്ന പ്രജകൾക്കുവേണ്ടി ഗവണ്മെന്റു യാതൊരേർപ്പാടും ചെയ്തതായി പീറ്റർ പ്രസ്താവിച്ചിട്ടില്ല. എന്നാൽ ഷാജഹാൻചക്രവർത്തി സ്വപ്രജകൾക്കു ഭക്ഷണസാധനങ്ങൾ കൊടുപ്പിച്ചതായും, ഒന്നരലക്ഷം രൂപാ ദാനം ചെയ്തതായും, നികുതിയിൽ പതിനൊന്നിലൊരംശംവീതം ഇളവുചെയ്തുകൊടുത്തതായും ബാദ്ഷാനാമയുടെ ഗ്രന്ഥകാരൻ പറഞ്ഞിരിക്കുന്നു.

## പ്രിയപത്നിയായ മുംതാസ്മഹലിന്റെ ജീവിതവും മരണവും.

തന്റെ പുത്രിയായ മുംതാസ്മഹലിനെ ഷാജഹാൻ ആദരപൂർവ്വം സ്വീകരിച്ചിരുന്നതുകൊണ്ടാണ് അസഫ്ഖാൻ രാജ്യാവകാശമത്സരത്തിൽ ഷാജഹാനനുകൂലമായും തന്റെ ഭഗിനിയും, ഷഹ്റിയാർ രാജകുമാരന്റെ ശ്വശ്രുവുമായ നൂർജഹാനു പ്രതികൂലമായും പ്രവർത്തിച്ചിരുന്നതെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. 1612-ൽ ഷാജഹാന് ഇരുപതു വയസ്സായപ്പോൾ മംഗളമായി നടന്ന ഈ വിവാഹം ഏകഭാര്യാനിർബന്ധമില്ലാത്ത മുഗിലരാജകുടുംബത്തിൽ ഒരുവിധം വിജയകരമായി കലാശിച്ചതിൽ വളരെ അത്ഭുതപ്പെടുകതന്നെ വേണം. എന്നാൽ ആദ്യത്തെ ഒരു വിവാഹത്തിൽ ഷാജഹാനു രണ്ടു പുത്രന്മാരുണ്ടായിരുന്നു. പിന്നീടുണ്ടായ പതിനാലു സന്താനങ്ങളും (8 പുത്രന്മാരും 6 പുത്രിമാരും) മുംതാസ്മഹലിൽനിന്നു 1613-നും, 1631-നും മദ്ധ്യേ ജനിച്ചവരാണ്. ദമ്പതിമാർ ഈ കാലമെല്ലാം വളരെ

ദ്ധ്യമായ നിലയിൽ ജീവിതം നയിച്ചുവന്നു. ഈ സ്ത്രീരത്നം ജീവിച്ചിരുന്നിടത്തോളംകാലം ഷാജഹാൻെറ മേൽ ദുർമ്മാർഗ്ഗചാരിത്വശങ്കയോ, മററു ദോഷാരോപണങ്ങളോ ഉണ്ടായിട്ടില്ല. 1658-ൽ സിംഹാസനലബ്ധിക്കായി മത്സരിച്ച നാലു പുത്രന്മാരും അവരിൽ അഗ്രജനായ ദാറായിക്കനുകൂലയായിരുന്ന ജഹനാറാ, ഔറംഗ്സേബിന്നനുകൂലയായിരുന്ന റോഷനാറാ എന്നീ പുത്രിമാരും മുംതാസ്മഹലിൻെറ സന്താനങ്ങൾതന്നെയായിരുന്നു എന്നു തീർച്ചപ്പെട്ടതാം. 1631 ജൂൺമാസത്തിൽ തൻെറ മുപ്പത്തിഒൻപതാം വയസ്സിൽ മുംതാസ്മഹൽ ബർഹാംപുരിയിൽവച്ച് അകാലമരണം പ്രാപിച്ചു. തൻെറ ഭാര്യയുടെ മൃതശരീരം തൽക്കാലം അവിടെത്തന്നെ സംസ്കരിച്ചെങ്കിലും ആറുമാസം കഴിഞ്ഞു ഷാജഹാൻ ഡക്കാനിൽനിന്നു ദുസ്സഹമായ വേദനയോടെ വടക്കേഇന്ത്യയിലേക്കു യാത്രയായ സമയം ആ മൃതശരീരത്തിൻെറ അവശിഷ്ടങ്ങൾകൂടി കൊണ്ടുപോയി ആഗ്രയിൽ ഒരു പ്രത്യേകസ്ഥലത്തു സ്ഥാപിച്ചു. ഈ സ്ത്രീരത്നത്തിൻെറ ഓർമ്മയ്ക്കായി താജ്മഹൽ എന്ന പ്രസിദ്ധമന്ദിരത്തിൻെറ പണിയാരംഭിച്ചതും മൃതശരീരാംശത്തെ അതിനകത്ത് അടക്കം ചെയ്തതും 1632-ൽ ആയിരുന്നു.

മുംതാസ്മഹലിൻെറ സ്വഭാവവിശേഷത്തെപ്പററി നാം ഒന്നുംതന്നെ വിശദമായി അറിയുന്നില്ല. തൻെറ ഭർത്താവിൻെറ സ്നേഹബഹുമാനാദികൾക്ക് ഇത്ര ദീർഘകാലം പാത്രീഭവിക്കുന്നതിനും, തൻെറ മരണശേഷം ലോകത്തിൽ മററാരു സ്ത്രീരത്നത്തിനും ലഭ്യമായിട്ടില്ലാത്തവണ്ണം അനശ്വരമായ ഒരു സ്മാരകം പ്രതിഷ്ഠിക്കപ്പെടുന്നതിനും കാരണഭൂതമായ ഗുണംകൊണ്ട് ഈ രാജ്ഞിയ്ക്ക് അസാമാന്യമായ രൂപലാവണ്യമോ, ആകർഷണശക്തിയോ, വിവേകസൗശീല്യാദികളോ ഉണ്ടായിരുന്നുവെന്ന് അനുമാനിക്കാം. രാജകുടുംബത്തിലെ മററുള്ള സ്ത്രീകളും എന്നപോലെ മുംതാസ്മഹലും മതവിശ്വാസമേറിയ ഒരു മുസ്ലീംസ്ത്രീ തന്നെയായിരുന്നു.

ഈ സ്ത്രീയുടെ മരണശേഷം 1632-ൽ ആരംഭിക്കപ്പെട്ടതും മൂന്നു വർഷത്തോളം നീണ്ടുനിന്നതുമായ ക്രൈസ്തവമതപീഡനവും മുംതാസിൻെറ നാമവുമായി സംബന്ധിക്കപ്പെട്ടിരിക്കുന്നു. ഈ ക്രിസ്ത്യാനിപീഡനം അതിനു മുമ്പേതന്നെ ഹൂഗ്ലിയിൽ കുടിയേറിപ്പാർത്തിരുന്നവരും; സാമ്രാജ്യസമാധാനത്തിനു ഹാനികരമായി

പലവിധത്തിൽ പ്രവൎത്തിച്ചുവന്നവരുമായ പോൎത്തുഗീസുകാരോടുള്ള ഒരു യുദ്ധമായിട്ടാണ് കലാശിച്ചത്.

## ഹുഗ്ലിയിലെ പോൎത്തുഗീസുകാർ.

1579-ലൊ, അതിനു സമീപിച്ചോ മുകിലചക്രവൎത്തിയുടെ അനുമതിയിന്മേലും സംരക്ഷണത്തിലും ബങ്കാളിൽ സാത്ഗാൺ എന്ന സ്ഥലത്തു കുടിയേറിപ്പാൎത്ത പോൎത്തുഗീസുകച്ചവടക്കാർ ഉറപ്പുള്ള കോട്ടകെട്ടിടങ്ങൾ പണിയിക്കയും തന്മൂലം സാത്ഗാണിലെ കച്ചവടങ്ങൾ ആ ഭാഗത്തേക്കു മാറ്റപ്പെടുകയും ആ പ്രദേശത്തിനു ഹുഗ്ലി എന്നു നാമം പ്രസിദ്ധമാകയും ചെയ്തു. വിദേശീയരായ ഇവർ ക്രയവിക്രയത്തിൽ മാത്രം ബദ്ധശ്രദ്ധരായിരുന്നെങ്കിൽ യാതൊരു പ്രതിബന്ധവുംകൂടാതെ അവൎക്ക് ഇവിടെ വളരെനാൾ സമാധാനപൂൎവ്വം താമസിക്കാമായിരുന്നു. ഇവർ അടിമകളെ വില്ക്കയും ചെയ്തു, അനാഥശിശുക്കളെ ക്രിസ്തുമതാനുസാരികളാക്കുക മുതലായവയിലും ശ്രമിച്ചുപോന്നു. ഈ കൂട്ടത്തിൽ മുംതാസ് മഹലിന്റെ പ്രത്യേകസംരക്ഷണത്തിലിരുന്ന രണ്ടു കുട്ടികളെ ഇവർ സ്വമതത്തിൽ ചേൎക്കയും അതിനാൽ ആ റാണിയുടെ നീരസത്തിനു പാത്രീഭവിക്കയും ചെയ്തു. ഷാജഹാന്റെ കിരീടധാരണത്തിനു മുൻപുതന്നെ പോൎത്തുഗീസുകാരുടെ ഏവംവിധമായ കൃത്യങ്ങളെപ്പറ്റി അദ്ദേഹം കേട്ടിരുന്നു. കിരീടധാരണാനന്തരം ഈ ചക്രവൎത്തി കാസിംഖാൻ എന്നയാളെ ബങ്കാളിലെ ഗവൎണ്ണരായി നിയമിക്കയും പോൎത്തുഗീസുകാരെ ഹുഗ്ലിയിൽ നിന്നു ബഹിഷ്കരിപ്പാൻ കല്പിക്കയും ചെയ്തു. ഗവൎണ്ണർ ഈ ഉദ്ദേശം സാധിപ്പാൻ 1631-ലും അടുത്ത വൎഷത്തിലും വേണ്ട ഒരുക്കങ്ങളും പ്രയത്നങ്ങളും ചെയ്യാതിരുന്നില്ല.

## ഹുഗ്ലിനിരോധനം.

1632 ജൂൺമാസത്തിൽ ആരംഭിച്ച ഹുഗ്ലിനിരോധനം മൂന്നു മാസത്തിനുശേഷം സാമ്രാജ്യസൈന്യത്തിനു വിജയകരമായി അവസാനിച്ചു. 600-നു മേൽ 700-നകം മാത്രം ഭടന്മാരുണ്ടായിരുന്ന ചെറിയ പോൎത്തുഗീസുസൈന്യം അതിനേക്കാൾ വലിയ സാമ്രാജ്യസൈന്യത്തോട് ഇത്രകാലം പല കഷ്ടനഷ്ടങ്ങളും സഹിച്ചുകൊണ്ട് എതിൎത്തുനിന്നതു വിചാരിച്ചാൽ "ഈ നിരോധനത്തിൽ ഇവർ പ്രദൎശിപ്പിച്ച അസാമാന്യധൈൎയ്യശൌൎയ്യാദിഗുണഗണങ്ങളുടെ മുൻപിൽ 1756-ൽ സിറാജ്ദൌലയോടു ക

ൽക്കത്താനിരോധനത്തിൽ "അംഗലസൈന്യം കാണിച്ച വിക്രമങ്ങൾ ദുഷ്കരതമങ്ങളാകുന്നു" എന്നൊരു ജെസ്യൂട്ട ലേഖകൻ ഉൽഘോഷിച്ചിരിക്കുന്നു.

നവീനകാലത്തു് ഇതിനു സദൃശമായ ഒരു കൃത്യം നടന്നിട്ടില്ലെന്നും പ്രശംസിച്ചിരുന്നു. ക്രിസ്ത്യാനികളുടെ നേരെ ആരംഭിച്ച ഈ പീഡനം 1635 ഡിസംബർ വരെ ഉഗ്രതയോടെ നടക്കുകയും പിന്നീടു ക്രമേണ ശമിക്കുകയും ചെയ്തു. പോർട്ടുഗീസുകാക്ക് ഈ പ്രദേശത്തു കുടിയേറിപ്പാർക്കുവാൻ വീണ്ടും അനുവാദം സിദ്ധിച്ചുവെങ്കിലും ഈ നഗരം അതിന്റെ പൂർവമഹാത്മ്യത്തെയോ, അഭിവൃദ്ധിയെയോ പിന്നീടു പ്രാപിച്ചില്ല. അക്ബർചക്രവർത്തിയും തന്റെ പുത്രനായ ജഹാംഗീറും ക്രൈസ്തവമതത്തോട് അനുകമ്പയുള്ളവരും പോർട്ടുഗീസുമിഷ്യനറിമാരുമായി വലിയ മൈത്രീഭാവത്തോടെ വർത്തിച്ചവരുമായിരുന്നു. ഷാജഹാന്റെ ഈ പ്രവൃത്തി മുകിലരാജവംശത്തെയും, മുകിലസാമ്രാജ്യത്തെത്തന്നെയും ക്രിസ്തുമതത്തിൽ ഭക്തന്മാരെന്നുള്ള ജെസ്യൂട്ടുപാതിരിമാരുടെ അന്യായശാപത്തിൽ പതിച്ച ഒരു ജലപ്രവാഹമായി പരിണമിച്ചു. മുകിലപ്രഭുക്കന്മാരിൽ ചിലർ ഈ അപൽഘട്ടത്തിലും ക്രിസ്ത്യാനികളെ സംരക്ഷിക്കുന്നതിനു വേണ്ട യത്നങ്ങൾ ചെയ്യാതിരുന്നില്ല. താജ്മഹലിന്റെ പ്രധാനശില്പിയെന്നു ഗണിക്കപ്പെട്ടിട്ടുള്ള ജിറോണിമൊവെറോണിയോ എന്ന വെനിസ്സദേശീയനും കൊട്ടാരത്തിലെ സേവകനായിരുന്ന ഒരു അർമ്മീനിയൻകബീറനും അമിതമായ ധനവ്യയംമൂലം പല തടവുകാരെയും മോചിപ്പിച്ചതായും അറിയപ്പെട്ടിട്ടുണ്ട്.

## ഹിന്ദുദേവാലയനാശങ്ങൾ.

അക്ബറുടെ ഭരണകാലത്തും ജഹാംഗീറുടെ ഭരണകാലത്തും ചില സന്ദർഭങ്ങളിലും ഹിന്ദുക്കളെ മതകാര്യങ്ങളിൽ യഥേഷ്ടം വർത്തിച്ചുകൊള്ളുന്നതിന് ആ രണ്ടു സമ്രാട്ടുകളും അനുവദിച്ചിരുന്നു. ഷാജഹാനാകട്ടെ ഹിന്ദുക്കളുടെ ദേവാലയനിർമ്മാണാദികളെയും, ആരാധനകളെയും വിരോധിക്കയും ചില ആരാധനാസ്ഥലങ്ങളെ നശിപ്പിക്കയും ചെയ്തു.

## ഷാജഹാന്റെ ഡക്കാനിലെ നയം.

ഡക്കാനിലുള്ള അഹമ്മദുനഗരം, ഗോൽക്കൊണ്ട, ബിജാപ്പൂരം മുതലായ പ്രദേശങ്ങൾക്കെതിരായി 1631-ൽ ഷാജഹാൻ

നടത്തിയ സമരങ്ങളേയും, ആ സമയത്തുണ്ടായ ക്ഷാമത്തേയും, രാജ്ഞിയുടെ അകാലമരണത്തേയും സംബന്ധിച്ച മേൽ പ്രസ്താവിച്ചുവല്ലൊ. ഷാജഹാൻെറ ദക്കാനിലെ ഭരണനയം, ആക്രമണം, സാമ്രാജ്യസംബന്ധമായ ഉദ്ദേശങ്ങൾ എന്നിവയെപ്പററി ഇവിടെ അല്പം സൂചിപ്പിക്കുന്നതു് അനുചിതമായി വരികയില്ലെന്നു വിചാരിക്കുന്നു. മഹമ്മദീയരുടെ വകയായി ദക്കാനിലുണ്ടായിരുന്ന എല്ലാ രാജ്യങ്ങളേയും തൻെറ സാമ്രാജ്യത്തോടു യോജിപ്പിക്കണമെന്നു് അക്ബർമഹാൻ ഉദ്ദേശിച്ചിരുന്നു. കാൻഡേഷ്, അഹമ്മദ്നഗരം, ബീറാർ മുതലായ രാജ്യങ്ങളെ 1600-നും, 1605-നും മദ്ധ്യേ മുകിലസാമ്രാജ്യത്തോടു ചേർത്തപ്പോൾ സഫലമായി എന്നു ചിലർ വിചാരിച്ചേക്കാം. എന്നാൽ സെലീമിൻെറ മത്സരം തൽസഹോദരന്മാരുടെ അകാലമരണങ്ങൾ, 1605 ഒക്ടോബറിലുണ്ടായ അക്ബർമഹാൻെറ കാലധർമ്മപ്രാപ്തി മുതലായ സംഭവങ്ങൾ നിമിത്തം ദക്കാൻ മുഴുവനും അക്കാലത്തു് ആക്രമിക്കപ്പെടുകയുണ്ടായില്ല. അഹമ്മദ്നഗരവും മുകിലസാമ്രാജ്യത്തിലെ ഒരു സൂബ (വിഭാഗം) യായി ഗണിക്കപ്പെട്ടിരുന്നെങ്കിലും യഥാർത്ഥമായ മുകിലഭരണം ആ രാജ്യത്തിൻെറ ഒരംശത്തിൽ മാത്രമേ വ്യാപിച്ചിരുന്നുള്ളു. ഈ പ്രദേശത്തിൻെറ ഇതരാംശങ്ങളെ സ്വദേശസുൽത്താൻെറ പ്രതിനിധിയായിരുന്ന മലിക് അംബർ ഭരിച്ചുപോന്നു. ഗോൽക്കൊണ്ട, ബീജപ്പൂർ എന്നീ രാജ്യങ്ങൾ പൂർണ്ണസ്വാതന്ത്ര്യം നടിക്കയും 1565-ൽ വിജയനഗരസാമ്രാജ്യത്തിൻെറ അധഃപതനത്തിനുശേഷം ആ സാമ്രാജ്യത്തിൻെറ ചില ഭാഗങ്ങളെ തദ്ദേശീയർ സ്വാധീനപ്പെടുത്തുകയും ചെയ്തു. ദക്കാനിനെ സംബന്ധിച്ച അക്ബരുടെ ഉദ്ദേശം ജഹാംഗീറിനുമുണ്ടായിരുന്നെങ്കിലും അവിടെ ശേഷിച്ചിരുന്ന സ്വാതന്ത്ര്യരാജ്യങ്ങളെ ആക്രമിച്ചധീനപ്പെടുത്തുന്നതിന് അദ്ദേഹം ശക്തനായില്ല. പിതാവിൻെറ മരണസമയം (1627) ദക്കാനിൽ നിയമിക്കപ്പെട്ടിരുന്ന ഷാജഹാനും സാമ്രാജ്യസിംഹാസനാരോഹണം കഴിഞ്ഞു ദക്കാനെ സംബന്ധിച്ച പിതാവിനും പിതാമഹനുമുണ്ടായിരുന്ന ഉദ്ദേശം നിറവേററണമെന്നു നിശ്ചയിച്ചു് അതിനുവേണ്ട സജ്ജീകരണങ്ങൾ ചെയ്തു.

## പ്രാരംഭയുദ്ധങ്ങൾ.

1630-ൽ സാമ്രാജ്യസൈന്യങ്ങൾ അഹമ്മദ്നഗരിയിൽ ഉൾപ്പെട്ട പരിൻഡാ എന്ന ദുർഗ്ഗത്തെ ആക്രമിച്ചു. കിഴക്കിയ

ങ്കിലും അചിരേണ അവർ അവിടെനിന്ന ബഹിഷ്കൃതരായി. അതേവർഷംതന്നെ, മലിക്ക് അമ്പരുടെ പുത്രനും സ്വപിതാവിൻെറ മരണാനന്തരം അഹമ്മദ്നഗരിയിലെ പ്രധാനഉദ്യോഗസ്ഥനുമായ ഫത്ത്ക്ഹാൻ സാമ്രാജ്യസേനാധിപന്മാരുമായി എഴുത്തുകൾ നടത്തുകയും, സ്വരക്ഷയ്ക്കായി തൻെറ സുൽത്താനായ നൈസാംഷാഹിയെ ബന്ധനത്തിലാക്കുകയും ചെയ്തിരുന്നു എന്ന് അയിടെ ദക്കാനിൽ എത്തിയിരുന്ന ഷാജഹാന് അറിവുകിട്ടി. ഷാജഹാൻെറ ആജ്ഞയനുസരിച്ച ഫത്ത്ക്ഹാൻ തൻെറ സുൽത്താനെ അകാലമൃത്യുവിന് ഇരയാക്കുകയും പിന്നീട് ആ രാജവംശത്തിൽപെട്ട ഹുസൈൻഷാ എന്ന കുമാരനെ സുൽത്താനായി വാഴിക്കുകയും ചെയ്തു. ബീജാപ്പൂരിലെ സുൽത്താനായ മഹമ്മദ് ആദിൽ, ഷാജഹാൻെറ ആജ്ഞാനുസരണം ഉപരാജാവായി രാജ്യം ഭരിക്കുവാൻ വിസമ്മതം കാണിക്കയാൽ ആസഫ്ക്ഹാനെ ആ രാജാവിനെതിരായി അയയ്ക്കുകയും, രാജാവു കീഴടങ്ങുന്നതിന്ന വിരോധം കാണിക്കുന്നവരെ കഴിവുള്ളിടത്തോളം പ്രദേശങ്ങൾ ആക്രമിച്ചടക്കുന്നതിന് ആജ്ഞാപിക്കയും ചെയ്തു. 1631-ൽ സാമ്രാജ്യസൈന്യങ്ങൾ ബീജാപ്പൂരിനെ നിരോധിച്ചെങ്കിലും ഭക്ഷണസാധനദൌർല്ലഭ്യം നിമിത്തം പിൻമടങ്ങേണ്ടിവന്നു. ഈ യുദ്ധത്തിൻെറ കാരണം ഷാജഹാൻെറ അത്യാഗ്രഹമെന്നല്ലാതെ ഒന്നും പറയാനില്ല.

### അഹമ്മദ്നഗരത്തിൻെറ അധഃപതനം.

മേൽവിവരിച്ച യുദ്ധത്തിനുശേഷം ഷാജഹാൻ ആഗ്രായിലേക്കു മടങ്ങി താജ്മഹൽപണിയെ സംബന്ധിച്ചുള്ള ആലോചനയിലും മററുമായി കാലം പോക്കിക്കൊണ്ടിരുന്നു. ഈ സമയം മഹബത്ത്ക്ഹാനെ കാൻഡേഷ്, ദക്കാൻ മുതലായ പ്രദേശങ്ങളുടെ ഭരണത്തിന് അദ്ദേഹം തൻെറ പ്രതിനിധിയായി നിയമിച്ചിരുന്നു.

ഫത്ത്ക്ഹാൻ ഷാജഹാനോടും വിശ്വാസവഞ്ചനയായി പ്രവർത്തിച്ചു. തൻെറ പിതാവു കെട്ടിയുറപ്പിച്ച ദൌലത്ത്ബാദ് എന്ന ദുർഗ്ഗത്തിൽവെച്ചു ഫത്ത്ക്ഹാൻ ഷാജഹാൻെറ സൈന്യത്തെ എതിർത്തു. കോട്ടയ്ക്കു സംഭവിച്ച ചില അററകുററങ്ങളാലും, സാമ്രാജ്യസേനാനി പത്തു ലക്ഷം രൂപാ കൈക്കൂലി കൊടുക്കാമെന്ന സമ്മതിച്ചതിനാലും ഫത്ത്ക്ഹാൻ കീഴടങ്ങുകയും തക്കതായ മാസപ്പടിയിന്മേൽ സാമ്രാജ്യസേവനത്തിൽ പ്രവേശി

അടിമപ്പെടുത്തൽ, കൊല മുതലായ കഠോരകൎമ്മങ്ങൾ ഇവർ അവിടെ യഥേഷ്ടം നടത്തിത്തുടങ്ങി.

ബീജപുരിയുമായുള്ള സന്ധി. 1636:—ചുറ്റുമുള്ള പ്രദേശങ്ങളിൽ കൃത്രിമജലപ്രളയം വരുത്തി പ്രധാനനഗരിയെ ശത്രുബാധാരഹിതമാക്കിയെങ്കിലും, ഇതരപ്രദേശങ്ങളെ മുകിലസൈന്യത്തിൽനിന്നു പരിരക്ഷിക്കുക അസാദ്ധ്യമെന്നു കാണുകയാൽ ആദിൽഷാസ്സു സന്ധ്യൎത്ഥനം ചെയ്യേണ്ടിവന്നു. 1636-ൽ ഉണ്ടായ ഈ കരാറിൻപ്രകാരം ബീജപുരിസുൽത്താൻ മുഗൾ ചക്രവൎത്തിയുടെ കല്പനകളെ അനുസരിക്കാമെന്നും 20 ലക്ഷം രൂപാ പാരിതോഷികമായി കൊടുക്കാമെന്നും ഗോൽക്കൊണ്ട രാജാവിനോടു രാജിപ്പെട്ടിരുന്നുകൊള്ളാമെന്നും മഹാരാഷ്ട്രനായകനായ ഷാജിയുടെ ഉദ്യമങ്ങളിൽ താൻ സഹായിക്കയില്ലെന്നും സമ്മതിച്ചു. അഹമ്മദുനഗരദേശം നാമാവശേഷമാക്കുകയും അതിന്റെ ഉപസംസ്ഥാനങ്ങളെ ഷാജഹാനും ബീജപുരിസുൽത്താനും വിഭാഗിച്ചെടുക്കുകയും ചെയ്തു. ബീജപുരിയിൽനിന്നു പ്രതിവൎഷം ക്രമമായ കപ്പം കൊടുക്കണമെന്നു മേല്പറഞ്ഞ സന്ധിയിൽ കരാറില്ലായിരുന്നതുകൊണ്ട് ആ രാജ്യത്തിന്മേൽ ഷാജഹാനു സ്വാതന്ത്ര്യമുണ്ടെന്നു സുൽത്താൻ സമ്മതിച്ചിട്ടുള്ളതായി ഷാജഹാൻ വാദിച്ചു. എന്നാൽ ഈ വ്യാഖ്യാനത്തിനു ന്യായമായ ഒരവകാശവുമുണ്ടായിരുന്നില്ല.

## ഔറംഗ്‌സേബിന്റെ ദക്കാണിലെ രാജപ്രതിനിധ്യം.

മേൽപ്രസ്താവിച്ച സന്ധിപ്രകാരമുള്ള സംഗതികൾ ഏകദേശം ഇരുപതു വൎഷങ്ങളോളം നടന്നുവന്നു. ഈ സന്ധിക്കുശേഷം താമസംകൂടാതെ 1636-ൽ 18 വയസ്സു പ്രായമുള്ള ഔറംഗ്‌സേബ് ദക്കാണിലെ രാജപ്രതിനിധിയായി നിയമിക്കപ്പെട്ടു. ഇദ്ദേഹത്തിന്റെ ഭരണത്തിൽ അവിടെ നാലു പ്രാവിൻസുകളുണ്ടായിരുന്നു. അവയാകട്ടെ, (1) തപ്തീനദിയുടെ തീരപ്രദേശങ്ങളെ സംബന്ധിച്ചുള്ളതും, ബർഹാംപുരി എന്ന തലസ്ഥാനത്താലും, അസീർഗർ എന്ന കോട്ടയാലും, പ്രസിദ്ധവുമായ കാൻഡേഷ്. (2) കാൻഡേഷിനു തെക്കുകിഴക്കായി ഇലിച്ചിപ്പുരിയെന്ന തലസ്ഥാനത്തോടും, ഗാവിൽഗർ എന്ന കോട്ടയോടുംകൂടി സ്ഥിതിചെയ്യുന്ന ബീരാർ. (3) ബീരാറിനും ഗോൽക്കൊണ്ടയ്ക്കും മദ്ധ്യേ നാൻഡേർ തലസ്ഥാനവും കാന്ധഹാർ കോട്ടയുമുള്ള തെലിങ്കാന. (4) അഹമ്മദുനഗരിയിൽനിന്നു മുകിലന്മാർ ആക്രമിച്ചെടുത്തതും

ഔറംഗബാദ് എന്ന മുഖ്യപട്ടണവും അനവധി ദുർഗ്ഗങ്ങളുമുള്ളതു മായ ദൌലത്ബാദ് ഇവയായിരുന്നു.

ഈ നാലു പ്രദേശങ്ങളിലുമായി ഏകദേശം 64 കോട്ടകൾ ഉണ്ടായിരുന്നു. ഇവയിൽ അധികഭാഗവും ഷാജിയുടെയോ, മുഗൾരാജ്യവിരോധികളായ ഇതരശക്തികളുടെയോ അധീനതയിലായിരുന്നു. ഈ ഭാഗങ്ങളിൽനിന്നു റവന്യൂവായി കിട്ടിവന്ന 5 കോടി രൂപാകൊണ്ടു സംരക്ഷിതസൈന്യത്തിന്റെ ചെലവുകൾ നടത്തിക്കൊള്ളണമെന്ന് ഔറംഗ്സേബിനോടു ഷാജഹാൻ ആവശ്യപ്പെട്ടിരുന്നു.

യൌവനയുക്തനും ഉൽക്കർഷേച്ഛുവുമായ ഔറംഗ്സേബിന്റെ ദക്കാൻയുദ്ധങ്ങളെ ഇവിടെ വർണ്ണിക്കേണ്ട ആവശ്യമില്ല. നാസിക്കിനു സമീപമുള്ള ബഗ്ലാനാ എന്ന ഉപരാജ്യം ഔറംഗ്സേബ് മുകിലരാജ്യത്തോടു ചേർത്തു. ഷാജി ചില കോട്ടകൊത്തളങ്ങളെ ഔറംഗ്സേബിനു വിട്ടുകൊടുക്കേണ്ടതായി വന്നു. 1637-ൽ ഔറംഗ്സേബ് ആഗ്രായിലേക്കു പോകയും ആ സന്ദർഭത്തിൽ പേർഷ്യാരാജവംശവുമായി ചാർച്ചയുള്ള ഷാനവാസ്ഖാന്റെ പുത്രിയായ ദിൽറാസ്ബാനുറാണിയെ അദ്ദേഹം സ്വമഹിഷിയായി വരിക്കുകയും ചെയ്തു. ഈ വിവാഹത്തിൽ അദ്ദേഹത്തിന് അസം, അക്ബർ എന്ന രണ്ടു പുത്രന്മാരുണ്ടായി.

ദക്കാനിലെ രാജപ്രതിനിധ്യകാലത്ത് ഔറംഗ്സേബിനു പല പ്രയാസങ്ങൾ നേരിട്ടിരുന്നു. രാജ്യഭരണത്തിനു വേണ്ട പണമില്ലാതെയും, സ്വാഭിപ്രായങ്ങൾക്കെതിരായി ജ്യേഷ്ഠഭ്രാതാവായ ദാറായുടെ പ്രേരണയിന്മേൽ ഷാജഹാൻ ഓരോ കല്പനകൾ ചെയ്കയാലുള്ള വിഷമതകൾകൊണ്ടും ഔറംഗ്സേബ് വളരെ ബുദ്ധിമുട്ടുകൾ അനുഭവിച്ചു. 1644 മാർച്ചുമാസം 26-ാംനു- ഷാജഹാന്റെ വാത്സല്യസങ്കേതമായ ജഹനാറാ എന്ന പുത്രിയുടെ വസ്ത്രത്തിനു യാദൃച്ഛികമായി തീ പിടിക്കയും ദേഹമാസകലം പൊള്ളുകയും നാലു മാസക്കാലത്തോളം ആ യുവതി സന്നിഗ്ദ്ധജീവിതമായി കഴിച്ചുകൂട്ടുകയും ചെയ്തു. അടുത്ത നവംബർമാസത്തോടുകൂടി ജഹനാറായ്ക്കു പൂർണ്ണസുഖം കിട്ടി. ജഹനാറാ രക്ഷപ്പെട്ടതു ബൌട്ടൻ എന്ന ആംഗ്ലഭിഷക്കിന്റെ ചികിത്സകൊണ്ടാണെന്നും ഇതിനു പ്രതിഫലമായി ആംഗ്ലേയരുടെ കമ്പനിക്കു കച്ചവടത്തിനുള്ള പൂർണ്ണസ്വാതന്ത്ര്യമല്ലാതെ മററും

ന്നും ഒരു വൈദ്യൻ ആവശ്യപ്പെട്ടില്ലെന്നും ചില ആങ്ഗ്ലേയലേഖകന്മാർ ഉൽഘോഷിച്ചിരിക്കുന്നതു് അത്ര യഥാർത്ഥമായി ഗണിക്കാൻ ന്യായമില്ല. ജഹനാറായ്ക്കു് അഗ്നിബാധയുണ്ടായതു മാർച്ചുമാസത്തിലും പൂർണ്ണസുഖം കിട്ടിയതു പിന്നെയെട്ടു മാസത്തിനകവുമായിരിക്കേ, 1644 സെപ്റ്റംബറിൽ സൂറത്തിൽ വന്നുചേൎന്ന ബൌട്ടൻ ജഹനാറായെ ചികിത്സിക്ക അസാധ്യമല്ലേ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. ബൌട്ടൻ ആഗ്രായിൽ ചെന്നുചേരാൻ 1645-ലേ സൌകര്യപ്പെട്ടിരിക്കയുള്ളൂ. ഔരംഗസേബ് രോഗമുക്തയായ തന്റെ ഭഗിനിയെ ആഗ്രായിൽ ചെന്നു സന്ദൎശിക്കയും അവിടെ എത്തി ഒരു മാസത്തിനുള്ളിൽ അദ്ദേഹം തന്റെ ഉദ്യോഗത്തിൽനിന്നു വിരമിച്ചു സന്യാസവൃത്തിയെ അവലംബിക്കയും ചെയ്തു. ഉദ്യോഗത്തിൽനിന്നുള്ള ഈ താൽക്കാലവിരാമം മതസംബന്ധമായ ഭക്തികൊണ്ടെന്നു് അദ്ദേഹം സവ്യാജം നടിച്ചുവന്നു. പക്ഷെ, വാസ്തവത്തിൽ ഏതോ കാരണവശാൽ ഇദ്ദേഹം പിതൃനിരസത്തിനു പാത്രീഭവിക്കയും അതിന്റെ ശിക്ഷയായി സ്ഥാനഭ്രംശം അനുഭവിക്കേണ്ടിവരികയും അപ്പോൾ അഭിമാനരക്ഷയ്ക്കായി മേൽപ്രകാരം നടിക്കയും ചെയ്തതായിരിക്കണം. ഷാജഹാന് ഈ അവസരത്തിൽ ഇദ്ദേഹത്തിന്റെ മേൽ നീരസമുണ്ടായിരുന്നു. അതു ദാറായുടെ പ്രേരണയിൽ നിന്നുണ്ടായതാണെന്നു ശങ്കിപ്പാൻ ധാരാളം അവകാശവുമുണ്ട്. എട്ടുമാസക്കാലത്തോളം യാതൊരു ഉദ്യോഗവുമില്ലാതെ താമസിച്ചതിന്റെ ശേഷം ഔരംഗസേബ് ഗുജറാറ്റുദേശത്തെ ഗവൎണ്ണരായി നിയമിക്കപ്പെട്ടു. ഈ കൃത്യത്തെ ഉചിതമായി നിൎവഹിച്ചു് അദ്ദേഹം പിതാവിന്റെ തൃപ്തിയേയും തന്മൂലം 1647-ൽ ബൽഖ്, ബദക്ഷാൻ മുതലായ ദേശങ്ങളിലെ ഗവൎണ്ണർസ്ഥാനത്തെയും സമ്പാദിച്ചു.

## കാന്ദഹാർ.

യുദ്ധകാൎയ്യസംബന്ധമായ സ്ഥാനപ്രാധാന്യംകൊണ്ടും ഇൻഡ്യയുടേയും പേൎഷ്യയുടേയും ക്രയവിക്രയങ്ങളുടെ കേന്ദ്രസ്ഥാനത്വംകൊണ്ടും ഹുമായൂണിന്റെ ഭരണകാലം മുതലേ കാന്ദഹാർദേശത്തിനുവേണ്ടി പേൎഷ്യയിലെ ഷാമാരും, ഇൻഡ്യയിലെ മുഗൾപാദുഷാമാരും തമ്മിൽ മത്സരിച്ചുവരികയായിരുന്നു. ഹുമായൂണിന്റെ ഭരണകാലത്തു് ഈ നഗരം ഇൻഡ്യൻഭരണാധി

കാരികളുടെ അധീനതയിലായിരുന്നെങ്കിലും അക്ബറുടെ യൗവനദശയിൽ പേർഷ്യർ ഈ നഗരത്തെ വീണ്ടും സ്വാധീനപ്പെടുത്തിയിരുന്നു. 1545-ൽ കാന്ദഹാറിനെ ഭരിച്ചിരുന്ന ഗവർണ്ണരുടെ വിശ്വാസഘാതകത്വം നിമിത്തം ആ പ്രദേശം വീണ്ടും അക്ബർപാദുഷായുടെ അധീനത്തിലായി. 1622-ൽ ജഹാംഗീറിന്റെ ഭരണകാലത്തു പേർഷ്യാരാജാവായ ഷാ അബ്ബാസ് ഈ ദേശത്തെ ആക്രമിച്ചെടുക്കയും 1638 വരെ അതു പേർഷ്യാധിപന്മാരുടെ കൈവശത്തിലിരിക്കയും ചെയ്തു. 1638-ൽ അലി മർദാൻഖാൻ, ഈ പ്രദേശത്തെ ഷാജഹാന്റെ പ്രതിനിധിക്ക് ഏറ്റികൊടുക്കയും ഈ വിശ്വാസഭഞ്ജനത്തിനു പ്രതിഫലമായി അയാൾക്ക് ഒരു ലക്ഷം രൂപാ ഉടൻ സമ്മാനം ലഭിക്കയും പിന്നീടു ഷാജഹാന്റെ കീഴിൽ ഒരു ഉയർന്ന ഉദ്യോഗം സിദ്ധിക്കയും ചെയ്തു. 1648-ൽ ഈ പ്രദേശത്തെ വീണ്ടും കൈക്കലാക്കുന്നതിനു പേർഷ്യാക്കാർ വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതായി ഷാജഹാൻ അറിഞ്ഞെങ്കിലും ആവശ്യസമയത്തു വേണ്ട സൈന്യങ്ങളെ അയയ്ക്കുന്നതിനു സാധിക്കായ്കയാൽ വീണ്ടും അതു പേർഷ്യക്ക് അധീനമായിത്തീർന്നു.

## മദ്ധ്യഏഷ്യയിൽ മുകിലരുടെ നയം.

മദ്ധ്യഏഷ്യാപ്രദേശങ്ങൾ കരസ്ഥമാക്കിവയ്ക്കണമെന്ന സ്വപിതാവിനും പിതാമഹനും ഉണ്ടായിരുന്ന മോഹം ഷാജഹാനിലും കടന്നുകൂടിയിരുന്നു. 1645-ൽ മുറാദും അലിമർദാൻഖാനും കൂടി ബദക്ഷാൻ, ബാൽക്ക മുതലായ പ്രദേശങ്ങളെ ആക്രമിച്ചു കീഴടക്കി. ഇതിന്റെ ശേഷം മുറാദ് സ്വദേശത്തിലേക്കു മടങ്ങുവാൻ വലിയ ഉൽക്കണ്ഠ കാണിക്കയാൽ ഷാജഹാൻ അതൃപ്തിയോടുകൂടി ഇതിനു സമ്മതിക്കയും പകരം വേറൊരു ഉദ്യോഗസ്ഥനെ അവിടെയ്ക്കയയ്ക്കയും ചെയ്തു. മുറാദ് പിന്നീടും ഷാജഹാന്റെ സന്തോഷത്തിനു പാത്രീഭൂതനായെങ്കിലും മദ്ധ്യഏഷ്യാക്രമണത്തിൽ മുറാദിനെ അല്ല ഔറംഗസേബിനെയാണ് പിതാവു നിയോഗിച്ചുള്ളു. ഔറംഗസേബിന്റെ 1647-ലെ ഈ ഉദ്യമം അപത്കരമായി കലാശിച്ചു. സാമ്രാജ്യസൈന്യങ്ങൾ ബാൽക്കിൽനിന്നു ബഹിഷ്കൃതരായെന്നു മാത്രമല്ല അവരിൽ 5000 ജനങ്ങളോളം അകാലമരണത്തിനു പാത്രീഭവിക്കയും ചെയ്തു.

## കാന്ദഹാറിലെ നിരോധനങ്ങൾ.

പ്രഥമനിരോധം—1649. ബാൽകിലെ പരാജയത്തിനു ശേഷം ഔറംഗസേബ് മുൾത്താനിലെ ഗവൎണ്ണരായി അയയ്ക്കപ്പെട്ടു. എന്നാൽ പേൎഷ്യരുടെ കാന്ദഹാറിലെ നയം ഷാജഹാൻ അറിഞ്ഞയുടൻ ഔറംഗസേബിനെ കാന്ദഹാർ സംരക്ഷണത്തിനു നിശ്ചയിച്ചു. ഔറംഗസേബ് അവിടെ ചെല്ലുന്നതിനു മുമ്പുതന്നെ പേൎഷ്യർ ഈ പ്രദേശം അധീനമാക്കി. ഔറംഗസേബ് ഈ നഗരത്തിന്റെ പ്രത്യാഹരണത്തിനായി പ്രയത്നിച്ചെങ്കിലും വേഗത്തിൽ പരാങ്മുഖനായി മടങ്ങുന്നതിനാണ് സംഗതിയായതു്.

ദ്വിതീയനിരോധം—1652. മൂന്നു വൎഷകാലത്തോളം ഷാജഹാനും ഔറംഗസേബും വേണ്ട സന്നാഹങ്ങൾ സംഭരിച്ചശേഷം സദുള്ളക്ഹാനും ഔറംഗസേബും വീണ്ടും കാന്ദഹാറിലേക്കു ജൈത്രയാത്ര ചെയ്തു. ഈ പ്രാവശ്യവും ഇവരുടെ ഉദ്യമം വിഫലീഭവിച്ചു. ഇതു് ഔറംഗസേബിന്റെ മൂന്നാമത്തെ പരാജയമായിരുന്നതുകൊണ്ടു ഷാജഹാന് അതൃപ്തി തോന്നാതിരുന്നില്ല.

തൃതീയനിരോധം—1653. മൂന്നാംപ്രാവശ്യം ഷാജഹാന്റെ പ്രഥമപുത്രനായ ദാറാ തന്റെ സഹോദരന്റെ പരാജയത്തിനു പ്രതികാരം ചെയ്യുമെന്നും കാന്ദഹാർദേശം അനായാസേന കൈവശമാക്കുമെന്നുമുള്ള വീരവാദത്തോടുകൂടി പുറപ്പെട്ടെങ്കിലും അഞ്ചു മാസകാലത്തെ ഉഗ്രമായ ഉപരോധനത്തിനു ശേഷം വിഗതവീൎയ്യനായി മടങ്ങുകയാണുണ്ടായതു്. ഇതൽസംഭവാനന്തരം മുകിലരാജവംശക്കാർ കാന്ദഹാറിന്റെ ആക്രമത്തിനു് ഉദ്യമിച്ചില്ലെന്നു തോന്നുന്നു. ഇവരുടെ വിശിഷ്ട സൈന്യങ്ങളുടെ ഇടരെയുള്ള ഈ പരാഭൂതികൾ മൂലം ഇവർ പേൎഷ്യൻസൈന്യങ്ങളോടു യുദ്ധം ചെയ്യുന്നതിൽ അശക്തരെന്നു പ്രത്യക്ഷപ്പെടുത്തി. കാന്ദഹാർനിരോധനങ്ങളെല്ലാം ശൂന്യഫലങ്ങളായി കലാശിച്ചെങ്കിലും ഇതിനു വേണ്ടിവന്നിരുന്ന ധനവ്യയം സീമാതീതമായിരുന്നു. വിശ്വാസയോഗ്യമായ കണക്കുകളിൽനിന്നു് ഈ വകയ്ക്കു പന്ത്രണ്ടുകോടി ഉറുപ്പിക ചെലവായതായി കാണുന്നു.

## (ദക്കാനിൽ ഔറങ്ഗ്സേബിന്റെ പുനരുദ്യോഗം.)

വടക്കുപടിഞ്ഞാറെ അതൃത്തിയിലുണ്ടായ സർവ്വയുദ്ധങ്ങളിലും ഔറങ്ഗ്സേബ് പരാജിതനായെന്നും ഒരു വിദഗ്ദ്ധനായ സൈന്യാധിപൻ എന്ന സ്ഥാനത്തിന് അദ്ദേഹം അവകാശിയല്ലെന്നും പ്രത്യക്ഷമായല്ലോ. പിതാവിന്റെയും മൂത്തസഹോദരന്റെയും സ്നേഹബഹുമാനാദികൾക്ക് അർഹനാകാതെ തലസ്ഥാനനഗരിയിലെ താമസം ദുസ്സഹമാകകൊണ്ട് ഔറങ്ഗ്സേബ് ദൂരെ എവിടെയെങ്കിലും ഉദ്യോഗം ആശിച്ചു. ഇതിന് ഉചിതമായി കണ്ട ദേശം ദക്കാൻ തന്നെ ആയിരുന്നു. 1653-ൽ ഔറങ്ഗ്സേബ് നർമ്മദാനദി കടന്നു ബർഹാംപുരിയിലെത്തുകയും അവിടെ ഒമ്പതു മാസത്തോളം കഴിച്ചുകൂട്ടുകയും ചെയ്തു. ഇതിന്റെ ശേഷം ദൌലതാബാദിലും ഔറങ്ഗബാദിലും യഥാസൌകര്യം താമസിച്ചുവന്നു. ഷാജഹാന്റെ പരിശിഷ്ടജീവിതദശയ്ക്കും 1658-ൽ ആരംഭിച്ച കുടുംബമത്സരത്തിനും മദ്ധ്യേ നടന്ന പ്രധാനസംഗതികൾ ഔറങ്ഗ്സേബിന്റെ ദക്കാൻജീവിതവുമായി ഏറ്റവും സംബന്ധപ്പെട്ടിരിക്കുന്നു.

### ഔറങ്ഗ്സേബിനു ദക്കാനിലുണ്ടായ വിഷമങ്ങൾ.

ദക്കാനിലെ ആദിമോദ്യോഗകാലത്തു ധനസംബന്ധമായും ഭരണസംബന്ധമായും ഔറങ്ഗ്സേബിനുണ്ടായിരുന്ന വിഷമതകൾ ഈ പ്രാവശ്യം അത്യധികമായി വർദ്ധിച്ചു. ദക്കാനിൽ ഭരണകർത്താക്കന്മാർ കൂടക്കൂടെ മാറി വന്നിരുന്നതിൽനിന്നു പ്രജകൾ അനീതിയായ ഭരണങ്ങളെ അനുഭവിച്ചു ക്രമേണ കൃഷികാര്യങ്ങളിൽനിന്നു നിവർത്തിച്ചും ദുർഭിക്ഷബാധയുടെ ശല്യങ്ങൾ സഹിച്ചും ക്ലേശിച്ചുവന്നിരുന്നതിനാൽ ഔറങ്ഗ്സേബിനും പണത്തിന്റെ ഞെരുക്കം മൂലം വളരെ പ്രയാസങ്ങളുണ്ടായി. ധനസഹായത്തിനായി അദ്ദേഹം പിതാവിനയച്ച അപേക്ഷകളും ശൂന്യഫലങ്ങളായിട്ടാണ് കലാശിച്ചത്. ഈ നിലയിൽ ഔറങ്ഗ്സേബിനു ഭഗീരഥശ്രമം ചെയ്തു ദക്കാനിൽ പല പരിഷ്കാരങ്ങളെ നടപ്പിൽവരുത്തുന്നതിനും ജനങ്ങൾക്കു ക്രമേണ അഭിവൃദ്ധിയെ പ്രാപിക്കുന്നതിനും ഇടയാകാതിരുന്നില്ല. എങ്കിലും ആഗ്രായിൽ സിംഹാസനത്തിനുള്ള മത്സരയുദ്ധം ആരംഭിക്കയാൽ ഈ കൃത്യങ്ങളെ പൂർണ്ണമാക്കുന്നതിനും തൽഫലങ്ങളെ യഥാ

ചിതം അനുഭവിക്കുന്നതിനും അദ്ദേഹത്തിന് അവസരം ലഭിച്ചില്ല.

## മുർഷിദ്ഖലിക്ഹാൻെറ സെററിൽമെൻറ്.

റവന്യൂകാര്യങ്ങളിൽ അതിസമർത്ഥനായിരുന്ന ഈ ഉദ്യോഗസ്ഥൻെറ സഹായം ലഭിക്കുന്നതിനുള്ള ഭാഗ്യം ഔറംഗ്സേബിനു സിദ്ധിച്ചു. ഔറംഗ്സേബിനോടുകൂടി ദക്കാനിൽ വന്നിരുന്ന ഒരു പേർഷ്യാക്കാരനായ ഇദ്ദേഹം കാലതാമസംകൂടാതെ ദക്കാനിലെ ദിവാനായി നിയമിക്കപ്പെട്ടു. ഇദ്ദേഹത്തിൻെറ ഉദ്യോഗലബ്ധി വരെ വളരെക്കാലമായി ദക്കാനിൽ റവന്യൂ വസൂലാക്കുന്നതിൽ യാതൊരു ക്രമവും രീതിയുമില്ലാതെ പ്രജകൾ ഭരണകർത്താക്കന്മാരുടെ ഇഷ്ടാനിഷ്ടങ്ങൾ അനുഭവിച്ചു പല കഷ്ടനഷ്ടങ്ങളും സഹിച്ചുവരികയായിരുന്നു. ഈ മഹാനാകട്ടെ റവന്യൂകാര്യങ്ങളിൽ അതിവിദഗ്ദ്ധനെന്നു സർവ്വസമ്മതനായ രാജാ തോടർമാളിൻെറ സെററിൽമെൻറുനിയമങ്ങളെ കാലദേശാനുകൂലങ്ങളായ ഭേദഗതികളോടുകൂടി ദക്കാനിൽ ഏർപ്പെടുത്തി. കൃഷിസ്ഥലങ്ങളെല്ലാം ഉല്പാദ്യക്ഷമങ്ങളാക്കുന്നതിനു കർഷകന്മാർക്കു വേണ്ട സഹായങ്ങൾ ഗവർമ്മെൻറുമുഖേന ചെയ്തുകൊടുക്കുകയും. ഇതിൻെറ ഫലം ഗവർമ്മെൻറിനും ജനങ്ങൾക്കും ഗുണപ്രദമായ നിലയിൽ കലാശിക്കുകയും ചെയ്തു. എന്നാൽ ഔറംഗ്സേബിനെപ്പററി ജ്യേഷ്ഠനായ ദാറാ മററും ഭിന്നാഭിപ്രായങ്ങൾ പറഞ്ഞു പിതാവിൻെറ അപ്രിയത്തെ വർദ്ധിപ്പിച്ചുവന്നതിനാൽ ഭരണവിഷയത്തിൽ വൈദഗ്ദ്ധ്യം നേടുന്നതിനും, ധനമാന്ദ്യത്തെ പൂർണ്ണമായി ദൂരീകരിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചില്ലെന്നു മാത്രമല്ല, ദക്കാൻഭരണത്തെപ്പററി അതൃപ്തനായ ഷാജഹാൻ ഔറംഗ്സേബിനെ ആ ജോലിയിൽനിന്നു നിവർത്തിപ്പിക്കുന്നതിനും തൽസ്ഥാനത്തിൽ ഷൂജായെ നിയോഗിക്കുന്നതിനും ഇടയായി. പക്ഷെ, ബംഗാളത്തുനിന്നു ദക്കാനിലേക്കുള്ള മാററം തനിക്കു് അഹിതമായി തോന്നുകയാൽ ഷൂജാ ഈ നിയോഗത്തെ നിരാകരിക്കയാണ് ചെയ്തതു്.

## ഔറംഗ്സേബിൻെറ യുദ്ധങ്ങൾ.

തൻെറ രാജ്യസീമാവിനുള്ളിൽ ഭരണപരിഷ്കാരങ്ങളെ ഏർപ്പെടുത്തുന്നതിൽ മാത്രമല്ല അതിനെ ഇതരരാജ്യസംയോജനയാൽ പരിപുഷ്ടമാക്കുന്നതിലും ഔറംഗ്സേബ് ശ്രദ്ധാലുവായിരുന്നു.

അതിനാൽ ഗോൽക്കൊണ്ട, ബീജാപുരം മുതലായ സ്വാതന്ത്ര്യരാജ്യങ്ങളെ ആക്രമിച്ച് അധീനപ്പെടുത്തണമെന്നും അവയിൽനിന്നുള്ള ആദായങ്ങളെ തനിക്കും ആശ്രിതന്മാൎക്കും അവകാശപ്പെടുത്തണമെന്നും അദ്ദേഹം നിശ്ചയിച്ചു. വിശേഷിച്ചു, ഈ രാജ്യങ്ങളിലെ സുൽത്താന്മാർ ഷിയാവിശ്വാസത്തെ അനുസരിക്കുന്നവരും അതേ മതവിശ്വാസാനുസാരികളായ പേൎഷ്യാധിപന്മാരുടെ മൈത്രീബന്ധത്തിനു കാംക്ഷിച്ചിരുന്നവരുമായിരുന്നതുകൊണ്ടു സുന്നിവിശ്വാസികളായ മുഗൾപാദഷാക്കും, തൽപുത്രന്മാരും ഇവരുടെ ശക്തിയെ ഉന്മൂലനം ചെയ്യുന്നതിലും ഇവരുടെ രാജ്യങ്ങളെ തങ്ങളുടെ അംശരാജ്യങ്ങളാക്കുന്നതിലും ബദ്ധശ്രദ്ധരായിരുന്നു. കാലാന്തരത്തിൽ ഈ രണ്ടു രാജ്യങ്ങളും മുകിലന്മാർ അപഹരിക്കയും അവയുടെ സുൽത്താന്മാരോട് ഉചിതമായ വിധത്തിൽ സബഹുമാനം പെരുമാറാതിരിക്കയും ചെയ്തു.

## മിർജ്ജുംല്ലാ.

ഔറംഗ്സേബിനു ദക്കാനിലെ യുദ്ധോദ്യമങ്ങളിലും പിന്നീടു ഹിന്ദുസ്ഥാനത്തെ സിംഹാസനാരോഹണത്തിലും പ്രധാനസഹായി ആയിരുന്നതു മിർജ്ജുംല്ലാ എന്ന ഒരു പേൎഷ്യനായിരുന്നു. ഒരു വ്യാപാരിയായി ജീവിതം ആരംഭിച്ച ഇദ്ദേഹം ഒരു കുബേരനായിത്തീൎന്നു. അനന്തരം ഹൈദരാബാദുരാജ്യത്തെ മന്ത്രിപദത്തെ പ്രാപിച്ച് അതിശക്തിയോടെ അവിടം ഭരിച്ചുതുടങ്ങി. മന്ത്രിസ്ഥാനംകൊണ്ട് അലംഭാവം വരാതെ, വിജയനഗരരാജവംശത്തിലെ ഒരംശമായ ചന്ദ്രഗിരിരാജാവിന്റെ അധീനതയിലിരുന്ന കൎണ്ണാടകദേശം ആക്രമിച്ചു കീഴടക്കി സ്വാതന്ത്ര്യമായി തന്നെ രാജ്യഭരണം ആരംഭിച്ചു. മുന്നൂറു മൈൽ നീളവും അൻപതു മൈൽ വീതിയുമുണ്ടായിരുന്ന ഈ പ്രദേശത്തുനിന്നുള്ള വരുമാനം നാല്പതുലക്ഷം രൂപായായിരുന്നു. യൂറോപ്യന്മാരുടെ നേതൃത്വത്തിൽ ഉത്തമപരിശീലനം സിദ്ധിച്ച പീരങ്കിപ്പട്ടാളവും ഇദ്ദേഹത്തിനുണ്ടായിരുന്നു.

ഈ സ്വാതന്ത്ര്യഭരണത്തിനു വഴിപ്പെടാതെ പൂൎവരാജാവായ ഹൈദരാബാദുസുൽത്താൻ സ്വരാജ്യത്തെ വീണ്ടെടുക്കുവാൻ ശ്രമിക്കുന്നതായി മിർജ്ജുംല്ലാ അറിഞ്ഞപ്പോൾ ബീജാപുരത്തെയും പേൎഷ്യയിലെയും രാജാക്കന്മാരോടു സഖ്യത്തിനും, ഷാജഹാനോടും ഔറംഗ്സേബിനോടും സംരക്ഷണത്തിനും അപേക്ഷിച്ചു. ഒടുവിൽ ഇദ്ദേഹം ചക്രവൎത്തിക്കു കീഴടങ്ങുകയും, മുകിലസാമ്രാജ്യത്തിൽ

അത്യുന്നതമായ ഒരു ഉദ്യോഗം സ്വീകരിച്ചു തന്റെ രാജാവിനെ വഞ്ചനയാൽ ഭഗ്നാശയനാക്കുകയും ചെയ്തു.

## ഔറംഗസേബിന്റെ ഒരു തന്ത്രം.

ശക്തിഹീനനും ഭാഗ്യദോഷിയുമായ ചന്ദ്രഗിരിരാജാവു് അദ്ദേഹത്തിന്റെ ഉന്മൂലനാശത്തിൽ ഉദ്യുക്തനായ ഔറംഗസേബിനാൽ യുദ്ധനിർബന്ധിതനായി. ഔറംഗസേബ് സ്വപുത്രനായ സുൽത്താൻമഹമ്മദിന് ഈ സമയം അയച്ച ഒരെഴുത്തിൽനിന്ന് അദ്ദേഹത്തിന്റെ ഉദ്ദേശം സ്പഷ്ടമാകുന്നു. "കുത്തുബ് ഉൽമുൽക്ക ധൈര്യമില്ലാത്തവനാകയാൽ യുദ്ധം ചെയ്യുന്നതിൽ വൈമനസ്യം പ്രദർശിപ്പിച്ചേക്കാം. നിന്റെ പീരങ്കിപ്പട്ടാളവുമായി അവന്റെ കൊട്ടാരത്തെ വളയുകയും, ആ രാജാവു ഗോൽക്കൊണ്ടയിൽ അഭയം പ്രാപിക്കാതിരിക്കത്തക്കവണ്ണം ആ ഭാഗത്തു സൈന്യത്തെ അണിനിരത്തുകയും ചെയ്യു. അതിനു മുമ്പായി തിരഞ്ഞെടുക്കപ്പെട്ട ഒരു ദൂതനെ ആ രാജാവിന്റെ അടുക്കൽ അയച്ച് ഇപ്രകാരം ധരിപ്പിക്കുക. "നിങ്ങൾ എന്നെ സന്ദർശിക്കുമെന്നും നിങ്ങൾ എന്നെ അതിഥിയായി ക്ഷണിക്കുമെന്നും ഞാൻ ഇത്രകാലം വിചാരിച്ചിരുന്നതുകൊണ്ടു ഞാൻതന്നെ ഇങ്ങോട്ടു വന്നിരിക്കുകയാണ്" ഈ വൃത്താന്തം അറിയിച്ച ഉടൻ "ആക്രമിക്കുക കഴിയുമെങ്കിൽ ഉടനടി ആ രാജാവിനെ കൊല്ലുന്നതിനു ശ്രമിക്കുക." ഈ എഴുത്തിനുശേഷം താമസിക്കാതെ സുൽത്താൻമഹമ്മദ് ഹൈദരാബാദിൽ പ്രവേശിച്ചു. സൈന്യങ്ങൾ കവർച്ചയുമാരംഭിച്ചു. ഭയാന്ധനായിത്തീർന്ന ആ രാജാവു വേഗത്തിൽ ഗോൽക്കൊണ്ടയിലുള്ള ഒരു ദുർഗ്ഗത്തെ അഭയം പ്രാപിച്ചു.

## ഗോൽക്കൊണ്ടാനിരോധം.

1656. ഔറംഗസേബ് ഗോൽക്കൊണ്ടാനിരോധനത്തിന് ആരംഭിക്കുകയും അതിൽ ക്രമേണ ജയം നേടുകയും ചെയ്തുകൊണ്ടിരുന്നു. രാജ്യമാസകലം ആക്രമിച്ചു പാട്ടിലാക്കണമെന്ന് ആഗ്രഹിച്ചിരുന്ന അദ്ദേഹത്താൽ സമാധാനാലോചനകളെല്ലാം നിരസിക്കപ്പെട്ടു. ഈ സമയം ഷാജഹാൻ ചില പ്രത്യേകവ്യവസ്ഥകൾ സമ്മതിക്കാമെങ്കിൽ സന്ധിയുണ്ടാക്കാമെന്ന് ആ രാജാവിന് എഴുതിയ എഴുത്തും ഔറംഗസേബ് കരന്നാൽ രാജാവിനു കൊടുക്കാതെ വെച്ചിരുന്നു. പിന്നീടു ഷാജഹാൻ ദാരായുടെയും

ജഹനാറായുടെയും പ്രേരണപ്രകാരം യുദ്ധം ഉടൻ നിറുത്തണമെന്ന് ഔറംഗസേബിനെ അറിയിച്ചു. കുത്തുബ്ഷാ യുദ്ധച്ചെലവിലേക്ക് ഒരു വലിയ സംഖ്യ ഷാജഹാനു കൊടുപ്പാനും, രാജ്യത്തിൽ ചില ഭാഗങ്ങൾ സാമ്രാജ്യത്തോടു ചേർക്കുന്നതിനും സമ്മതിച്ചു. ഔറംഗസേബുമായുള്ള ഒരു രഹസ്യസന്ധിപ്രകാരം സുൽത്താൻമഹമ്മദിനെ കുത്തുബിന്റെ പിൻഗാമിയായി വാഴിക്കാമെന്നും സമ്മതിച്ചതായി കാണുന്നുണ്ട്.

## മിർജുംല്യായുടെ മന്ത്രിസ്ഥാനലബ്ധി.

ഔറംഗസേബിന്റെ ശിബിരത്തിൽ ഒരു വലിയ സൈന്യവുമായി ചെന്നുചേർന്ന മിർജുംല്യാ അല്ലാമിസദുള്ളാഖാന്റെ മരണശേഷം മുകിലസാമ്രാജ്യമന്ത്രിയായി നിയമിക്കപ്പെട്ടു. കാലധർമ്മപ്രാപ്തനായ ആ മന്ത്രിശ്രേഷ്ഠൻ ചില യുദ്ധങ്ങളിൽ പരാജിതനായിട്ടുണ്ടെങ്കിലും മഹമ്മദീയലോകത്തിൽ കാര്യശേഷിയുള്ള ഒരു ഉദ്യോഗസ്ഥൻ എന്നുള്ള ഖ്യാതി സമ്പാദിച്ചിരുന്നു. വിജയനഗരസാമ്രാജ്യപാലന്മാരുടെ ഒരു പ്രതിനിധിയായിരുന്ന ചന്ദ്രഗിരിയിലെ രാജാവു തനിക്കു മുകിലാക്രമണത്തിൽനിന്നു വിമോചനം ലഭിക്കുന്നതിനു മുസ്ലിംമതം സ്വീകരിക്കാമെന്നു സമ്മതിച്ചിട്ടും വലിയ ഫലമൊന്നും ഉണ്ടായില്ല. ഷാജഹാൻ ചന്ദ്രഗിരിരാജാവിന്റെ കാര്യം ബീജാപ്പൂർ, ഗോൽക്കൊണ്ട എന്ന രാജ്യങ്ങളിലെ സുൽത്താന്മാരുടെയും, മിർജുംല്യായുടെയും അഭിപ്രായത്തിനു വിട്ടുകൊടുക്കുകയാണുണ്ടായത്. ചന്ദ്രഗിരിയിലെ ഈ രാജാവാണ് ഇപ്പോൾ മദ്രാസ്നഗരം ഇരിക്കുന്ന പ്രദേശം ഇംഗ്ലീഷുകമ്പനിക്കു കൊടുത്തത് എന്നുള്ള സംഗതി ഇവിടെ പ്രസ്താവയോഗ്യമാണല്ലോ.

## ബീജാപ്പൂരിയുമായുള്ള യുദ്ധം.

ബീജാപ്പൂരിയിലെ സുൽത്താൻ 1636-ലെ സന്ധിക്കുശേഷം മുകിലാക്രമം ഉണ്ടാകയില്ലെന്നു കരുതി തന്റെ രാജ്യം കിഴക്ക്, പടിഞ്ഞാറ്, തെക്ക് എന്നീ ഭാഗങ്ങളിൽ വിസ്തീർണ്ണമാക്കുവാൻ തുടങ്ങി. 1649-ൽ ഇപ്പോഴത്തെ തെക്കെആർക്കാട്ടുജില്ലയിൽ സ്ഥിതിചെയ്യുന്ന ജിൻജിദുർഗ്ഗം നിരോധിച്ചു കീഴടക്കുകയും ഗോവായിൽ കുടിയേറിപ്പാർത്തിരുന്ന പോർട്ടുഗീസുകാരെ യുദ്ധത്തിൽ ലഘുവായ വിധത്തിൽ തോല്പിക്കുകയും ചെയ്തു. ഈ സമയത്തു (ബീജാപ്പൂരിരാജാവിന്റെ കാലത്തു) (1625-56) ഈ രാ

ജ്യത്തിന്റെ അതിൎത്തി ഇൻഡ്യൻ ഉപദ്വീപുഭാഗത്തിൽ കിഴക്കുപടിഞ്ഞാറായി സമുദ്രം മുതൽ സമുദ്രം വരെ വ്യാപിച്ചിരുന്നു. ഇദ്ദേഹത്തിന്റെ രാജധാനിയും അപ്പോൾ മനോജ്ഞതയ്ക്കും ആഡംബരത്തിനും സുപ്രസിദ്ധമായിരുന്നു. 1656-ൽ ഈ രാജാവിന്റെ കാലാനന്തരം പതിനെട്ടു വയസ്സു മാത്രം പ്രായമുള്ള ഏകപുത്രൻ രാജ്യഭാരം കയ്യേററതോടുകൂടെ രാജ്യത്തിൽ പല അഴിമതികൾ നടക്കയും തന്മൂലം മുഗൾസാമ്രാജ്യപാലന്മാൎക്കു വംശപാരമ്പൎയ്യമായുള്ള നയം നടപ്പിലാക്കുന്നതിനു സൌകൎയ്യപ്പെടുകയും ചെയ്തു. ഡക്കാൻഗവൎണ്ണരുടെ ഇഷ്ടംപോലെ പ്രവൎത്തിക്കുന്നതിനു ഷാജഹാൻ അനുവദിച്ചതനുസരിച്ച് ഔറംഗസേബ് ചതിയനായ മീർജുംല്ലായുടെ സഹകരണത്തോടെ ഈ രാജ്യത്തെ ആക്രമിക്കയും രാജ്യത്തിൽ പല കലാപങ്ങൾ ഉണ്ടാക്കി ഇഷ്ടംപോലെ കൊള്ളയിടുകയും ചെയ്തു.

ഈ രാജ്യം ഒന്നാകെ ഔറംഗ്സേബ് കരസ്ഥമാക്കാറായപ്പോൾ ഷാജഹാൻ ഈ വിഷയത്തിൽ പ്രവേശിക്കുകയും ഒരു സന്ധിയുണ്ടാക്കുകയും അതിൻപ്രകാരം ബീദാർ, കല്യാണി, പരിൻഡ മുതലായ പ്രദേശങ്ങളും യുദ്ധച്ചെലവിലേക്ക് ഒരു വലിയ സംഖ്യയും മുഗൾസമ്രാട്ടിനു കൊടുക്കാമെന്നു സുൽത്താൻ സമ്മതിക്കയും ചെയ്തു. ഇതിന്റെശേഷം ഡക്കാനിൽ ഔറംഗ്സേബിനുണ്ടായിരുന്ന പ്രധാനോദ്ദേശം യുവാവായ സിവാജിയുടെ ശക്തിയെ അമൎച്ച ചെയ്യുകയായിരുന്നു. 1657-ൽ ഷാജഹാനുണ്ടായ ആപൽക്കരമായ സുഖക്കേടുമൂലം സിംഹാസനാവകാശികൾ തമ്മിൽ യുദ്ധമുണ്ടായതിനാൽ ഡക്കാനിലുള്ള സുൽത്താന്മാൎക്കു കുറച്ചു വൎഷക്കാലത്തോളം നിർബാധമായി ജീവിക്കുന്നതിനു ഭാഗ്യമുണ്ടായി.

## സിംഹാസനാരോഹണമത്സരം.

മുകിലരാജവംശത്തിൽ ഒരു സമ്രാട്ടിന്റെ മരണത്തിനു ശേഷം അദ്ദേഹത്തിന്റെ പ്രഥമപുത്രൻ സിംഹാസനാരൂഢനാകുക വഴക്കമായിരുന്നെങ്കിലും ഈ ക്രമം പൂൎണ്ണമായ നടപ്പിൽ വരാതിരിക്കത്തക്കവിധത്തിൽ ചിലപ്പോൾ ചില മത്സരങ്ങളുണ്ടാകാറുണ്ടായിരുന്നു. മത്സരങ്ങളിൽ വിജയം നേടുന്നവൻ ഇതരാവകാശികളെ നാമാവശേഷമാക്കുകയോ, ജീവിതാവധിയോളം ബന്ദികളാക്കുകയോ ചെയ്തശേഷമേ രാജ്യഭാരത്തിനു സ്ഥിരതയുള്ളു എന്നു വിചാരിച്ചുവന്നു. ഹുമായൂൺ, അക്‌ബർ, ജ

ഹാൻഗീർ, ഷാജഹാൻ മുതലായ മുകിലഭരണകർത്താക്കന്മാരെല്ലാം അവരവരുടെ സിംഹാസനാരോഹണത്തിനു മുൻപു സഹോദരന്മാരോടൊ, അടുത്ത ചാർച്ചക്കാരോടൊ യുദ്ധം ചെയ്യുന്നതിനു നിർബന്ധിതരായിട്ടുണ്ട്. ഷാജഹാൻെറ അഗ്രഹം തൻെറ പ്രഥമപുത്രനായ ദാറായെ അനന്തരഗാമിയായി വാഴിക്കണമെന്നായിരുന്നു. ഈ ഉദ്ദേശത്തോടെ അദ്ദേഹം അനിതരസാധാരണമായ പല സമ്മാനങ്ങൾ ദാറായുടെ മേൽ വർഷിക്കയും രാജധാനിയിൽത്തന്നെ ദാറായെ താമസിപ്പിക്കയും തനിക്കു പ്രായാധിക്യമായപ്പോൾ സാമ്രാജ്യഭരണത്തിൽ പ്രധാനഭാഗം ദാറായെ ഭരമേല്പിക്കുകയും ചെയ്തു. ദാറായുടെ മൂന്ന് ഇളയ സഹോദരന്മാർ ഈ പ്രവൃത്തികളിൽ അസഹിഷ്ണുക്കളായും ഭരണമെല്ലാം താന്താങ്ങൾക്കാണെന്നു സങ്കല്പിച്ച് ഓരോരുത്തരും ദാറായോടു സിംഹാസനത്തിനുവേണ്ടി മത്സരാർത്ഥികളായും തീർന്നു. പിതാവിൻെറ മരണശേഷം നിശ്ചയമായി നടക്കുമെന്നുള്ള ഈ കലഹത്തിൽ അവനവൻെറ സർവസ്വവും ജീവനെപ്പോലും ബലികഴിക്കുന്നതിനും ഇവർ ഉറച്ചു. നാലുപേരും ഏകോദരജാതരായിരുന്നിട്ടും ഈ അത്യാശയ്ക്കു ഒരു മാററവുമില്ലാതെ "രാജത്വത്തിനു ബന്ധുത്വമോ ചാർച്ചയോ ഇല്ല" എന്ന പ്രമാണത്തെ മാത്രം മുറുകിപ്പിടിച്ചു എന്നു മാത്രമല്ല യാതൊരു കലാപവുമുണ്ടായില്ലെങ്കിലും ഒരുവൻ സമ്രാൾപദവിയെ പ്രാപിച്ചാൽ അവനാൽ ഇതരസഹോദരന്മാർ ഹനിക്കപ്പെടുകയോ, നാടുകടത്തപ്പെടുകയോ ചെയ്യുമെന്നുള്ളതും ഓരോരുത്തരും കരുതിയിരുന്നു. ഈ കാരണത്താൽ ഈ യുദ്ധത്തിൽ ഒന്നുകിൽ സാമ്രാജ്യപീഠം അല്ലെങ്കിൽ "ശവകുടീരം" എന്ന് ഇവർ പ്രത്യേകം പ്രത്യേകം തീരുമാനിച്ചു.

## ഷാജഹാൻെറ പുത്രന്മാർ.

ഷാജഹാനു ദാറാഷിക്കൊ, ഷൂജാ, ഔറംഗസേബ്, മുറാദ് എന്നു നാലു പുത്രന്മാരാണുണ്ടായിരുന്നത്. 1657-ൽ ഇവൎക്ക് അനുക്രമമായി 43-ം, 41-ം, 39-ം, 33-ം വയസ്സു പ്രായമുണ്ടായിരുന്നു. ഇവർ എല്ലാവരും പുരുഷപ്രാപ്തിയുള്ളവരും കാര്യാകാര്യവിവേകികളുമായിരുന്നെന്നു സ്പഷ്ടമാണല്ലൊ. യുദ്ധസംബന്ധമായും ഭരണസംബന്ധമായുമുള്ള വിഷയങ്ങളിൽ നാലുപേൎക്കും നല്ല പരിചയമുണ്ടായിരുന്നു. മൂത്ത പുത്രൻ പിതൃസമേതനായി താമസിക്കയും തൻെറ അധീനത്തിലുള്ള വടക്കുപടിഞ്ഞാറെപ്രദേ

ശങ്ങളുടെ ഭരണം കീഴുദ്യോഗസ്ഥന്മാർ മുഖേന നടത്തുകയും ചെയ്തുവന്നു. ഷുജാ ബങ്കാൾ, ഒറീസ്സാ മുതലായ പ്രദേശങ്ങളേയും, ഔറംഗസേബ് ദക്കാൻവിഭാഗത്തേയും, മുറാദ് ഗുജറാത്തു തുടങ്ങിയുള്ള പശ്ചിമദേശങ്ങളേയും ഭരിച്ചു. നാലു രാജകുമാരന്മാരും ഓരോ വലിയ ഭൂഭാഗങ്ങളുടെ ആധിപത്യം വഹിച്ചിരുന്നതിനാൽ ഇവരുടെ ഉദ്ദേശനിർവ്വഹണത്തിനു വേണ്ട ധനസൈന്യാദിസാമഗ്രികളെ ശേഖരിക്കുന്നതിൽ ആൎക്കും പ്രയാസമുണ്ടായിരുന്നില്ല. നാലു പേൎക്കും ഒരു സേനാനിക്കു വേണ്ട ധൈൎയ്യവീൎയ്യാദിഗുണങ്ങളുമുണ്ടായിരുന്നു. ദാറയിൽ സ്വാഭാവികമായി അനവധി ഉത്തമഗുണങ്ങൾ അന്തൎഭവിച്ചിരുന്നു. എന്നാൽ അതോടുകൂടിത്തന്നെ അസാമാന്യമായ അഹങ്കാരത്താൽ അനേകം ശത്രുക്കളേയും അദ്ദേഹം സമ്പാദിച്ചു.

ഈ ഗുണങ്ങൾ അധികം ശോഭിച്ചിരുന്നതു ദാറയിലും, ഔറംഗസേബിലുമാണ്. ദാറയിൽ സ്വാഭാവികമായി സ്ഫുരിച്ചുകൊണ്ടിരുന്ന അനവധി ഉത്തമഗുണങ്ങൾ അന്തൎഭവിച്ചിരുന്നു. അസാമാന്യമായ അഹങ്കാരത്തിന്റെ അധോഭാഗത്തായി സ്ഥിതിചെയ്തതിനാൽ അദ്ദേഹത്തിനു ശത്രുക്കൾ അധികമുണ്ടായിരുന്നു. ഷുജാ ഒരു സരസനും പൊതുജനസമ്മതനും സമരോത്സുകനുമായിരുന്നെങ്കിലും സ്ത്രീജിതനും, വിനോദപ്രിയനുമാകകൊണ്ടും, കാൎയ്യഗൌരവമുള്ള വിഷയങ്ങളിലും വിഷമഘട്ടങ്ങളിലും അത്യാവശ്യമായ പ്രത്യുല്പന്നബുദ്ധിയില്ലായ്കയാലും അദ്ദേഹത്തിന്റെ ആന്തരങ്ങൾ പ്രായേണ ഭഗ്നങ്ങളായി ഭവിച്ചുവന്നതിൽ അത്ഭുതപ്പെടാനില്ല. മുറാദ് വീരപുരുഷനും, സ്വാതന്ത്ര്യശക്തിയുമെങ്കിലും, കോപശീലനും, മദ്യാസക്തനും, സ്ത്രൈണനും, മന്ദബുദ്ധിയും ആയിരുന്നു. ഔറംഗസേബിന്റെ സ്വഭാവം ചുരുക്കിക്കപ്പെടാവുന്ന ഒന്നല്ലാത്തതിനാൽ അദ്ദേഹത്തിന്റെ പ്രവൃത്തികളിൽനിന്നനുമാനിച്ചുകൊള്ളുന്നതാണ് ഉത്തമം. ഉദ്ദേശസിദ്ധിക്കുവേണ്ടി അന്തഃകരണത്തെ ഗണിക്കാതെ എന്തും പ്രവൎത്തിക്കുന്നതിനുള്ള ചാതുൎയ്യം, ഓരോ കാൎയ്യങ്ങളേയും ദീൎഘമായി പൎയ്യാലോചിച്ചു പ്രവൎത്തിപ്പാനുള്ള ക്ഷമ, സാമദാനഭേദദണ്ഡനയങ്ങളെ സന്ദൎഭോചിതമായി പ്രയോഗിക്കാനുള്ള വാസന മുതലായ ഓരോ സ്വഭാവവിശേഷങ്ങളും സിംഹാസനാപഹരണയുദ്ധത്തിൽ അദ്ദേഹം വ്യക്തമാക്കിയിരുന്നു.

ബാൾക്ക്, കാന്തഹാർ മുതലായ പ്രദേശങ്ങളിലെ പരാജയങ്ങൾ ഒരു സേനാനിയെന്ന നിലയിൽ ഇദ്ദേഹത്തിന്റെ ഖ്യാതിക്കു ചില മാലിന്യങ്ങളുണ്ടാക്കിയെങ്കിലും സിംഹാസനലബ്ധിക്കായി അനുഷ്ഠിച്ച നയങ്ങൾ, സ്വന്തശക്തി മുതലായവ ആ ന്യൂനതയെ ഏറെക്കുറെ പരിഹരിക്കുന്നതാണെന്നു പറയാം.

## സഹോദരന്മാരുടെ മതസംബന്ധമായ വൈപരീത്യങ്ങൾ.

മതാചരണവിഷയങ്ങളിൽ ദാറായിക്ക് അധികം നിഷ്കണ്ടതയില്ലാതിരുന്നതു് ഈ കലാപത്തിനുള്ള കാരണങ്ങളെ കുറെക്കൂടി ഊർജ്ജിതപ്പെടുത്തീട്ടുണ്ട്. ദാറാ ഹനഫിവിശ്വാസിയും സുന്നിആചാരങ്ങളെ അനുകരിച്ചിരുന്നവനുമായ ഒരു മുസ്ലീം ആയിരുന്നെങ്കിലും വേദവിപരീതമായ സൂഫിസ്സവിശ്വാസത്തെയും അംഗീകരിച്ചിരുന്നു. എന്നല്ല ദാറാ ഹിന്തുദാർശനികന്മാരോടു വളരെ സന്തോഷമായി പെരുമാറുകയും, ചില ഉപനിഷത്തുകളെ പേർഷ്യൻഭാഷയിൽ ഭാഷാന്തരീകരിക്കുന്നതിനു സഹായിക്കയും ഉപനിഷത്തുകളെ കൊറാനേക്കാൾ തുലോം പുരാതനങ്ങളായ "വെളിപാടുകൾ" എന്നു ഘോഷിക്കയും ചെയ്തുപോന്നു. ഫാദർ ബുസിയോ മുതലായ ജെസ്യൂട്ടുപാതിരിമാരുമായി ദാറാ വളരെ സൌഹാർദ്ദമായി പെരുമാറുകയും ഇതിനാൽ ദാറാ ക്രിസ്ത്യാനിമതം അനുസരിച്ചേക്കുമെന്നു പലരും ശങ്കിക്കയുമുണ്ടായിട്ടുണ്ട്. ഇപ്രകാരമുള്ള ക്രിയകൾ മതഭ്രാന്തനായ ഔറംഗ്സേബിന്റെ നീരസാഗ്നിക്കു സമിത്തുക്കളായി ഭവിച്ചു. മൂത്ത സഹോദരൻ അവിശ്വാസിയെന്നും, മതദ്വേഷി എന്നും, തന്മൂലം മരണശിക്ഷാർഹനെന്നും ഔറംഗ്സേബ് വിചാരിക്കയും, പ്രസ്താവിക്കയും ചെയ്യാറുണ്ടായിരുന്നു. ഷിയാചാരങ്ങളെ തന്നെ അനുഷ്ഠിച്ചിരുന്ന ഷൂജായും മുറാദും മതാചരണവിഷയത്തിൽ ദാറായിൽ പ്രാതികൂല്യവും, ഔറംഗ്സേബിൽ ആനുകൂല്യവും ഉള്ളവരായിരുന്നെന്നു തന്നെയുമല്ല, താന്താങ്ങളുടെ ഉദ്ദേശസിദ്ധിക്കു ഈ സംഗതിയെ മുഖ്യകാരണമാക്കണമെന്നും കരുതിയിരുന്നു. എന്നാലും രാജപുത്രരാജാക്കന്മാർക്കും പൌരപ്രമുഖന്മാർക്കും തന്നിലുള്ള സദഭിപ്രായത്തെയും സൌഹാർദ്ദത്തെയും ആധാരമാക്കിയിരുന്ന ദാറാ സോദരന്മാരുടെ ഈ പ്രതികൂലതകളൊന്നുംതന്നെ കാര്യമായി ഗണിച്ചില്ല. ശീക്ഷ ജസ്വന്ത്സിങ്

മഹാരാജാ ലജ്ജാകരമായ വിധത്തിൽ ദാരായോടു വിശ്വാസവഞ്ചന ചെയ്യാതിരുന്നെങ്കിൽ ദാരായുടെ ഈ നയം സാധ്യമായും സോദരയുദ്ധത്തിൽ താൻ വിജയി ആയി സിംഹാസനാരൂഢനായും തീരുമായിരുന്നു.

## ഔറംഗ്സേബിന്റെ മത്സരം.

1657-ൽ പല കൂട്ടുകെട്ടുകളും ഗൂഢാലോചനകളും നടന്നുകൊണ്ടിരുന്നു. ഷാജഹാൻ തന്റെ രോഗത്തിൽനിന്ന് അല്പം ആശ്വാസനായപ്പോൾ പ്രഥമപുത്രനെ ഉടൻ രാജ്യാഭിഷിക്തനാക്കുന്നതിനും കലഹകാരണങ്ങളെ ദൂരീകരിക്കുന്നതിനും നിശ്ചയിച്ചു. ഈ സമയം ഔറംഗ്സേബാകട്ടെ നയോപായങ്ങളാൽ താൻ പ്രത്യക്ഷഹേതുഭൂതനാകാതെ കലാപമുത്ഭവിപ്പിച്ച് ഉദ്ദിഷ്ടസിദ്ധി വരുത്തുന്നതിനു യത്നിച്ചുപോന്നു. പിതാവിനോടും അഗ്രജനോടുമുള്ള മത്സരംമൂലം ഔറംഗ്സേബിനു ദക്കാൻ വിജയശേഷം അവിടെ അധികനാൾ വിശ്രമിപ്പാൻ സാധിച്ചില്ല. ഷൂജായും മുറാദും സ്വരാൾപദവിയെ സ്വയം സ്വീകരിക്കയും സ്വന്ത നാമത്തിൽ നാണയങ്ങളെ പ്രചരിപ്പിക്കയും ചെയ്തു.

ഷൂജായേയും, മുറാദിനേയും ശിക്ഷിക്കുന്നതിനു സാമ്രാജ്യസൈന്യത്തെ അയക്കുന്നതിൽ ദാറാ അലസനായിരുന്നില്ല. ഷൂജായെ നിഷ്പ്രയാസമായി നിർജ്ജിതനാക്കി. വാരാണസിക്കു സമീപമുള്ള ഷൂജായുടെ ശിബിരത്തെ രാജാ ജയസിംഹ് ഒരു പ്രഭാതസന്ധിയിൽ പെട്ടെന്നാക്രമിച്ചു. സൂര്യോദയത്തിന്റെ പൂർവ്വഗാമിയായ ഈ മണിക്കൂറിലും സുരാപാനംകൊണ്ടു സുബോധമില്ലാതിരുന്ന ഷൂജാ പെട്ടെന്നു സൈന്യസമേതം കാന്ദിശീകനാവുകയും തന്റെ പാളയം, ഭണ്ഡാരം, വെടിമരുന്ന്, തോക്ക് മുതലായവ സാമ്രാജ്യസൈന്യത്തിനു ലഭിക്കയും ചെയ്തു.

1657 ഡിസംബർമാസത്തിൽ മിർജ്ജുംല്ലാ ദക്കാനിൽനിന്നു ഹിന്ദുസ്ഥാനത്തേക്കു വരേണമെന്നു ഷാജഹാൻ കല്പിച്ചു. തൽക്ഷണം ഔറംഗ്സേബ് മിർജ്ജുംല്ലായെ ബന്ധനത്തിലാക്കുകയും, മിർജ്ജുംല്ലാ അതിനു വഴിപ്പെടുകയും ചെയ്തു. പിന്നീടു യഥാവസരം ഔറംഗ്സേബ് ഈ ഉദ്യോഗസ്ഥനെ വിമോചിക്കയും അദ്ദേഹത്തിന്റെ സഹായത്തോടെ യുദ്ധത്തിൽ പ്രവേശിക്കയും ചെയ്തു. മിർജ്ജുംല്ലായുടെ പിൻബലം ഔറംഗ്സേബിന് അത്യന്തം ഉപകാരപ്രദമായിരുന്നുവെന്നു പറയേണ്ടതില്ല.

1658 ആരംഭത്തിൽ ഔറംഗ്സേബ് ഒരു സമ്രാട്ടിനുള്ള അധികാരം പ്രത്യക്ഷപ്പെടുത്തി. ഓരോരുത്തൎക്ക സ്ഥാനമാനങ്ങളും ഉയൎന്ന ഉദ്യോഗങ്ങളും കല്പിച്ചു കൊടുത്തുതുടങ്ങി. അടുത്ത ഏപ്രിൽമാസാരംഭത്തോടെ യാതൊരു പ്രതിബന്ധവും കൂടാതെ അദ്ദേഹം സൈന്യസമേതം നൎമ്മദാനദിയെ തരണംചെയ്തു മാൾവായിൽ ഉജ്ജയിനിസമീപത്തുവെച്ചു മുറാദിന്റെ സൈന്യവുമായി യോജിച്ചു. തദവസരത്തിൽ മുറാദും ഔറംഗ്സേബും തമ്മിൽ ഒരു സന്ധിയുണ്ടായി. അതിൽ സാമ്രാജ്യം രണ്ടായി വിഭാഗിച്ചു. പഞ്ചാബു, കാബൂൾ, കാശ്മീർ, സിൻഡ് ഈ പ്രദേശങ്ങൾ മുറാദിനും മറ്റുള്ള ഭാഗങ്ങൾ ഔറംഗ്സേബിനും ഇരിക്കത്തക്കവണ്ണം ഇരുവരും സമ്മതിച്ചിരുന്നു. ഷുജായെപ്പറ്റി ഇതിൽ ഒന്നും വിവരിച്ചിരുന്നില്ല. പ്രകാരം ഇവർ പരസ്പരം സമ്മതിച്ചിരുന്നെങ്കിലും മുറാദുതന്നെ സമ്രാട്ടായിരിക്കണമെന്നു യുദ്ധാരംഭസമയത്തു ഔറംഗ്സേബ് മുറാദിനെ അറിയിച്ചതായി പറയപ്പെട്ടിരിക്കുന്നു.

### നൎമ്മദയുദ്ധം.

ധൎമ്മത്തു, ഏപ്രിൽ 15. 1658—മുറാദിന്റെയും ഔറംഗ്സേബിന്റെയും സൈന്യത്തോട് എതിൎക്കുവാൻ മാൎവാർ (രാട്പുതി) രാജാ ജസ്വന്ത്സിങ്ങും, കാസിംഖാനും തലസ്ഥാനത്തുനിന്ന് അയക്കപ്പെട്ടു. ഇരുസൈന്യങ്ങളും ഏകദേശം തുല്യബലങ്ങളായിരുന്നു. മുറാദ് അതിധീരതയോടെ പോരാടുകയും ഭക്കാൻസൈന്യസഹായത്താൽ സാമ്രാജ്യസൈന്യങ്ങളെ നിഷ്പ്രയാസേന യുദ്ധഭൂമിയിൽനിന്ന് ഓടിക്കയും ചെയ്തു. കാസിംഖാൻ സൈന്യസമേതം ജീവരക്ഷക്കായി ആരംഭസമയത്തുതന്നെ ഓടിയൊളിച്ചിട്ടും രാജപുത്രർ തങ്ങളുടെ 8000 സൈന്യം 600 ആകുന്നതുവരെ അതിധീരതയോടെ പോരാടിക്കൊണ്ടിരുന്നു. ഇതിന്റെ ശേഷം അനവധി പ്രയാസങ്ങൾ സഹിച്ചു അവശിഷ്ടസൈന്യം വ്യസനസമേതം തങ്ങളുടെ സേനാനായകനോടുകൂടി മാൎവാറിലുള്ള സ്വന്ത ദുൎഗ്ഗത്തിലേക്കു യാത്രയായി. ഈ സൈന്യത്തിനോ, സേനാനായകനോ സ്വാഗതം പറയുവാനോ, അവരെ സ്വീകരിക്കുവാനോ അവിടെ ആരും സന്നദ്ധരായിരുന്നില്ല. അതിധീരതയും, രാജപുത്രമഹത്വപ്രദൎശനത്തിൽ നിൎബന്ധവതിയുമായ ജസ്വന്തപത്നി ഉടനെ ദുൎഗ്ഗദ്വാരങ്ങളെ ബന്ധിക്കുവാനാണ് കല്പിച്ചതു്. ധൈൎയ്യസ

മേനം പടവെട്ടി ശത്രുക്കളെ ജയിക്കയോ, അല്ലെങ്കിൽ ജീവനെ ഉപേക്ഷിക്കയോ ചെയ്യാതെ രണാങ്കണത്തിൽനിന്നു ക്ഷത്രധൎമ്മത്തെ മറന്നു ഭയവിഹ്വലരായി മടങ്ങിവന്ന നിസ്സാരന്മാർ ആയിരുന്നാലും തന്റെ കോട്ടക്കുള്ളിൽ പ്രവേശിച്ചുകൂടാ എന്നു ഖണ്ഡിതമായി ആ ധൈൎയ്യശാലിനി പറഞ്ഞുകളഞ്ഞു. ഇതോടുകൂടെ മുഗൾസംസ്ഥാനത്തും വലിയ ക്ഷോഭമുണ്ടായി. തന്റെ സൈന്യപരാജയത്താൽ ക്രുദ്ധനായ ദാറാ ആ അഭിമാനഭംഗത്തെ പരിഹരിപ്പാൻ 150,550 കുതിരപ്പട, 20,500 കാലാൾപട, 800 പീരങ്കി എന്നിവയുമായി ശത്രുസൈന്യസംഹാരത്തിന് ഉടൻ യാത്രയായി. ഇതിനിടയിൽ മുറാദും ഔറങ്ങ്സേബും ചമ്പൽനദിയെ തരണം ചെയ്തു വീണ്ടും യുദ്ധത്തിനു സന്നദ്ധരായി.

## സാമുഗർ യുദ്ധം.

ആഗ്രാക്കോട്ടയിൽനിന്നു എട്ടു മൈൽ അകലെയുള്ള സാമുഗർ എന്ന സ്ഥലത്ത് ഇരുസൈന്യവും പരസ്പരാഭിമുഖമായി ചെന്നുചേൎന്നു. എങ്കിലും ഉഷ്ണകാലമായിരുന്നതുകൊണ്ടും വിശിഷ്യ ഉത്തരഇൻഡ്യയിലെ സമനിലപ്രദേശങ്ങളിലെ ചൂട് ദുസ്സഹമായിരുന്നതിനാലും ഭാരമേറിയ കവചങ്ങൾ ധരിച്ച ഭടന്മാർ പലരും മൂർഛിതരായി വീഴുകയും ചിലർ ഉടനെ മരിച്ചുപോകയും ചെയ്തു. പ്രഭാതകാലത്ത് ഔറങ്ങ്സേബ് തന്റെ സൈന്യങ്ങളെ അണിനിരത്തി മദ്ധ്യഭാഗം തന്റെ നായകത്വത്തിലും, വാമഭാഗം മുറാദിന്റെയും, ദക്ഷിണഭാഗം ബഹദൂർഖാന്റെയും നേതൃത്വത്തിലും, പുരോഭാഗം പീരങ്കിപ്പടയോടുകൂടിയ ഔറങ്ങ്സേബിന്റെ പുത്രൻ സുൽത്താൻമഹമ്മദിന്റെ അധീനത്തിലുമായി ഒരുങ്ങി നിന്നിരുന്നു. ദാറായും എത്രയും ഉറപ്പായവിധത്തിൽ വ്യൂഹരചന ചെയ്തു. മുന്നണിയിൽ പീരങ്കിപ്പട്ടാളത്തിന്റെ നേതാവായി സ്വപുത്രനായ സുലൈമാനേയും, ഇരുപുറങ്ങളിൽ റുസ്തംഖാൻ, ഖലീലുള്ളഖാൻ എന്നിവരേയും യഥോചിതം ചുമതലപ്പെടുത്തി. മദ്ധ്യഭാഗത്തിന്റെ നേതാവായി താനും സ്ഥിതി ചെയ്തു. ഇപ്രകാരം സൎവ്വസന്നദ്ധമായി തുടങ്ങിയ സമര (സംമൎദ്ദ) ത്തിൽ ഔറങ്ങ്സേബും മുറാദും രണ്ടുംനിശ്ചയിച്ച പരമധീരതയോടെ പടവെട്ടി. യുദ്ധമദ്ധ്യേ ദാറായുടെ മുഖ്യമൂന്നു പതാകകൾ പറക്കുകയും അദ്ദേഹം ആരോഹണം ചെയ്തിരുന്ന ആനയുടെമേലുള്ള അ

ന്മാരി ശരാപരികിട്ടുമാവുകയും ചെയ്തു. എന്നല്ല സാമ്രാജ്യ സൈന്യങ്ങൾ പല വിധത്തിൽ കഷ്ടപ്പെടുന്നതിനും, ദാറായുടെ ആന ശത്രുക്കളുടെ അസ്ത്രശസ്ത്രങ്ങൾക്കു പ്രത്യേകലാക്കായി ത്തീരുന്നതിനും ഇടയായി. ഈ പതനത്തിൽ തന്റെ സ്ഥിതി അപകടകരമെന്നു കരുതി ദാറാ പെട്ടെന്നു താഴത്തിറങ്ങി അശ്വാരൂഢനായി സംഗരം തുടങ്ങി. എന്നാൽ അമ്പാരിപ്പുറത്തിരുന്ന ദാറായെ കാണാതായപ്പോൾ അദ്ദേഹത്തിനു് ഏതോ ആപത്തു പിണഞ്ഞതായി നിശ്ചയിച്ചു സാമ്രാജ്യഭടന്മാർ പരിഭ്രാന്തചിത്തരായി നാനാമാർഗ്ഗങ്ങളിലൂടെ ജീവരക്ഷാർത്ഥം ഓടിത്തുടങ്ങി. അപ്രതീക്ഷിതമായ ഈ സംഭവം കണ്ടു ദാറായും ആത്മരക്ഷാർത്ഥം അവരെ അനുധാവനം ചെയ്തു. പക്ഷെ ദാറാ തൽക്കാലശല്യങ്ങളെ കുറെ സമയംകൂടി സഹിച്ചുകൊണ്ടു് ആ ഗജത്തിന്മേൽതന്നെ ഇരുന്നിരുന്നെങ്കിൽ വിജയം നേടുന്നതിനും സാമ്രാജ്യാധിപതിയായി വാഴുന്നതിനും സാധിക്കുമായിരുന്നു എന്നു ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. ദാറായുടെ ശിബിരവും തോക്കു മുതലായ സർവ്വയുദ്ധസാമഗ്രികളും ശത്രുസൈന്യത്തിനധീനമായിത്തീർന്നു. ഈ യുദ്ധം യഥാർത്ഥത്തിൽ സിംഹാസനമത്സരയുദ്ധത്തിന്റെ ഫലനിർണ്ണയം ചെയ്യിച്ചു. ദാറായുടെയും സുലൈമാന്റെയും ഷൂജാ, മുറാദ് എന്നിവരുടെയും പിന്നത്തെ ഉദ്യമങ്ങൾ ശൂന്യഫലങ്ങളായി പരിണമിക്കയാണുണ്ടായതു്. ഈ മത്സരത്തിലെ ഓരോ ഘട്ടങ്ങളിലും ഔറംഗസേബ് ഇതരസഹോദരന്മാരേക്കാൾ സാമർത്ഥ്യത്തോടെ പ്രവർത്തിക്കയും ഈ യുദ്ധം രണ്ടു വർഷത്തോളം അതായതു 1660-ൽ ഷൂജായുടെ മരണം വരെ നീണ്ടുനിൽക്കയും ചെയ്തു. ഈ സാമർത്ഥ്യം ഔറംഗസേബിനെ അന്യപ്രഭുക്കന്മാരും പൌരന്മാരും ബഹുമാനിക്കുന്നതിനും അദ്ദേഹത്തിന്റെ രാജത്വത്തെ അവർ സമ്മതിക്കുന്നതിനും കാരണമായിത്തീർന്നു. തനിക്കു ലഭിച്ച ഉൽഭോഷകപ്രദമായ അവസരത്തെ ആ നയജ്ഞൻ വഴിപോലെ ഉപയോഗിച്ചു. തന്റെ പിതൃസേവകരായ ഉന്നത ഉദ്യോഗസ്ഥന്മാരുമായി രാപ്പകൽ പല കൂടിക്കാഴ്ചകൾ നടത്തി അവരെ തനിക്കു വശംവദരാക്കി. ഷൂജായെ ബംഗാളിൽനിന്നു ബഹിഷ്കരിക്കാനായി ദാറായും ഷാജഹാനുംകൂടി അയച്ചിരുന്ന ജയസിംഗ് മഹാരാജാവിനേയും ഔറംഗസേബ് വശീകരിച്ചു. താമസംകൂടാതെ ജോദ്പുരാധീശനായ ജസ്വ

ന്ത്സിങ്ങും ജയസിംഹനെ അനുകരിച്ച് ഇദ്ദേഹത്തോടു യോജിക്കാതിരുന്നില്ല. ഇതിനിടയ്ക്കു ദാറായെ സഹായിപ്പാൻ 5000 അശ്വഭടന്മാരെ വേണ്ട ദ്രവ്യങ്ങളോടുകൂടി ഷാജഹാൻ അയച്ചുകൊടുത്തു. ഔറംഗ്സേബാകട്ടെ, ജനസമ്മതനായ സ്വപിതാവിന്റെ നേരെ പെരുമാറേണ്ട സമ്പ്രദായങ്ങളെപ്പറ്റി പശ്ചാലോചിച്ചു പ്രവർത്തിച്ചുകൊണ്ടിരുന്നു. യുദ്ധാനന്തരം ഷാജഹാൻ വിജയിയായ തന്റെ പുത്രനെ ആഗ്രാക്കോട്ടയിലേക്കു ക്ഷണിച്ചു. കപടതന്ത്രകുശലജ്ഞനായ ഔറംഗ്സേബ് ആപത്തിനെ ശങ്കിച്ചു തന്നെത്താൻ പോകാതെ തന്റെ പുത്രൻ മഹമ്മദിനെ കോട്ടയിലേക്കയയ്ക്കയും മഹമ്മദിനെക്കൊണ്ട് അവിടെയുള്ള സാമ്രാജ്യസൈന്യത്തെ ബഹിഷ്കരിപ്പിക്കയും പിതാവിന്റെ കൊട്ടാരത്തെ അദ്ദേഹത്തിന്റെ കാരാഗൃഹമാക്കിത്തീർക്കയും ചെയ്തു. ഷാജഹാൻ തന്റെ പരിശിഷ്ടായുഷ്കാലമായ ഏഴു വർഷവും ഈ കോട്ടയിൽത്തന്നെ തടവുകാരനായി കഴിച്ചുകൂട്ടേണ്ടിവന്നു. ഇദ്ദേഹത്തിനു വിഷയസുഖങ്ങളിൽ രസിക്കേണ്ടതിനും രുചികരമായ ഭക്ഷണസാധനങ്ങൾ ലഭിക്കുന്നതിനും ആലംഗീർ (ഔറംഗ്സേബ്) വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തിട്ടുണ്ടായിരുന്നതായി പറയപ്പെട്ടിരിക്കുന്നു. ചില സമയങ്ങളിൽ ഷാജഹാൻ വലിയ മതനിഷ്ഠയെ പ്രദർശിപ്പിക്കയും ആ അവസരങ്ങളിൽ പരിശുദ്ധരായ മുല്ലാമാർ ചെന്നു കൊറാൻഗ്രന്ഥം അദ്ദേഹത്തെ വായിച്ചുകേൾപ്പിക്കുകയും പതിവായിരുന്നു. ഔറംഗ്സേബ് സ്വപ്രവൃത്തികളിൽ പലപ്പോഴും ഷാജഹാന്റെ അഭിപ്രായം അന്വേഷിക്കയും ചിലപ്പോൾ ആ അഭിപ്രായപ്രകാരം പ്രവർത്തിക്കയും ചെയ്തിരുന്നു. ക്രമേണ പിതാവും പുത്രനും തമ്മിൽ രഞ്ജിക്കയും ഒടുവിൽ പിതാവിന്റെ ക്ഷമാദാനത്തിനു പുത്രൻ പാത്രീഭവിക്കയും ചെയ്തു. 1666-ന്റെ ആരംഭത്തിൽ വയോവൃദ്ധനായ ഷാജഹാൻ തന്റെ 76-ാം വയസ്സിൽ ഇഹലോകവാസം വെടിഞ്ഞു. ഔറംഗ്സേബ് ഉടനടി ആഗ്രായിൽ എത്തി വേണ്ട ആചാരബഹുമാനാദികളോടുകൂടി മൃതശരീരത്തെ സ്വപത്നീസ്മാരകമായി ഷാജഹാൻ സ്ഥാപിച്ചിട്ടുള്ള താജ്മഹലിനു സമീപത്തിൽത്തന്നെ സംസ്കരിപ്പിച്ചു.

ഷാജഹാനെ ഭദ്രമായി ആഗ്രാദുർഗ്ഗത്തിലാക്കിയതിന്റെ ശേഷം ഔറംഗ്സേബ് കോട്ടയിൽ പ്രവേശിച്ചു ദാറായുടെ ഭ

വനാവും ഭണ്ഡാരത്തിലുണ്ടായിരുന്ന പതിനേഴ ലക്ഷം രൂപായും അധീനമാക്കി ദാറായെ പിന്തുടരുവാൻ മുറാദിനോടുകൂടി പുറപ്പെട്ടു. ഈ സമയമെല്ലാം ഭാവിസമ്രാട്ട താൻതന്നെയെന്നു കരുതി മുറാദ സന്തുഷ്ടനായിരുന്നു. ഈ സുൽത്താന്റെ കൈവശം 26 ലക്ഷം ഉറുപ്പികയും ഉണ്ടായിരുന്നു. മാർഗ്ഗമദ്ധ്യേ ഔറംഗസീബിന്റെ പ്രേരണയാലോ അല്ലാതെയോ മന്ദബുദ്ധിയായ മുറാദ മദ്യപാനം ചെയ്തു. ഈ നിവൃത്തിയാൽ ഇസ്ലാംനിയമത്തെ ലംഘിക്കുന്നവൻ എന്നുള്ള കുററം സ്ഥാപിച്ചു മുറാദിനെ ഔറംഗസീബ ബന്ധനസ്ഥനാക്കി ദെൽഹിക്കു സമീപമുള്ള സലിംഗർ എന്ന കാരാഗൃഹത്തിലേക്കയച്ചു. അനന്തരം അദ്ദേഹം ദെൽഹി, ഗ്വാളിയർ മുതലായ പ്രദേശങ്ങളിലെ പലേ ബന്ധനഗൃഹങ്ങളിൽ മാററപ്പെടുകയും അങ്ങിനെ മൂന്നു വർഷത്തോളം അദ്ദേഹം അത്യന്തമായ മനോവ്യഥ അനുഭവിക്കയും ചെയ്തു. അങ്ങിനെയിരിക്കെ മുറാദിനാൽ 1657-ൽ ഗുജറാത്തിൽവെച്ചു മരണശിക്ഷ കല്പിക്കപ്പെട്ടിരുന്ന മന്ത്രിയുടെ പുത്രനായ അലിനക്കി എന്നവൻ ആ സംഗതിയെപ്പററി മുറാദിനെ പ്രതിയാക്കി ഒരു കേസ്സു കൊണ്ടുവന്നു. ഇതും ഔറംഗസീബിന്റെ പ്രേരണയാലാണെന്നു സംശയമുണ്ട്. എന്തായാലും ഈ കേസിനെ ആധാരമാക്കിയുണ്ടായ കാസിയുടെ വിധിപ്രകാരം മുറാദ ഗ്വാളിയർദുർഗ്ഗത്തിൽവെച്ചു മരണശിക്ഷക്കു പാത്രീഭവിച്ചു.

### ഷൂജായുടെയും മഹമ്മദിന്റെയും അവസാനം.

ജൂലായി 1-ാംനു- ഔറംഗസീബ കിരീടധാരണത്തിന്റെ പ്രാരംഭാഘോഷങ്ങൾ നടത്തി. എന്നാൽ തന്റെ നാമധേയത്തെ * മസ്ജിദ്ദിലുള്ള കത്ത്ബായിലോ, രാജ്യത്തിലുള്ള നാണയങ്ങളിലോ, ഉപയോഗിക്കുന്നതിന് ഔറംഗസീബ അനുവദിച്ചില്ല. ഈ സമയമെല്ലാം തന്റെ ഉദ്ദേശം ദാറായെ പിന്തുടരണമെന്നായിരുന്നതുകൊണ്ടു വേണ്ട സൈന്യങ്ങളുമായി ദാറായെ ദെൽഹിയിലേക്കും, അവിടെനിന്നു ലാഹോറിലേക്കും, അവിടെനിന്നു മുൾട്ടാനിലേക്കും പിന്തുടർന്നു. ഷൂജാ ബങ്കാളിൽനിന്നു പ്രസ്ഥാനം ചെയ്തിരുന്നതുകൊണ്ടും സുലൈമാൻ യുദ്ധമാ

* മസ്ജിദ്=മഹമ്മദീയദേവാലയം. കത്ത്ബാ=രാജാവിനായുള്ള പ്രാർത്ഥന.

രംഭിച്ചിരുന്നതുകൊണ്ടും ഔറംഗസീബിനു തന്റെ ഉദ്യമത്തിൽനിന്നു പിന്മാറേണ്ടിവന്നു. 1658-ൽ സുലൈമാൻ ബെനാറീസിനു സമീപത്തു വെച്ചു ഷൂജായെ തോല്പിച്ചെങ്കിലും സമയദൗർലഭ്യംകൊണ്ടു സ്വപിതാവായ ദാറായെ സഹായിക്കുന്നതിനു കഴിയാതെ വന്നു. ഈ പരാജയത്തിനു ശേഷവും ഷൂജായിക്കു ശക്തിയേറിയ പീരങ്കിസൈന്യവും അസംഖ്യം വഞ്ചികളുമുണ്ടായിരുന്നതിനാൽ അവസാനം ജയം നേടി സമ്രാട്ടാകാമെന്നായിരുന്നു ആ രാജകുമാരന്റെ പ്രതീക്ഷ.

## കിജ്‌വായുദ്ധം. ഫലങ്ങൾ.

എന്നാൽ 1659-ൽ കിജ്‌വായുദ്ധഭൂമിയിൽവെച്ച് ഔറംഗസേബ് തന്റെ സൈന്യവുമായി ഷൂജായെ ഒരു ഘോരയുദ്ധത്തിൽ സാരതരമായി തോല്പിക്കയും ഷൂജാ സിംഹാസനപ്രാപ്തിയെക്കുറിച്ചുള്ള ആശയിൽനിന്നു പിന്മാറുകയും ചെയ്തു. ഷൂജായുടേതിനേക്കാൾ അഞ്ചു മടങ്ങു ശക്തിയേറിയ സൈന്യവുമായി മീർജുംല നിർഭയമായി എതിരിട്ടു കിഴക്കൻപ്രദേശങ്ങളിലേക്കു പായിക്കയും അദ്ദേഹം അറാക്കാനെന്ന സ്ഥലത്തു അഭയം പ്രാപിക്കയും ചെയ്തു. അവസാനമായി ഷൂജാ അറാക്കാൻദേശീയരാൽ സകുടുംബം നശിപ്പിക്കപ്പെട്ടതായി കാണുന്നു. എന്നാൽ ഷൂജാ ജീവിച്ചിരിക്കുന്നതായി ഒരു ജനശ്രുതി പിന്നെയും കുറേക്കാലം പ്രചരിച്ചിരുന്നു.

ഔറംഗസേബിന്റെ പ്രഥമപുത്രനായ സുൽത്താൻ മഹമ്മദാകട്ടെ മീർജുംലയുമായി ഏതോ കാരണവശാൽ പിണങ്ങുന്നതിനും, അവിവേകമായി ഷൂജായോടു ചേരുന്നതിനും, ഷൂജായുടെ മകളെ വിവാഹം ചെയ്യുന്നതിനും ഇടയായി. തന്മൂലം ശത്രുവായിത്തീർന്ന സ്വന്തപിതാവിന്റെ സൈന്യത്താൽ ബദ്ധനായി ജീവപര്യന്തം അയാൾ കാരാഗൃഹവാസം അനുഭവിക്കയും 1676-നു സമീപിച്ച് നിഗ്രഹിക്കപ്പെടുകയും ചെയ്തു.

## ദാറായുടെ പുത്രന്മാരുടെ അവസ്ഥ.

സുലൈമാൻ ജീവരക്ഷയ്ക്കായി ഗാർവാളിലെ പർവ്വതപ്രദേശങ്ങളെ അഭയം പ്രാപിച്ചു. അവിടെ ശ്രീനഗരം എന്ന സ്ഥലത്തെ രാജാവ് ഇദ്ദേഹത്തെ അതിഥിയായി സ്വീകരിച്ചു.

(ഈ ശ്രീനഗരം കാശ്മീരദേശത്തിന്റെ തലസ്ഥാനമായ ശ്രീനഗരമല്ല.) 1660-ൽ ആരോ ഒററിക്കൊടുക്കയാൽ സുലൈമാൻ ശത്രുക്കളാൽ ബദ്ധനായി, ഔറംഗ്സേബിന്റെ സന്നിധിയിൽ അയയ്ക്കപ്പെട്ടു. അപ്പോൾ ആ കുമാരനു വിരോധമായി പ്രവൎത്തിക്കയില്ലെന്ന് ഔറംഗ്സേബ് പ്രതിജ്ഞ ചെയ്തെങ്കിലും അതിനെ സുലൈമാൻ ആദരിച്ചില്ല. പിന്നീടു കറുപ്പു ചേൎന്ന വിഷദ്രാവകം ക്രമേണ സേവിപ്പിച്ചു രണ്ടു വൎഷത്തിനകം ഗ്വാളിയാർദുൎഗ്ഗത്തിൽ വെച്ചു 1662-ൽ ഈ കുമാരനെയും നാമശേഷനാക്കി. ഒടുവിൽ സുലൈമാന്റെ കനിഷ്ഠസഹോദരനായ സിഫർ ബന്ധനത്തിൽ നിന്നു വിമുക്തനാകയും ഔറംഗ്സേബിന്റെ തൃതീയപുത്രിയുടെ വരനായി സ്വീകരിക്കപ്പെടുകയും ചെയ്തു.

## ദാറായുടെ ജീവരക്ഷയ്ക്കുള്ള ശ്രമങ്ങൾ.

മുൾത്താനിൽ നിന്നു സിന്ധുനദീതീരത്തുകൂടെ ദാറാ ദക്ഷിണാഭിമുഖമായി പ്രയാണം ചെയ്തപ്പോൾ അദ്ദേഹത്തിന്റെ അനുചരന്മാരുടെ സംഖ്യ ക്രമേണ കുറഞ്ഞുതുടങ്ങി. വഴിമദ്ധ്യേയുള്ള ബാക്കാർ എന്ന കോട്ടയിൽ അദ്ദേഹം തന്റെ സ്ത്രീകളെയും ധനത്തെയും സംരക്ഷിച്ചിരുന്നു. അവിടംപോലും അഭയസ്ഥാനമാക്കുന്നതിനു ദാറായിക്കു ഉറപ്പുണ്ടായില്ല. ഈ സമയം ദാറായുടെ മനസ്സിൽ ചില സംശയങ്ങൾ കടന്നുകൂടുകയാൽ തന്റെ വിശ്വസ്താശ്രിതന്മാരിലൊരുവനായ ഖാവീജ്കഹാൻ എന്നയാളെ സ്വപരിചാരകത്തിൽ നിന്നു പിരിച്ചയച്ചു. ഈ സംഭവത്തിൽ ഖാവീജ്കഹാൻ അത്ഭുതപ്പെടുകയും ഇതിനു കാരണമെന്നു താൻ സങ്കല്പിച്ച തന്റെ സ്വന്തസ്ത്രീകളെയെല്ലാം കൊന്നൊടുക്കി ദാറായെ വിവരം അറിയിക്കയും മരണംവരെ ദാറായെ വിശ്വസ്തതയോടെ സേവിക്കാമെന്നു പ്രതിജ്ഞ ചെയ്കയും ചെയ്തു. ഈ കൃത്യങ്ങൾകൊണ്ടും ദാറായുടെ സംശയം ശമിക്കാതിരുന്നതിനാൽ ഖാവീജ്കഹാൻ കൃതഘ്നനായ ദാറായുടെ സേവ ഉപേക്ഷിച്ച് ഔറംഗ്സേബിനോടു ചേൎന്നു. സന്തുഷ്ടനായ ഔറംഗ്സേബ് ഇദ്ദേഹത്തെ ഉന്നതപദവിയിൽ നിയമിച്ചു.

ദാറാ വളരെ പ്രയാസപ്പെട്ടു സിഹവാൻതാഴ്വരവഴിയായി യാത്ര ചെയ്തു "തട്ടാ" എന്ന സ്ഥലത്തു എത്തി. അവിടെ നിന്ന് ഇൻഡസ്നദീമുഖം കടന്നു കച്ചിൽ അഭയം പ്രാപിക്കയും

അവിടത്തെ പ്രജകൾ സന്തോഷത്തോടെ അദ്ദേഹത്തെ കൈക്കൊള്ളുകയും ചെയ്തു. ഇവിടെ ദീർഘകാലം താമസിക്കുന്നതു ക്ഷേമമല്ലെന്നു കരുതി ദാറാ കത്തിയവാർ, ഗുജറാറ്റ് എന്ന ദേശങ്ങളിലേക്കു യാത്രയായി. അഹമ്മദുബാദ് നഗരത്തിലെ ഗവൎണ്ണരായ സാഹനവാസ്ഖാൻ ദാറായിക്കു സസന്തോഷം നഗരദ്വാരം തുറന്നുകൊടുക്കയും സൂറത്ത് അധീനമാക്കുവാൻ അദ്ദേഹത്തെ സഹായിക്കയും ചെയ്തു. ഈ സമയംകൊണ്ടു താൻ ശേഖരിച്ച സൈന്യവുമായി തന്റെ ആലോചനക്കാരുടെ അഭിപ്രായമനുസരിച്ച് അദ്ദേഹം ദക്കാനിലേക്കു പോയിരുന്നെങ്കിൽ ഔറംഗസേബിന് എതിരായി മത്സരിപ്പാൻ സന്ദർഭമുണ്ടാകുമായിരുന്നു. എന്നാൽ ഷൂജാ, ജസ്വന്ത്സിങ് എന്നിവരിൽ നിന്നു സഹായം ലഭിക്കുമെന്നു കരുതി ദാറാ അജ്മീരിലേക്കു പുറപ്പെട്ടു. ഈ സമയം ഔറംഗസേബിന്റെ പ്രേരണയാലും സംഭാവനകളാലും ജസ്വന്ത്സിങ് ദാറായോടു വിശ്വാസലംഘനമായി പ്രവൎത്തിച്ചു. ഗത്യന്തരമില്ലാതായപ്പോൾ അജ്മീരിനു തെക്കുവശമുള്ള ഒരു മലയിടുക്കിൽ വെച്ചു ദാറാ പ്രതിപക്ഷസേനയോടെതിൎത്തു മൂന്നു ദിവസം കഠോരയുദ്ധം ചെയ്തു എങ്കിലും അതിലും പരാജിതനായി ഓടിപ്പോകുന്നതിനാണു അദ്ദേഹത്തിനു സംഗതിയായതു്.

## ദാറായെ ഒററിക്കൊടുത്തതു്.

ദാറാ ജീവരക്ഷയ്ക്കായി രാജപുത്താനാ, കച്ച് മുതലായ പ്രദേശങ്ങളിലൂടെ ശീഘ്രഗതിയിൽ പുറപ്പെട്ടു സിൻധിൽ എത്തി. അവിടെയും നില കിട്ടാതെ കാന്ദഹാറിലേക്കു പ്രയാണം ചെയ്തു. പേർഷ്യയെ അഭയസ്ഥാനമായി അവിടെ അധിവസിക്കാമെന്നായിരുന്നു അദ്ദേഹത്തിന്റെ ആന്തരം. തന്റെ അനുഗാമികൾ വളരെ നിർബന്ധിച്ചിട്ടും ഗണ്യമാക്കാതെ ബോലൻ മലയിടുക്കിനു സമീപം ദാദർ എന്ന സ്ഥലത്തെ പ്രഭുവും പരിചിതനുമായിരുന്ന ജീവൻഖാന്റെ അതിഥിയായി തൽക്കാലം താമസിപ്പാൻ നിശ്ചയിച്ചു. ആ വിശ്വാസഘാതകൻ അദ്ദേഹത്തെ സ്വന്തമന്ദിരത്തിൽ താമസിപ്പിച്ചുകൊണ്ടു് ഔറംഗ്സേബിന് ഒററിക്കൊടുത്തു. അധികതാമസം കൂടാതെ സ്വാമിദ്രോഹിയായ ആ വഞ്ചകനെ ഔറംഗ്സേബിന്റെ അനുമതിപ്രകാരം പതിനാല് അനുചരന്മാരോടു കൂടി സൈഹന്റിനു സ

മിപത്തു വെച്ചു പൊതുജനങ്ങൾ കല്ലെറിഞ്ഞു കൊല്ലുകയും ചെയ്തതായി പറഞ്ഞിരിക്കുന്നു.

## നദീറാറാണിയുടെ മരണം.

ഈ സന്ദർഭത്തിൽ ദാറാ പ്രദർശിപ്പിച്ച ബുദ്ധിഹീനതയുടെ ഏകകാരണം തന്റെ യൌവനാരംഭകാലം മുതലേ ഒരു മുഖ്യസഹായിനിയും, പ്രേമഭാജനവും, തന്റെ പ്രിയതനയന്മാരുടെ മാതാവും ആയിരുന്ന നദീറാബീഗമിന്റെ ഇഹലോകവാസാവസാനത്തിൽ നിന്ന് ഇദ്ദേഹം അനുഭവിച്ച അതിവ്യസനം തന്നെയായിരുന്നു. ദാറായുടെ പരിതാപകരങ്ങളായ എല്ലാ ദുർദ്ദശകളിലും ദീർഘയാത്രയിൽ, ഉഷ്ണകാലത്തു, ശീതകാലത്തു, കാനനത്തിൽ, മരുഭൂമിയിൽ എന്നുവേണ്ട സർവ്വവിധ സങ്കടസന്ദർഭങ്ങളിലും ഭർത്താവിനോടൊപ്പം മനോവ്യഥയും, പ്രയാസങ്ങളും ഈ പ്രേമഭാജനമായ വനിതാരത്നവും ഏകാത്മനാ പങ്കുകൊണ്ടവളാണല്ലോ. ദാദർദേശത്തുകൂടെ പ്രയാണമദ്ധ്യേ നദീറായും കുട്ടികളും ക്ഷുൽപിപാസകളാൽ വാടിത്തളർന്നുപോകയും ഒരുവിധത്തിൽ ആ സ്ഥലത്തു ചെന്നുചേരുകയും ചെയ്തതിനോടുകൂടിത്തന്നെ ദാറായുടെ ബുദ്ധി പാടേ തകർന്നുപോയി. ഇതുകൊണ്ടായിരുന്നു ജീവൻഖാന്റെ കൊടുംചതിയെപ്പററി വഴിപോലെ ചിന്തിച്ചു പ്രവർത്തിപ്പാൻ അല്ലാതെ ഈ സാധു, ചെന്നായുടെ മുമ്പിൽ കുഞ്ഞാടുപോലെ ഔറംഗസീബിന്റെ പിടിയിൽ അകപ്പെടുന്നതിനിടയായതു്.

ഈ ശോകാന്തകഥയുടെ അവസാനം കുറേക്കൂടി ചുരുക്കി എഴുതുകയാണ് ഉത്തമം. ബന്ധനസ്ഥനായ ദാറാ ഭാര്യയുടെ ദേഹവിയോഗശേഷം തന്റെ രണ്ടാമത്തെ പുത്രനായ സിഫാറിനേയും, രണ്ടു പുത്രിമാരെയും ജീവൻഖാനെ ഏല്പിച്ചിട്ടു ഡൽഹിയിലേക്കു കൊണ്ടുപോകപ്പെട്ടു. ഔറംഗസീബിന്റെ കല്പനപ്രകാരം ദാറായെ കീറിപ്പറിഞ്ഞ വെറും നാറത്തുണിയുടുപ്പിച്ചു വൃത്തികെട്ട ഒരു കുനിപ്പിടിയാനയുടെ മേലിരുത്തി ഡൽഹിയിലെ തെരുവീഥികളിൽ കൂടെ പ്രദക്ഷിണം ചെയ്യിച്ചു. ഈ ക്രിയയിൽ നിന്നും ഇദ്ദേഹത്തിന്റെ പേരിൽ ഔറംഗസീബിനുണ്ടായിരുന്ന ദ്വേഷം എത്രമാത്രമെന്ന് അനുമാനിക്കാമല്ലോ. ഈ നിഷ്ഠുരപ്രവൃത്തിയെപ്പററി ആ സമയത്തു ഡൽഹിനിവാസിയും സ്വനേത്രങ്ങളാൽ തന്നെ കൃത്യം കണ്ടറിഞ്ഞവനുമായ ബേ

ർനിയർ എന്ന ഫ്രഞ്ചുകാരൻ എഴുതീട്ടുള്ളതിൽ കഠോരതരമായ ഈ കാഴ്ചയിൽ ദിൽഹിനിവാസികൾ ആബാലവൃദ്ധം കണ്ണുനീർ ചിന്തിയതായും എല്ലാവരും ജീവൻഖാൻ മുതലായവരെ മനസ്സാപൂർവ്വം ശപിച്ചതായും കാണുന്നു.

ഈ പ്രദക്ഷിണശേഷം ദാറായുടെ ഭാവിയെപ്പററി നിശ്ചയിക്കുവാൻ ഒരു യോഗം കൂട്ടുകയും അതിൽ ദാറായുടെ പരമവൈരിണിയും സഹോദരിയുമായ റോഷനാറ തന്റെ സഹോദരന്റെ രക്തപ്പുരിച്ചിലിനായി അതിരൂക്ഷതയോടെ നിർബന്ധിക്കയും ഇവളുടെ അപ്രകൃതമായ ഈ ആഗ്രഹത്തോടു മററുള്ള ആലോചനക്കാർ എല്ലാവരും ഏറെക്കുറെ യോജിക്കയുമുണ്ടായി. ബെർനിയറിന്റെ സഹായിയും, രക്ഷാധികാരിയുമായിരുന്ന ദാനേഷ്മന്ദ് ഖാൻ മാത്രം ഈ സഭയിൽ ദാറായുടെ മരണവിധിക്കെതിരായി വാദിച്ചു. ഔറംഗസീബിന്റെ ആശ്രിതന്മാരായി കൊട്ടാരത്തിലുണ്ടായിരുന്ന വൈദികന്മാർ ഔറംഗസീബിന്റെ യഥാർത്ഥമായ ആന്തരം അറിഞ്ഞയുടൻ ദാറാ നിയമലംഘനക്കാരനും അവിശ്വാസിയുമെന്ന നിലയിൽ അദ്ദേഹത്തെ മരണശിക്ഷയ്ക്ക് അർഹൻ എന്നു വിധിച്ചു. ദാറായെ ചതിച്ച് ററിക്കൊടുത്ത ജീവൻഖാന് എതിരായി ഒരു ലഹള നടന്നതു് ഔറംഗസീബ് അറിഞ്ഞപ്പോൾ ദാറായെ ബന്ധനത്തിൽ സൂക്ഷിക്കുന്നതു് അപകടമാകുമെന്നു ശങ്കിച്ചു വേഗത്തിൽ നിധനദിവസത്തെ തീരുമാനിച്ചു. ആ ദിവസം രാത്രിയിൽ ഘോരഘാതകന്മാർ കടന്നുചെന്നു ദാറായെ അദ്ദേഹത്തിന്റെ പ്രിയപുത്രനായ സിപഹറിൽനിന്നു ബലാൽ വേർപെടുത്തി. കഠിന കലാപങ്ങളും വാഗ്വാദങ്ങളും നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ അദ്ദേഹത്തിന്റെ ശിരച്ഛേദനവും കഴിച്ചു. ഛിന്നമായ ആ ശിരസ്സു തന്റെ മുമ്പിൽ ഹാജരാക്കിക്കണ്ടതിന്റെ ശേഷമേ ദാറായുടെ കാര്യം തീർന്നതായി ഔറംഗസീബ് വിശ്വസിച്ചുള്ളു. എന്നല്ല, ദാറായിൽ തനിക്കുള്ള കാലുഷ്യത്തിന്റെയും നിന്ദയുടെയും സൂചകങ്ങളായ ചില നീചകൃത്യങ്ങൾ ഈ ശിരസ്സിന്റെ നേരെയും ഔറംഗസീബ് കാണിച്ചതായി പറഞ്ഞിരിക്കുന്നതു വിശ്വാസയോഗ്യമായിരിക്കാം. ശേഷിച്ച മൃതശരീരത്തെ വീണ്ടും ദിൽഹിയിൽ പ്രദക്ഷിണം ചെയ്യിച്ചു. ഒടുവിൽ ഹുമായൂണിന്റെ ശവകുടീരത്തിന്റെ ഒരു ഭാഗത്ത് അടക്കുകയും ചെയ്തു.

## ഷാജഹാന്റെ സ്വഭാവം.

ഷാജഹാന്റെ വാഴ്ചയിൽ മുകിലസാമ്രാജ്യത്തിന്റെ വിസ്തീർണ്ണത, സമ്പൽബാഹുല്യം, പ്രജകളുടെ സമാധാനനില, രാജധാനിയിലെ പ്രതാപാഡംബരാദികൾ, താജ്മഹൽ മുതലായ സ്ഥാപനങ്ങളുടെ മനോജ്ഞത്വം ഇത്യാദി വിവിധസംഗതികളുടെ സങ്കലനം നിമിത്തം ഈ രാജാവിന്റെ സ്വഭാവവിവേചനം ദുഷ്കരമായി തോന്നുകയാൽ എൽഫിൻസ്റ്റൻ മുതലായ നൂതന ചരിത്രകാരന്മാർ പ്രായേണ അദ്ദേഹത്തിന്റെ സൽഗുണങ്ങളെ മാത്രം സ്വീകരിച്ചെഴുതിയിരിക്കുന്നതെന്നു വിൻസന്റ് സ്മിത്ത് അഭിപ്രായപ്പെട്ടിരിക്കുന്നതു വാസ്തവമായിരിക്കണം. സ്മിത്തിന്റെ യുക്തിപ്രകാരം ഷാജഹാൻ ചെറുപ്പത്തിൽ പിതാവിനോടു മത്സരിക്കയാൽ പുത്രധർമ്മത്തെയും, കുസ്രു മുതലായവരെ ചതിവായി അപായപ്പെടുത്തുകയാൽ സോദരധർമ്മത്തെയും, മൂത്ത പുത്രനിൽ പക്ഷപാതിയായിരിക്കയാൽ പിതൃധർമ്മത്തെയും, വിലംഘിച്ചവനും സന്താനങ്ങൾ ദുർന്നയശീലരും മത്സരബുദ്ധികളും മറ്റുമാകയാൽ ബാലപരിശീലനത്തിനു പ്രാപ്തിയില്ലാത്തവനും കാന്ദഹാർയുദ്ധത്തിലെ തുടർച്ചയായ പരാജയങ്ങളാൽ യുദ്ധതന്ത്രവിഷയത്തിൽ അപ്രഗത്ഭനുമായിരുന്നു. പക്ഷേ തന്റെ പ്രേമസാമ്രാജ്യമായിരുന്ന മുംതാസ്മഹലിൽ ഈ രാജാവിനുണ്ടായിരുന്ന വിശ്വാസബഹുമാനാദികൾ അഭിനന്ദനീയം തന്നെ. എന്നാൽ ആ മഹതിയുടെ വിയോഗത്തിനു ശേഷം തനിക്കുണ്ടായിരുന്ന മുപ്പതു വർഷത്തെ ജീവിതം കേവലം അധർമ്മമായ രീതിയിൽ നയിച്ചതോർക്കുമ്പോൾ അതിനുമുൻപ് ഇദ്ദേഹത്തിൽ കാണപ്പെട്ട യോഗ്യതാംശങ്ങൾ ആ രാജ്ഞിയുടേതായിരിക്കാനല്ലേ ന്യായം? രാജ്യഭാരവിഷയത്തിൽ ഈ രാജാവു പല വഞ്ചനകളും ക്രൗര്യങ്ങളും മനസ്സാക്ഷിയെ ലംഘിച്ചുള്ള വ്യാപാരങ്ങളും ആചരിച്ചതായിക്കാണുന്നു. ആകപ്പാടെ നോക്കുമ്പോൾ ഇദ്ദേഹം സമകാലീനരായ ഇതരരാജാക്കന്മാരെ അപേക്ഷിച്ചു ദുസ്സ്വഭാവിയായിരുന്നില്ലെങ്കിലും യോഗ്യനായ ഒരു രാജാവ് എന്നുള്ള പേരിന് ഒരിക്കലും അർഹനാകുന്നില്ലെന്നു പറയേണ്ടിയിരിക്കുന്നു.

## ഷാജഹാൻെറ നീതിപാലനം.

ഷാജഹാൻെറ നീതിതന്ത്രങ്ങളെപ്പററി രാജപ്രീതിനിരതരായ ചിലർ സ്തുതിച്ചുപറഞ്ഞിട്ടുണ്ട്. നിഷ്പക്ഷബുദ്ധിയോടെ അദ്ദേഹത്തിൻെറ നടപടികളെ നോക്കുന്നപക്ഷം അവ പ്രായേണ അപരിഷ്കൃതങ്ങളും നീതിനിഷ്ഠാവിരുദ്ധങ്ങളും ക്രൂരതരങ്ങളുമായ ഒരുതരം സ്വാതന്ത്ര്യഭരണശീലത്തിൻെറ ഫലങ്ങളെന്നാണ് സ്മിത്ത് അഭിപ്രായപ്പെട്ടിരിക്കുന്നത്. ഇതിനുദാഹരണമായി കൈക്കൂലി വാങ്ങിയ ഒരു കൊത്തുവാളിനെ സർപ്പദംശനത്താൽ ഒരു മണിക്കൂറിനകം കൊല്ലിച്ചു എന്നും, ആ മൃതശരീരം കൊട്ടാരവാതില്ക്കൽതന്നെ മററുള്ളവർക്ക് പാഠമായി കെട്ടിത്തൂക്കിച്ചു എന്നും മാനുസി എന്ന ഇററാലിയൻ എഴുതിയിട്ടുള്ളതിനേയും മററു ചില കുററക്കാരെ ആനയുടെ മുൻപിൽ എറിഞ്ഞു കൊന്നൊടുക്കിച്ചതിനേയും കൊട്ടാരത്തിൽ വരുന്ന സേവകന്മാർക്ക് മുറുക്കാൻ കൊടുത്തുകൂടാ എന്നുള്ള കല്പനയെ നിരാകരിച്ച ഒരു സ്വാതന്ത്ര്യസേവകനെ പ്രഹരംകൊണ്ടുതന്നെ കൊല്ലുന്നതിനിടയാക്കിയതിനേയും സ്മിത്ത് എടുത്തെഴുതിയിരിക്കുന്നു.

## ഭരണരീതി.

സമ്രാട്ട് തന്നെത്താൻ പ്രദർശിപ്പിച്ച അസാധാരണ ക്രൂരകൃത്യങ്ങൾ ഓരോ പ്രാവിൻസിലേയും ഗവർണ്ണർമാരും അനുകരിച്ചിരുന്നതായി അനുമാനിക്കാം. ഇവരുടെ എല്ലാവരുടേയും പ്രധാനനയം പാതകങ്ങളോ, കുററങ്ങളോ കണ്ടാൽ ഉടനടി സംയമനം ചെയ്യുന്നതിലല്ലാതെ കാര്യകാരണങ്ങളെപ്പററി അന്വേഷിക്കുന്നതിൽ വ്യാപരിക്കാറില്ലായിരുന്നു. ഈ ഭരണകാലത്തിൽ (1630_33-നും മദ്ധ്യേ) പട്ടണായിക്കു സമീപം യാത്രചെയ്തിരുന്ന പീററർ എന്ന ആംഗ്ലേയവ്യാപാരി കൊള്ളക്കാരെക്കൊണ്ടും മത്സരക്കാരെക്കൊണ്ടും ആ പ്രദേശത്തു വളരെ ഉപദ്രവമുണ്ടായിരുന്നതായി പറഞ്ഞിരിക്കുന്നു. പ്രധാനനഗരങ്ങളുടെ സമീപെ അനവധി ചോരമിനാർ (ചോരന്മാരുടെ തലയോട്ടി വെച്ചു പണിതിട്ടുള്ള തൂണുകൾ) ഉണ്ടായിരുന്നു.

ഷാജഹാൻെറ ഗവർണ്ണറന്മാരുടെ ഭരണരീതിയിലുള്ള ദോഷങ്ങളെപ്പററി വിദേശീയസഞ്ചാരികളും സാക്ഷ്യം വഹിക്കുന്നുണ്ട്. ഷാജഹാൻെറ ഭരണാവസാനവും ഔറംഗസേബിൻെറ ഭരണാരംഭവുമായ കാലത്തു മുകിലരാജധാനിയിലെ ഒരു പ്രധാ

ന ഉദ്യോഗസ്ഥനെന്ന നിലയിലും സമസൃഷ്ടിയിലെയും അദ്ധ്യാത്മജ്ഞാനിയെന്ന നിലയിലും ജീവിച്ചിരുന്ന ദാനിഷ്മന്ദ്ഖാന്റെ രക്ഷയിൽ താമസിച്ചിരുന്ന ഫ്രഞ്ചുകാരന്റെ (ബെർനിയർ) "മുഗൾസാമ്രാജ്യയാത്രകൾ" എന്ന ഗ്രന്ഥത്തിൽനിന്നും ഇൻഡ്യയിലെ സാമൂഹ്യമായും ഭരണസംബന്ധമായുമുള്ള പല കാൎയ്യങ്ങളും മനസ്സിലാക്കാം. പ്രോവിൻസുകളിലെ ഗവൎണ്ണർമാർ സ്വേച്ഛപോലെ ഭരണം നടത്തിയിരുന്നു എന്നും അവരുടെ ക്രൂരഭരണത്താൽ കൃഷിക്കാർ, കൈത്തൊഴിൽക്കാർ എന്നിവർ അവശ്യസാധനങ്ങളില്ലാതെ കഷ്ടപ്പെട്ടു മരിക്കുന്നവരായിരുന്നു എന്നും രാജ്യത്തിൽ കൃഷി ക്രമമായി നടന്നിരുന്നില്ലെന്നും ജലസംഭരണം മുതലായ വിഷയങ്ങളിൽ ഭരണകൎത്താക്കന്മാരുടെ ശ്രദ്ധ പതിഞ്ഞിരുന്നില്ലെന്നും പുരാതനങ്ങളായ ഗൃഹങ്ങൾ ദ്രവിച്ചു ജീൎണ്ണിച്ചിരുന്നിട്ടും പ്രജകൾ നൂതനഗൃഹങ്ങൾ പണിയിച്ചില്ലെന്നും രാജധാനിയിലെ പ്രതാപത്തിനും സൈന്യങ്ങളുടെ ചെലവിനുംവേണ്ടി ജനങ്ങൾ അധികമായ കഷ്ടനഷ്ടങ്ങൾ സഹിച്ചിരുന്നു എന്നും എന്നാൽ ബങ്കാളിലെ സ്ഥിതി അത്ര ശോചനീയമായിരുന്നില്ലെന്നും, അവിടെ ധാന്യാദികൾ സമൃദ്ധിയായി ഉണ്ടായിരുന്നെന്നും സാമാനങ്ങൾക്കു വലിയ വിലക്കുറവായിരുന്നെന്നും മറ്റും ബർനിയർ എഴുതിയിരിക്കുന്നു.

## മുഗൾസാമ്രാജ്യത്തിന്റെ പരമോന്നതി.

ഷാജഹാന്റെ സ്വഭാവം, ഭരണരീതി എന്നീ വിഷയങ്ങളെ സംബന്ധിച്ചു ഭിന്നാഭിപ്രായമുണ്ട്. എന്തായാലും ഇദ്ദേഹത്തിന്റെ ഭരണകാലത്തു മുഗൾവംശം, മുഗൾസാമ്രാജ്യം എന്നിവ പരമോന്നതിയെ പ്രാപിച്ചിരുന്നു എന്നുള്ളതിൽ പക്ഷാന്തരമുണ്ടെന്നു തോന്നുന്നില്ല. 1628 മുതൽ 1658 വരെയുള്ള മുപ്പതു വൎഷത്തെ വാഴ്ചക്കാലത്തു വിദേശസൈന്യാക്രമണം ഉണ്ടാകാതിരുന്നു. കാന്ദഹാറിനുവേണ്ടി പേർഷ്യാധിപന്മാരുമായുണ്ടായ ശണ്ഠകൾ ഷാജഹാന് അപഖ്യാതിക്കു ഹേതുവായി കലാശിച്ചെങ്കിലും മുകിലഹൈന്ദവസാമ്രാജ്യത്തിന് ഇതിൽനിന്നു ഗണ്യമായ ദോഷമൊന്നും ഉണ്ടായില്ല. ഔറംഗസേബിന്റെ ദക്ഷിണേന്ത്യായുദ്ധങ്ങളും മുകിലസാമ്രാജ്യവിസ്തീൎണ്ണതയും ഭാവിയിൽ ദോഷത്തിനു കാരണമായെന്നു വിചാരിക്കാം. എങ്കിലും ദക്കാൻരാജ്യങ്ങളെ മുഗൾസാമ്രാജ്യത്തോടു് ആക്രമിച്ചു ചേൎത്തതി

ന്നു മുൻപു മഹാരാഷ്ട്രർ ആ സാമ്രാജ്യത്തിന്റെ യഥാൎത്ഥദൌൎബ്ബലസ്ഥിതിയറിഞ്ഞു മത്സരത്തിനു സന്നദ്ധരായിരുന്നില്ല എന്നൂഹിക്കുന്നു. സിംഹാസനമത്സരയുദ്ധത്തിന്റെ കാലദൈൎഘ്യംകൊണ്ടുണ്ടായ ദോഷങ്ങളുടെ ഫലമായി ഔറംഗ്സേബിന്റെ ഭരണകാലം മുഴുവനും സാമ്രാജ്യം ക്രമേണ ക്ഷയിച്ചുകൊണ്ടിരുന്നു.

## മയൂരസിംഹാസനം.

1628-ൽ കിരീടധാരണം ചെയ്തശേഷം മറ്റാരുംതന്നെ ആരോഹണം ചെയ്തിട്ടില്ലാത്തവണ്ണം മഹിതതരമായ ഒരു സിംഹാസനം നിൎമ്മിക്കണമെന്നു ഷാജഹാൻ നിശ്ചയിച്ചു. അനൎഘരത്നങ്ങളും അമൂല്യലോഹാദികളും ഉപയോഗിച്ചു ലോകോത്തരങ്ങളായ ഓരോ സാധനങ്ങൾ നിൎമ്മിക്കണമെന്നു ഷാജഹാനുണ്ടായ മോഹം തല്പിതാമഹനായ അക്ബരുടേയും പിതാവായ ജഹാൻഗീറിന്റേയും സമ്പാദ്യമായി 70 അടി ചതുരശ്രമായ ഒന്നു രണ്ടു മുറികൾ നിറച്ചു സ്വൎണ്ണവും രത്നവും വെള്ളിയുമുണ്ടായിരുന്നതുകൊണ്ടു ഭംഗിയായി സാധിച്ചു. ബിബദൽക്ഹാന്റെ മേൽനോട്ടത്തിൽ ഏഴു വൎഷത്തെ പണികൊണ്ടു മയൂരസിംഹാസനം പൂൎത്തിയായി. ഈ സിംഹാസനത്തിന്റെ അധോഭാഗം കട്ടിസ്വൎണ്ണക്കാലുകൾ ചേൎന്ന കട്ടിൽപോലുള്ള അംശവും അതിനു മേലത്തെ ഭാഗം അതിവിശേഷമായ പച്ചക്കല്ലുകൾകൊണ്ടു നിൎമ്മിച്ചിട്ടുള്ള പന്ത്രണ്ടു തൂണുകളാൽ താങ്ങപ്പെട്ടതുമായിരുന്നു. ഓരോ തൂണിന്മേലും ദീപ്രങ്ങളായ രത്നങ്ങൾ ഇടകലൎന്നു വിളങ്ങിയ ഈരണ്ടു മയിൽകോഴികളുമുണ്ടായിരുന്നു. കൂടാതെ വജ്രം, മരതകം, പുഷ്യരാഗം, മുത്തു, പവിഴം ഈവക രത്നങ്ങളാൽ പരിശോഭിതമായ ഓരോ വൃക്ഷവും, ഓരോ ജോടി പക്ഷികളുടെയും ഇടയിലായി പണിചെയ്തിരുന്നു. ഈ സിംഹാസനത്തിനുതന്നെ നൂറുലക്ഷം രൂപാ ചെലവായിട്ടുണ്ടെന്നാണ് കണക്കാക്കീട്ടുള്ളതു്. 1739-ൽ നാദിർഷാ പേൎഷ്യയിലേക്കു കൊണ്ടുപോകുന്നതുവരെ ഈ മഹാസനത്തെ മുകിലരാജാക്കന്മാർ തുടൎച്ചയായി ഉപയോഗിച്ചുവന്നു. പിന്നീടു പല കൈമാറ്റങ്ങളുടെ ശേഷം ഈ രാജപീഠം ഛിന്നഭിന്നമായി നശിച്ചുപോയെന്നും ഇപ്പോൾ പേൎഷ്യയിലോ, ടൎക്കിയിലോ ഉള്ള സിംഹാസനം ഷാജഹാന്റെ മയൂരസിംഹാസനമല്ലെന്നും അറിയുന്നു.

## ശില്പവേലകൾ.

ഷാജഹാന്റെ കാലത്തു സ്മാരകസ്ഥാപനങ്ങളും മററും സംബന്ധിച്ചുണ്ടായ ശില്പകലാകൌശലങ്ങളിലും മുഗൾരാജാക്കന്മാരുടെ പരിശ്രമങ്ങൾ പരമോന്നതിയെ പ്രാപിച്ചിരുന്നു എന്നതിനു സംശയമില്ല. ഔറംഗസേബ് ഈ വിഷയത്തിൽ ആസക്തനായിരുന്നില്ല. ഇദ്ദേഹത്തിന്റെ കാലത്തു ചിത്രമെഴുത്തു മുതലായ സുകുമാരകലകൾ ക്രമേണ അധോഗതിയെ പ്രാപിച്ചുകൊണ്ടിരുന്നു.

## ഇൻഡ്യാപേർഷ്യൻ ശില്പവേല.

ഈ സ്ഥാപനനിർമ്മാണരീതി ഹുമായൂണിന്റെ ഭരണകാലത്തു ഉത്ഭവിക്കുകയും അക്ബറിന്റെയും, ജഹാംഗീറിന്റെയും കാലത്തു മുററും അഭിവൃദ്ധിയെ പ്രാപിക്കുകയും ചെയ്തുവന്നു. ഫത്തേപ്പൂർ, സിക്രി, സിക്കന്ദ്രാ, ആഗ്രാ, ലാഹൂർ മുതലായ പ്രദേശങ്ങളിലെ സ്മാരകസ്ഥാപനങ്ങളിൽ ഈ വേലയുടെ മാതൃക കാണാവുന്നതാണ്. ഷാജഹാന്റെ സ്ഥാപനങ്ങളിൽ ഈ ലക്ഷണങ്ങൾക്കു പ്രാധാന്യമില്ല. അദ്ദേഹത്തിന്റെ മുഖ്യസ്ഥാപനമായ താജ്മഹൽ പ്രത്യേകമായ ഒരു മഹിളാലാവണ്യശ്രീകൊണ്ടു് അതിനു മുൻപും പിൻപും ഉണ്ടായിട്ടുള്ള സകല സ്ഥാപനങ്ങളിലുംവെച്ചു് ഉത്തമമെന്നു പൊതുസമ്മതം ലഭിച്ചിരിക്കുന്ന ഒന്നാകുന്നു. അനന്യസാമാന്യമായ സൗഭഗത്വം, ആശ്ചര്യകരമായ ശില്പാലങ്കാരവൈചിത്ര്യം, സർവ്വജനമനോവശീകരണത്വം എന്നിവയത്രേ ഷാജഹാന്റെ സ്ഥാപനങ്ങൾക്കുള്ള സാമാന്യലക്ഷണങ്ങൾ. അലങ്കാരപ്പണികൾക്കു് അക്ബറും ജഹാംഗീറും വിശേഷപ്പെട്ട ചെങ്കൽത്തളിമങ്ങളിൽ മാർബിൾക്കല്ലുകളെ ഉപയോഗിച്ചു. ഷാജഹാനാകട്ടെ ആ തളിമസ്ഥാനത്തിൽ മാർബിളും മാർബിൾസ്ഥാനത്തു രത്നങ്ങളും ധനവ്യയത്തെ ലേശം ഗണ്യമാക്കാതെ ഉപയോഗപ്പെടുത്തി. ഇററലിയിലെ ഫ്ളോറൻസിൽ നാനാവർണ്ണങ്ങളായ രത്നക്കല്ലുകൾ മുൻപു ദുർല്ലഭമായി ഉപയോഗിച്ചിരുന്ന രീതി ഈ രാജാവിന്റെ കാലത്തു ഹിന്ദുസ്ഥാനത്തു സർവ്വസാധാരണമായിത്തീർന്നു എന്നു തന്നെ പറയാം. തന്റെ പിതൃപിതാമഹന്മാരുടെ രാജധാനികളിൽ സാധാരണമായിരുന്ന ഹൈന്ദവരീതി ഷാജഹാ

ന്റെ സ്ഥാപനങ്ങളിൽ ഇതുപോലെ ദുർല്ലഭമായിട്ടേ പ്രയോഗിച്ചിരുന്നുള്ളു.

പത്തു വത്സരത്തിലധികം കാലം അതിയായി പ്രയത്നിച്ചു രമണീയതയും മഹിമയും ഉള്ള അനേകം രാജമന്ദിരങ്ങളെ പണികഴിപ്പിച്ചു ദെൽഹിയെ ആകപ്പാടെ നവീകരിച്ചു. "ഷാജഹാനാബാദ്" എന്ന പുതിയ സംജ്ഞയാൽ വിശ്രുതമാക്കിത്തീർത്തതിന്റെ ശേഷമാണു് ഷാജഹാൻ ആ രാജസ്ഥാനത്തു സ്ഥിരമായി അധിവസിച്ചുതുടങ്ങിയതു്. "താജ്മഹൽ" മന്ദിരത്തിന്റെ പണി 1632-ൽ ആരംഭിക്കയും 1643-ൽ അതിന്റെ പ്രധാനഭാഗം തീരുകയും ചെയ്തെങ്കിലും ശേഷംകൂടി പൂർത്തിയായതു് 1653-ലായിരുന്നു.

ഇപ്രകാരം ഓരോരോ വിശേഷസ്ഥാപനങ്ങൾ പതിനേഴാം ശതാബ്ദത്തിന്റെ മദ്ധ്യകാലത്തു ദെൽഹിയിൽ നിർമ്മിക്കപ്പെട്ടതു നോക്കുമ്പോൾ ഇൻഡോപേർഷ്യൻശില്പവേലകൾ ആ കാലത്തു് ഒരു ശ്ലാഘ്യമായ പദവിയെ പ്രാപിച്ചിരുന്നു എന്നു നിശ്ചയിക്കാം.

ഡ്രായിങ്ങും പെയിന്റിങ്ങും:— ഡ്രായിങ്ങ്, പെയിന്റിങ്ങ് മുതലായ കലകളും ഈ സമയത്തു പരമോന്നതിയെ പ്രാപിച്ചിരുന്നു. ഈ വിഷയങ്ങളിൽ അക്ബരുടെ കാലത്തു മാതൃകയാക്കിയിരുന്ന പേർഷ്യൻരീതിയെ ഷാജഹാൻ ക്രമേണ ദൂരീകരിച്ചു പുരാതനഹൈന്ദവരീതികളെയും പാശ്ചാത്യരീതികളെയുമാണു് അനുകരിച്ചുവന്നതു്. അക്കാലത്തു് ഇവിടെ ഉണ്ടായിരുന്ന ചിത്രമെഴുത്തുകാരിൽ ചിലർക്കു് അണ്ണാൻവാലിലെ ഒറ്റ രോമംകൊണ്ടുള്ള തൂലികയും ആ ലേഖ്യവേലയിൽ ബഹു ലാഘവമായി ഉപയോഗിക്കാമായിരുന്നത്രേ. ഇവർ എഴുതിയിരുന്ന ഛായാപടങ്ങളും തന്മയത്വംമൂലം സചേതനങ്ങളായിത്തന്നെ തോന്നിച്ചിരുന്നു എന്നു പറഞ്ഞിരിക്കുന്നു.

## ഹൈന്ദവസ്ഥാപനങ്ങൾ.

അക്ബരുടെയും ജഹാൻഗീറിന്റെയും ഭരണകാലത്തു് അനവധി ധനം വ്യയം ചെയ്തു വലിപ്പവും വൈചിത്ര്യവുമേറിയ ദേവാലയങ്ങൾ പണിയിക്കുന്നതിനു ഹിന്ദുക്കളെ അനുവദിക്കയും ചിലപ്പോൾ ആ വിഷയത്തിൽ വേണ്ട സഹായസൌകര്യാദികൾ അവർക്കു് ഉണ്ടാക്കിക്കൊടുക്കയും ചെയ്തിരുന്നു. ആ

ബുൾഫാസിലിന്റെ ഘാതകനായ രാജാ വീരസിംഹ് ഇൻഡ്യയിലെ പ്രശസ്തസ്ഥാപനങ്ങളിൽ ഒന്നായ കേശവദേവ്ക്ഷേത്രം മുപ്പത്തിമൂന്നു ലക്ഷം ഉറുപ്പിക വ്യയം ചെയ്തു് ഉത്തരഇൻഡ്യയിലെ മധുരയിൽ പണികഴിപ്പിച്ചതു ചക്രവർത്തിയുടെ അനുമതിയോടും സഹായത്തോടുംകൂടിയായിരുന്നു. എന്നാൽ ഷാജഹാൻ 1632-ൽ പ്രസിദ്ധീകരിച്ച വിളംബരത്തിൽനിന്നു് ഇദ്ദേഹത്തിന്റെ കാലത്തു വലിയ ഹിന്ദുസ്ഥാപനങ്ങളൊന്നും ഇവിടെ ഉണ്ടായില്ലെന്നു വിചാരിക്കാം.

## സാഹിത്യം.

പേർഷ്യൻഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള സാഹിത്യകൃതികളിൽ അധികഭാഗങ്ങളും ചരിത്രസംബന്ധികളാകുന്നു. ഇവയിൽ അബ്ദുൽഹമീദിന്റെ "ബാദ്ഷാനാമാ"യും, കാഫിഖാന്റെ "മുന്ത്ഖാബില്ലുബാബും" ആണു് പ്രധാനപ്പെട്ടവ. ഹിൻഡിഭാഷയിലെ മറ്റു കവികളുടെ കൃതികളിൽ ഒന്നുംതന്നെ തുളസീദാസിന്റെ രാമായണത്തോടു പ്രചാരത്തിലോ, പ്രാധാന്യത്തിലോ സദൃശമായിരുന്നില്ല. എന്നാൽ ഇവരിൽ പ്രഥമഗണനീയനായിത്തീർന്നതു "സത്സയി" എന്ന കൃതിയുടെ കർത്താവായ ബിഹാരിലാൽ ആകുന്നു.



# നാടകപാത്രങ്ങൾ.

## പുരുഷന്മാർ.

ഷാജഹാൻ—ഭാരതസമ്രാട്ട്.

ദാറാ.<br>
ഷൂജാ.<br>
ഔറംഗസേബ്.<br>
മുറാദ് } ഷാജഹാന്റെ നാലു പുത്രന്മാർ.

സുലൈമാൻ.<br>
സിപാർ. } ദാറായുടെ പുത്രന്മാർ.

മഹമ്മദ്—ഔറംഗസേബിന്റെ പുത്രൻ.

ജയസിംഹ്—ജയപൂർരാജാവ്.

ജസ്വന്തസിംഹ്—ജോധ്പൂർരാജാവ്.

ദിൽദാർ—ഒരു ജ്ഞാനി കപടവിദൂഷകൻ.

## സ്ത്രീകൾ.

ജഹനാറാ—ഷാജഹാന്റെ പുത്രി.

നദിറാ—ദാറായുടെ ഭാര്യ.

പിയാറാ—ഷൂജായുടെ ഭാര്യ.

സെഹറത്ത് ഉന്നിസാ—ദാറായുടെ പുത്രി.

മഹാമായ—ജസ്വന്ത്സിംഹിന്റെ ഭാര്യ.

# ഷാജഹാൻ

## ഭാഷാനാടകം.

## ഒന്നാം അങ്കം.

### ഒന്നാം രംഗം.

---

സ്ഥലം—(ആഗ്രായിൽ ഷാജഹാൻ ചക്രവർത്തിയുടെ ശയനാഗാരം)

കാലം—(സായാഹ്നം)

(ഷാജഹാൻ ചിന്താമഗ്നനായി കിടക്കമേൽ ചാരിക്കിടന്ന കൈകൾകൊണ്ടു ചെവി പൊത്തി ചിന്തിക്കയും ഇടയ്ക്കിടെ ഹുക്കായിൽനിന്നു ധൂമപാനം ചെയ്കയും ചെയ്യുന്നു.)

(ജ്യേഷ്ഠപുത്രനായ ദാറാ അടുത്തുനില്ക്കുന്നു.)

ഷാജ—അതെ, ഇതിനേക്കാൾ ആശ്ചര്യമായ വൃത്താന്തം എന്ത്?

ദാറാ—പിതാവേ! അവിടത്തെ ഇഷ്ടത്തിനെതിരായി ഷൂജാ ബംഗാളത്തിൽ കലഹമുണ്ടാക്കുന്നെങ്കിലും സമ്രാട്ട് എന്ന നാമധേയം അവൻ അപഹരിച്ചിട്ടില്ല. മുറാദാകട്ടെ, ഗുജരാത്തിൽ സമ്രാട്ടെന്ന അഭിധാനത്തെത്തന്നെയും സ്വയം സ്വീകരിക്കയും ദക്കാണിൽനിന്ന് ഔറംഗ്സേബ് അവനോടു ചേരുകയും ചെയ്തിരിക്കുന്നു.

ഷാജ—(ശിരസ്സുയർത്തി) അതുവോ— ഔറംഗ്സേബ് അവനോടു ചേർന്നോ? അതിനെപ്പറ്റി അല്പം ആലോചിക്കേണ്ടതുണ്ട്. ഈ സംഗതികളെപ്പറ്റി ഇതുവരെ അത്ര ഗൌരവമായി ഞാൻ ചിന്തിച്ചില്ല. അങ്ങിനെ ചിന്തിക്കുന്ന ശീലവും എനിക്കില്ല. അതുതന്നെയായിരിക്കും ഇത്രത്തോളമായിട്ടും കാര്യങ്ങളുടെ ഗതികൾ എനിക്കു മനസ്സിലാകാഞ്ഞതിന്റെ ഹേതുവും. (ധൂമപാനം)

ദാറാ—പിതാവേ! എന്നാൽ, അലഹബാദിൽ താമസിക്കുന്ന എൻെറ മകൻ സുലൈമാൻ ഷൂജായോടു യുദ്ധം ആരംഭിക്കട്ടെ. അതിനു ഞാൻ ഇപ്പോൾതന്നെ എഴുതാം. അവൻെറ സഹായത്തിനു ബിക്കാനീറിലെ മഹാരാജാ ജയസിംഹനേയും സേനാപതി ദിലിർഖാനേയും അയയ്ക്കും.

ഷാജ—(സവിചാരം, ധൂമപാനം)

ദാറാ—മഹാരാജ ജസ്വന്ത്സിംഹനെ ഔറംഗസീബിനെതിരായും നിയോഗിക്കാം.

ഷാജ—ഉം! നല്ലതു തന്നെ. (ധൂമപാനം)

ദാറാ—പിതാവ് അത്ര വ്യാകുലപ്പെടണ്ടാ. എനിക്കറിയാം ഈ രാജദ്രോഹികളെല്ലാം അമർച്ച ചെയ്യാൻ.

ഷാജ—ദാറാ! ഞാൻ ചിന്തിക്കുന്നതു് അതൊന്നുമല്ല. സഹോദരന്മാരുടെ പരസ്പരമാത്സര്യത്തെപ്പറ്റി മാത്രമാണ്. (ധൂമപാനം ചെയ്തിട്ട്) വേണ്ട വത്സ! യുദ്ധം അപകടമാണ്, ഞാൻ വല്ലവിധവും അവരെ പറഞ്ഞു സമാധാനിപ്പിക്കാം. അവർ രാജധാനിയിൽ വരട്ടെ.

(ജഹനാറാ മുറിയിൽ പ്രവേശിക്കുന്നു.)

ജഹ—എന്തിനച്ഛാ! അതു് അസാദ്ധ്യം, അതിനാവശ്യവുമില്ല. രാജാവിനെതിരായി പ്രജ വാളെടുത്തു; ആ വാൾ ആ പ്രജയുടെ ശിരസ്സിൽ തന്നെ പതിക്കട്ടെ.

ഷാജ—വത്സേ! നീ എന്തു പറയുന്നു? അവർ എൻെറ പുത്രന്മാർ.

ജഹ—നല്ല പുത്രന്മാർ! പിതൃവാത്സല്യത്തിനു പുത്രന്മാർ അർഹന്മാരാണ്. പുത്രസ്നേഹത്തിനു പിതാവും. പിതൃദ്രോഹികളായ പുത്രന്മാരെ പിതാവു ശിക്ഷിക്കണം.

ഷാജ—പുത്രി! ഒരു ശിക്ഷയെ മാത്രമേ എൻെറ ഹൃദയം അറിയുന്നുള്ളൂ. അതാകട്ടെ, "സ്നേഹം" ആകുന്നു. ഹാ! നയനതാരങ്ങളായ എൻെറ മക്കൾ; അവരെ ഞാൻ ശിക്ഷിക്കയോ? ജഹനാറാ! (ചൂണ്ടി) അതാ അങ്ങോട്ടു നോക്കുക! കമനീയമായ മന്ദിരം. (സനിശ്വാസം) നീ കാണുന്നുവോ ആ താജ്മഹൽ! അതിനെ സൂക്ഷിച്ചിട്ടു നീ എന്നോടു പറക, "അവരെ ശിക്ഷിക്കണം" എന്ന്.

ജഹ—അച്ഛാ! ഈ ദുർബലവചനം ഭാരതസമ്രാട്ടിനു യോജിച്ചതല്ല. സാമ്രാജ്യസംഗതികൾക്ക് അന്തഃപുരസംഗതിക

ന്നതു്. എന്റെ പിതാവിന്റെ ഹിതത്തെ സാധിപ്പാൻ ഞാൻ എതിനും സന്നദ്ധനായിരിക്കുന്നു.

ജഹ—ദാറാ! ലോകപാലകരും പ്രജകളാൽ ആപൂജ്യമായി പാവനാത്മകമായിരിക്കുന്ന ഭാരതസാമ്രാജ്യത്തെ ബാധിച്ചിരിക്കുന്ന ദുസ്തരാരണ്യത്തെയെല്ലാം നീതിവഹ്നിയെ ഉജ്ജ്വലിപ്പിച്ചു ഭസ്മീകരിച്ചു ശാശ്വതമായ നിർമ്മലശോഭയെ നീ നേടുക. സഹോദരന്മാരായ ദുരിതനായകൾ നിന്നാൽ ശിക്ഷിക്കപ്പെടാത്തപക്ഷം ഈ മഹാസാമ്രാജ്യം നമ്മുടെ വംശത്തെ അചിരേണ ദൂരീകരിക്കുന്നതാണെന്നു നീ നല്ലപോലെ ഓർക്കണം.

ദാറാ—പിതാവേ! എന്റെ സഹോദരന്മാരെ ഹിംസിക്കയോ ബന്ധിക്കയോ ചെയ്യുന്നതിൽ ഒരിക്കലും ഞാൻ ഇച്ഛിക്കയില്ലെന്നു ഇതാ പ്രതിജ്ഞ ചെയ്യുന്നു. അവരെ ബന്ദികളാക്കി ഞാൻ തിരുമുമ്പിൽ ഹാജരാക്കുമ്പോൾ ഇഷ്ടംപോലെ വിട്ടയയ്ക്കയോ തടവിൽ പാർപ്പിക്കയോ ചെയ്തുകൊണ്ടാലും! നമ്മുടെ അച്ഛൻ "ദയാലു" എന്നല്ലാതെ നാം വിചാരിച്ചവണ്ണം ദുർബ്ബലനല്ല എന്നു അവർ പഠിക്കട്ടെ.

ഷാജ—(എഴുന്നേറ്റു്) നല്ല അഭിപ്രായം! വത്സ! അപ്രകാരം ചെയ്യൂ; വേഗം പോകൂ! നമുക്കുള്ള സർവ്വ അധികാരവും നാം നിനക്കു നൽകിയിരിക്കുന്നു. ശത്രുക്കൾ ശിക്ഷിക്കപ്പെടട്ടെ. അല്ലാതെ—എന്തു ചെയ്യാം.

ദാറാ—അച്ഛന്റെ അനുജ്ഞപോലെ. (നമസ്കരിക്കുന്നു)

ഷാജ—(സ്വഗതം) ഈ ശിക്ഷകൊണ്ടു് അവർ മാത്രമല്ല ഞാനും ദുഃഖമനുഭവിക്കണം. അവർ എന്നെ "ക്രൂരൻ" എന്നു വിചാരിക്കും. എന്നാൽ അവരുടെ ദുഃഖത്തിൽ ഒരു വലിയ ഓഹരി ഞാൻ അനുഭവിക്കുന്നതു് അവരറികയില്ല.

(സവിചാരം പോകുന്നു.)

ജഹ—ദാറാ! ഈ രാജവേഷത്തിന്റെ തൽകാലഹേതുവെന്തു്?

ദാറാ—രോഗം നിമിത്തം പിതാവിനു ഭരണപ്രാപ്തിയില്ലെന്നുള്ളതാണത്രേ. എന്നാൽ പരമാർത്ഥം അതൊന്നുമല്ലല്ലോ. ഞാൻ പ്രതിനിധിയായി രാജ്യം ഭരിക്കുന്നതിലുള്ള സ്വാർത്ഥം ഉത്സാഹവും തന്നെ.

ജഹാ—ഇതിൽ സ്വല്പ്പ് അവകാശമെന്തു്? ഈ അവസരത്തിൽ പ്രാതിനിധ്യം വഹിച്ച രാജ്യം ഭരിക്കേണ്ടതു് അടുത്ത കിരീടാവകാശിയായ നീയാണല്ലോ.

ദാറാ—അതിൽ അവരുടെ ഹൃദയം രഞ്ജിക്കണ്ടേ?

(സിപാറും നദീറായും പ്രവേശിച്ചു യഥോചിതം നിൽക്കുന്നു.)

സിപാർ—എന്തച്ഛാ! പിതൃകല്പനയെ അവർ അനുസരിക്കയില്ലേ?

ജഹാ—(സഹാസം) എന്തൊരു ബുദ്ധി—ഇവരുടെ—!

ദാറാ—നദീറാ! നിനക്കെന്തോ പറയാനുള്ളതുപോലെ തോന്നുന്നുവല്ലോ—പറയാം.

നദീ—പ്രഭോ! ഞാൻ പറയാം—എന്റെ അപേക്ഷയെ നിരാകരിക്കരുതേ!

ദാറാ—എന്തു്! ഞാൻ എപ്പോഴെങ്കിലും അങ്ങിനെ ചെയ്യാറുണ്ടോ?

നദീ—ഇല്ല. അതിനാൽതന്നെ ഞാൻ സധൈര്യം പറയുന്നു. എന്നാൽ ഇതൊരു പ്രത്യേകാപേക്ഷയാണ്. അതു മററൊന്നുമല്ല. എന്റെ പ്രിയതമൻ യുദ്ധത്തിനു പോകരുതു്.

ജഹാ—എന്തു നദീറാ?

നദീ—സോദരീ!—

ദാറാ—തുറന്നു പറക നദീറാ! നീ ഈ അപേക്ഷയുംകൊണ്ടു വരേണ്ടായിരുന്നു. എങ്കിലും കാരണം കേൾക്കട്ടെ.

നദീ—പ്രഭോ! ഭയങ്കരം—ഞാൻ ഇന്നലെ രാത്രിയിൽ ഒരു സ്വപ്നം കണ്ടു.

ദാറാ—എന്തു സ്വപ്നം?

നദീ—ഇപ്പോൾ പറയത്തക്കതല്ല. പ്രിയതമ! വേണ്ടാ—യുദ്ധം ചെയ്യേണ്ടാ—എല്ലാം വിധിമതം പോലെ വരും.

ദാറാ—ഇതെന്തു ചാപല്യം. എനിക്കൊന്നും മനസ്സിലാകുന്നില്ല.

ജഹാ—നദീറാ! ഈ ഭീരുത്വം കളക. പാർവ്വേസ്സിന്റെ പുത്രിയല്ലേ നീ? യുദ്ധവാർത്താശ്രവണമാത്രയിൽ നിന്റെ കണ്ണുകൾ നിറഞ്ഞുവല്ലോ. നിന്റെ മുഖം ഭയവിവശമായിരിക്കുന്നു. ഇതെന്തൊരു ബാധോപദ്രവം.

നദീ—എന്റെ സ്വപ്നസംഗതി ഭവതിയറിഞ്ഞാൽ—(നടുങ്ങുന്നു)

ജഹ—ദാറാ! ഈ ഭീരുതയിൽ നീയും ചഞ്ചലപ്പെടുന്നുവോ? ഒരു അബലയുടെ ഭീഷണിയിൽ, രാജശാസനം, പിതുരാജ്ഞ ഇവയെ ലംഘിപ്പാൻ നീ ആലോചിക്കുന്നുവോ? നീ ചിന്തിക്കുന്നതെന്തു്? ഗൌരവമേറിയ കർത്തവ്യം നിന്നെ മുമ്പിൽനിന്നു വിളിക്കുന്നു. സംശയിച്ചു നില്പാനുള്ള അവസരമല്ല ഇതു്.

ദാറാ—ഭഗിനീ! ശരിതന്നെ. യുദ്ധം നിശ്ചയം. സർവ്വും സന്നദ്ധം. ഞാൻ പോകുന്നു. (പോയി)

നദീ—(മാറിൽ കൈവച്ചു്) സോദരീ! ഭവതിയുടെ ഹൃദയകാഠിന്യം—(തിരിഞ്ഞു്) സിപായ്! വരിക!

(സിപായോടുകൂടി നദീറാ പോകുന്നു)

ജഹ—ഇവളുടെ സ്വപ്നം—ഇത്ര ഭയങ്കരമോ?

(ഷാജഹാൻ വീണ്ടും പ്രവേശിക്കുന്നു)

ഷാജ—പുത്രീ! ദാറാ പൊയ്ക്കഴിഞ്ഞോ?

ജഹ—ഉവ്വച്ഛ!

ഷാജ—(മൌനമായി നിന്നിട്ടു്) ജഹനാരാ! നീയും ഇതിനു ചരടു പിടിക്കുന്നോ?

ജഹ—എന്തിനച്ഛ!

ഷാജ—ഭ്രാതൃമത്സരത്തിനു്.

ജഹ—ഇല്ലില്ല, ഞാൻ—ഞാൻ—

ഷാജ—കുഞ്ഞേ! ഞാൻ പറയുന്നതൊന്നു കേൾക്കുക—ഈ ക്രിയ എനിക്കു യോഗ്യമോ? ഗത്യന്തരം കാണാഞ്ഞിട്ടു ഞാൻ അനുവദിച്ചുവെന്നേയുള്ളു. നീ ഇതിൽ പങ്കെടുക്കേണ്ടതില്ല. നീ ഒരു സ്ത്രീ. നിന്റെ ധർമ്മം—സ്നേഹം, ഭക്തി, അനുകമ്പ ഇവയത്രെ. നീ വിദ്വേഷത്തിനെ അനുഗ്രഹിക്കാതെ പവിത്രാത്മികയായി ജീവിക്ക!

(തിരോഭാവം)

ഒന്നാം രംഗം പൂർണ്ണം.

## രണ്ടാം രംഗം.

---

സ്ഥലം—(നർമ്മദാതീരത്തിൽ മുറാദിൻെറ കൊട്ടാരം.)

കാലം—രാത്രി.

(ദിൽദാർ പ്രവേശിക്കുന്നു)

ദിൽദാർ—(ചിരിച്ചിട്ട് ആത്മഗതം) മുറാദിനു വിജയം ഭവിക്കട്ടെ, ഉദ്ദിഷ്ടസിദ്ധി വരട്ടെ, എല്ലാം ശുഭമായി പരിണമിക്കട്ടെ, എന്നിങ്ങനെ ഞാൻ പ്യാമ അഭിനയിക്കുന്നതെല്ലാം അവൻ വിശ്വസിക്കുന്നു. ഞാൻ ഈ സംഗതിയെ അപഹസിക്കുന്നുവോ അഥവാ ആ സംഗതി വിപരീതമായിത്തന്നെ കലാശിക്കുന്നു. അതും ആ ഭോഷൻ അറിയുന്നില്ല. അവൻ എൻെറ നാട്യക്കളികളെ വെറും ഫലിതങ്ങളെന്നോ, പൂർവ്വാപരവിരുദ്ധങ്ങളെന്നോ വിചാരിച്ചു ചിരിക്കുന്നു. അവൻ ഒരു ഭാഗത്താൽ യുദ്ധലോല്യക്കനും ഒരു ഭാഗത്താൽ ഭോഗാസക്തനും ആയി ചാഞ്ചാടുന്നു. എൻെറ യാഥാർത്ഥ്യം അവൻ ഇനിയും കണ്ടുപിടിച്ചില്ല. (സൂക്ഷിച്ചിട്ട്) ഓ! ആ ബാർബേറിയൻ വരുന്നു.

(മുറാദ് പ്രവേശിക്കുന്നു)

മുറാദ്—ദിൽദാർ! ആനന്ദിക്കുക! ജയശ്രീ നമ്മെത്തന്നെ വരിച്ചിരിക്കുന്നു. എൻെറ സിംഹാസനാരോഹണത്തിനു ഇനി ഏറെ താമസമില്ല. തോഴരേ! ഞാൻ എത്ര സ്ഥാനത്തു വച്ചുവെന്നറിയാമോ? തോഴർ തല കുലുക്കുന്നതെന്ത്—എന്തു വിചാരിക്കുന്നു?

ദിൽ—യുവരാജ! ചില ഹിംസ്രമൃഗങ്ങൾ സ്വസന്താനങ്ങളെ പിടിച്ചുതിന്നുമെന്നു ഞാൻ കേട്ടിട്ടുണ്ട്. ഇതു ശരിയാണോ?

മുറാ—അതേ—അതു ശരി തന്നെ.

ദിൽ—എന്നാൽ സന്താനങ്ങൾ തന്തമൃഗത്തെപ്പിടിച്ചു ഭക്ഷിക്കുന്ന നടപ്പ് ആ മൃഗങ്ങളുടെയിടയിലില്ല.

മുറാ—ഇല്ലില്ല—ഞാനും അതു കേട്ടിട്ടില്ല.

ദിൽ—ഇല്ലേ? ഈ ആചാരം ചില മർത്ത്യമൃഗങ്ങളുടെയിടയിൽ പ്രചരിച്ചിട്ടുണ്ട്. അഥവാ, ഈ രണ്ടുവിധം ആചാരവും പ്രപഞ്ചത്തിൻെറ സ്ഥിതിക്ക് ആവശ്യമായിരിക്കാം. അമ്പ—ഈശ്വരൻെറ കുശാഗ്രബുദ്ധിത്വം!

മുറാ—(പൊട്ടിച്ചിരിച്ചു) തോഴരുടെ ഫലിതം നന്നാകുന്നു. ഈശ്വരന്റെ കുശാഗ്ര–ബുദ്ധി–ത്വം! ഭേഷ്.

ദിൽ—ഹെയ്–ഇതു ഫലിതമോ–രാജകുമാര? മനുഷ്യബുദ്ധി ഒരിക്കലും ഈശ്വരബുദ്ധിയോടു സമമാകയില്ല. എന്നാൽ ഈ കാലത്തു മനുഷ്യബുദ്ധി ഈശ്വരബുദ്ധിയെ ഇലോം കവിഞ്ഞിരിക്കുന്നു.

മുറാ—ഹ–ഹ–ഹ! അതെങ്ങിനെ–കേൾക്കട്ടെ?

ദിൽ—യുവരാജ്! ആ പരമകൃപാലു മനുഷ്യനു പല്ലു കൊടുത്തിട്ടില്ലേ–അതെന്തിന്? ഭക്ഷണം ചവച്ചുതിന്നാൻ. എന്നാൽ ചവച്ചുതിന്നുന്നതിനു മാത്രമല്ല ചിരിക്കുന്നതിനും പല്ലിനെ അവൻ ഉപയോഗിക്കുന്നു. നോക്കുക. ഈശ്വരസങ്കല്പത്തിനപ്പുറം മനുഷ്യൻ കണ്ടിരിക്കുന്നു.

മുറാ—അതു ശരി, ഞാനും സമ്മതിക്കുന്നു.

ദിൽ—അതു മാത്രമല്ല, ചിലപ്പോൾ ചിരിക്കാൻ ചിന്തിക്കയും അതിനായി വളരെ ധനം ചെലവാക്കുകയും ചെയ്യുന്നുണ്ട്.

മുറാ—ഉപ്പൂപ്പ്! ധാരാളം.

ദിൽ—ഇരിക്കട്ടെ, ദൈവം മനുഷ്യനു നാക്കു കൊടുത്തതെന്തിന്? രസമറിവാൻ. എന്നാൽ രസമറിക മാത്രമല്ല മനുഷ്യൻ ചെയ്യുന്നതു്. സംസാരിക്കയും ചെയ്യുന്നു. അതിനായി ഭാഷയും നിർമ്മിച്ചു. പോകട്ടെ–മൂക്കു കൊടുത്തിരിക്കുന്നതിന്റെ ഉദ്ദേശ്യം എന്തു്? ശ്വാസോച്ഛ്വാസം ചെയ്വു. അതല്ലേ?

മുറാ—അതെ–ഗന്ധമറിവാനും ഉപയോഗിക്കുന്നു.

ദിൽ—ശരി–യുവരാജ്! ഇവിടെയും മനുഷ്യർ അതിർ കവിഞ്ഞിരിക്കുന്നു. കൂടാതെ കണ്ണാടി വയ്ക്കാനും മൂക്കിനെ ഉപയോഗിക്കുന്നില്ലേ? ഇങ്ങനെ ഒരാവശ്യമുണ്ടാകുമെന്ന് ഈശ്വരൻ കരുതിയിരിക്കയില്ല. ചിലർ കൂർക്കംവലിക്കാനും മൂക്കിനെ ഉപയോഗിക്കുന്നു.

മുറാ—കൂർക്കം വലിക്കുന്നവരുമുണ്ട്. പക്ഷെ, ഞാനതു ചെയ്യാറില്ല.

ദിൽ—രാജകുമാര! അവിടുന്നു രാത്രിയിൽ മാത്രമല്ല, പകലും കൂർക്കം വലിക്കാറുണ്ട്.

മുറാ—ഹെയ്–അബദ്ധം! എന്നാൽ ഇനി അങ്ങിനെ കാണുമ്പോൾ എന്നെ ബോധപ്പെടുത്താമോ–?

ദിൽ—പ്രയാസം! അതും അവനവന് ഈശ്വരൻ എന്നപോലെ അഗോചരമാകുന്നു. ബോധപ്പെടുത്താനായി ഉണൎത്തുമ്പോൾ ക്രൂരവും നിന്നുപോകും.

മുറാ—തോഴരേ! ഞാനും ഒന്നു ചോദിക്കട്ടെ. ഈശ്വരൻ മനുഷ്യനു ചെവി വച്ചിരിക്കുന്നില്ല്യോ.

ദിൽ—ഓ!

മുറാ—ഹ ഹ ഹ! അങ്ങിനെയോ? (പെട്ടെന്നു നോക്കീട്ട്) ഓ എന്റെ ഭ്രാതാവു വരുന്നു. തോഴരിപ്പോൾ പോക! പിന്നീടു കാണാം.

ദിൽ—കല്പനപോലെ.

(പോകുന്നു.)

(ഔറങ്ങ്സേബ് പ്രവേശിക്കുന്നു.)

മുറാ—ഭ്രാതാവേ! അവിടത്തെ ബുദ്ധികൌശലം ആശ്ചൎയ്യമത്രേ. അതുകൊണ്ടുമാത്രമാണ് നമ്മൾ ഈ യുദ്ധം ജയിച്ചതു്.

ഔറ—ഒരിക്കലും അങ്ങിനെയല്ല. അമാനുഷമായ നിന്റെ ശൌൎയ്യംകൊണ്ടുതന്നെ. നീ മൃത്യുവിനെപ്പോലും തൃണീകരിക്കുന്ന ശൂരപുരുഷൻ.

മുറാ—മൃത്യുവിനെ ഭയപ്പെടുന്നവൻ പുരുഷനല്ല. അവൻ ഭൂവാസയോഗ്യനല്ലെന്ന് അനാദീശ്വരൻ പറഞ്ഞിരിക്കുന്നു. അതിരിക്കട്ടെ, അങ്ങ് ആ വീരകേസരിയായ ജസ്വന്ത്സിങ്ങിന്റെ നേതൃത്വത്തിലുള്ള നാല്പതിനായിരം കുതിരപ്പടയെ എങ്ങിനെ വശീകരിച്ചു? ഈ ഭടന്മാർ പോർക്കളത്തിൽവച്ചു ജസ്വന്തിന്റെ രാജപുത്രഭടന്മാരുടെ നേരെ തിരിഞ്ഞുനിന്നു പോരാടിയതു് എത്രയോ അസാധാരണ സംഭവം!

ഔറ—അതു പറയാം. ഒരു ചെറിയ പ്രയോഗം. യുദ്ധത്തിനു തലേരാത്രിയിൽ ഞാൻ കുറെ ഭടന്മാരെ മുല്ലാമാരുടെ വേഷത്തിൽ ശത്രുശിബിരത്തിലേയ്ക്കയച്ചു. ഈ യുദ്ധം കഠിനപാപമാണെന്നും ഒരു * കാഫീറിന്റെ കീഴിൽ യുദ്ധം ചെയ്യരുതെന്നു കൊറാനിൽ കല്പിച്ചിട്ടുണ്ടെന്നും കാഫീറായ ദാറായ്ക്കുവേണ്ടി യുദ്ധം ചെയ്യരുതെന്നും ആ കപടവേഷക്കാർ മുകിലഭടന്മാരോടു പ്രസംഗിച്ചു; അവർ അതു വിശ്വസിക്കയും ചെയ്തു.

മുറാ—ഹ ഹ ഹ! രസകരമായ കൌശലം!

---

* മഹമ്മദരല്ലാത്തവർ, അവിശ്വാസി.

ഔറ—അതു—കേവലം നേർവഴികൊണ്ടുതന്നെ കാര്യം സാധിപ്പാൻ എളുപ്പമല്ല. അവസരോചിതമായി പ്രവർത്തിക്കണം.

(മഹമ്മദ് പ്രവേശിച്ചു വന്ദിക്കുന്നു)

ഔറ—പുത്ര! വൃത്താന്തമെന്തു്?

മഹ—അച്ഛ! ജസ്വന്ത്സിങ്ങ് ഒരു രഥത്തിൽ നിന്നുകൊണ്ടു നമ്മുടെ ഭടന്മാരെ സൂക്ഷിച്ചുനോക്കുന്നു. ഞാൻ അങ്ങോട്ടാക്രമിക്കട്ടേ?

ഔറ—വേണ്ടാ. വരട്ടെ.

മഹ—അച്ഛന്റെ ഉദ്ദേശമെന്തു്?

ഔറ—അമ്പ—രാജപുത്രദർപ്പം നിസ്സീമം! ഈ ദർപ്പംതന്നെ അവന്റെ പരാജയത്തിനു ഹേതുവാകും. ഞാൻ സസൈന്യം നർമ്മദാതീരത്തു കൂടാരമടിച്ചു താമസിക്കുമ്പോൾ നീ അവിടെയില്ലാതിരുന്നതുകൊണ്ടും എന്റെ ഭടന്മാർ ദീർഘയാത്ര നിമിത്തം ക്ഷീണിച്ചിരുന്നതിനാലും ഞാൻ ജസ്വന്തിനോടു് എതിരിട്ടെങ്കിൽ പരാജയം പറ്റുമായിരുന്നു. അപ്പോൾ അവൻ എന്നോടെതിർത്തില്ല. ശത്രു അപൽപ്പെട്ടിരിക്കുമ്പോൾ എതിർക്കുന്നതു് അധർമ്മമാണെന്നുള്ള ന്യായത്തെ അവലംബിച്ചു് അവൻ നിന്റെ വരവിനെ പ്രതീക്ഷിച്ചു നിന്നു. എന്തൊരഹംഭാവം. അതു് അധഃപതനത്തിന്റെ പുരോഗാമിയാകുന്നു.

മഹ—എന്നാൽ ഇപ്പോൾ ആക്രമിക്കണ്ടാ എന്നോ?

ഔറ—വേണ്ടാ മഹമ്മദ്! നമ്മുടെ ഭടന്മാരെ സൂക്ഷിച്ചുനോക്കുന്നതുകൊണ്ടു് അവനു വല്ല കൃതാർത്ഥതയും സിദ്ധിക്കുമെങ്കിൽ പത്തു പ്രാവശ്യം നോക്കിക്കൊള്ളട്ടെ. ഇപ്പോൾ പോക.

മഹ—ആജ്ഞപോലെ. (പോകുന്നു.)

ഔറ—മുറാദേ! എന്റെ പുത്രൻ വലിയ സമരപ്രിയനാകുന്നു അവൻ ഉദാരനെങ്കിലും നിർഭയനത്രേ. ജസ്വന്തിനോടു് ഒരു കൈ നോക്കാൻ അവനാഗ്രഹമുണ്ടു്. എന്തെങ്കിലും ഞാൻ പോകട്ടെ. നീ കുറെ വിശ്രമിക്കുക. (പോകുന്നു)

മുറാ—ഉത്തമം; (തിരിഞ്ഞു) നർത്തകിമാരെവിടെ?

തിരോഭാവം.

രണ്ടാം രംഗം പൂർണ്ണം.

---

## മൂന്നാം രംഗം.

---

സ്ഥലം—(പററ്നാ വാരാണസിയിൽ ഷൂജായുടെ ശിബിരം)

കാലം—(രാത്രി)

(ഷൂജായും പിയറായും ആസനാസ്ഥരായിരിക്കുന്നു.)

ഷൂജാ—പ്രിയേ! ദാറായുടെ പുത്രൻ സുലൈമാൻ എന്നോടു യുദ്ധം ചെയ്യാൻ വന്നിരിക്കുന്നത്രെ.

പിയറാ—ജ്യേഷ്ഠസഹോദരന്റെ പുത്രനോ? ദൽഹിയിൽനിന്നല്ല വന്നിരിക്കുന്നതു്. എന്നാൽ ബഹുവിശേഷമായ ദൽഹിലഡു നിശ്ചയമായി അവന്റെ പക്കൽ കാണും. ആലോചിപ്പാനൊന്നുമില്ല. വേഗം ഒരാളയയ്ക്കുക.—അതേതാട്ട്.

ഷൂജാ—ലഡു മാത്രമല്ല, യുദ്ധസന്നാഹവുമുണ്ടായിരിക്കും.

പിയ—ഇവ തമ്മിൽ നല്ലതു് ആസ്വാദ്യമായ ലഡുവല്ലേ? എനിക്കു് അതിൽ ഒട്ടും വെറുപ്പില്ല. ദൽഹിലഡു ഒരിക്കൽ ആസ്വദിച്ച ആൾ പിന്നെയും അതിനാഗ്രഹിക്കയില്ലെന്നും സ്വാദറിയാത്തവൻ അതിനെ അതിയായി വാഞ്ഛിക്കുമെന്നും ഞാൻ കേട്ടിട്ടുണ്ട്. അനുഭവിച്ചു വെറുക്കതന്നെ ഉത്തമം. ക്ഷണേനതിൽ ഒരാളെ വിടുക.

ഷൂജാ—ആശ്ചര്യം! നീ ഒററ വീര്പ്പിൽ ഇത്രയും പറഞ്ഞുകളഞ്ഞല്ലോ, മറുപടിക്കുപോലും അവസരം തരാതെ.

പിയ—ഭവാന്റെ മറുപടിയെല്ലാം യുദ്ധവാർത്ത തന്നെയല്ലോ. യുദ്ധത്തെപ്പററിയല്ലാതെ വേറൊന്നും പറവാൻ ഇവിടത്തേക്കറിഞ്ഞുകൂടാ. മറുപടി!

ഷൂജാ—വാക്കുകൊണ്ടുള്ള യുദ്ധമേ ഭവതിയ്ക്കറിയാവൂ.

പിയ—അതേതെല്ലു സംസാരിക്കാനറിയാമോ? എന്തെങ്കിലും പറവാൻ തുടങ്ങുമ്പോഴേ കുഴപ്പത്തിലാകും. മിണ്ടിയെങ്കിൽ വ്യാകരണസ്ഖലിതം. വ്യാകരണമെന്നാലെന്തെന്നുപോലും രൂപമില്ല. അതിനാൽ—

ഷൂജാ—എന്തെന്നു്?

പിയ—ഇവിടേയ്ക്കു് അബദ്ധമല്ലാതെ പറവാൻ വശമില്ല. ആവശ്യപ്പെട്ട വാക്കുകൾപോലും എനിക്കറിയാവുന്നതിൽ പ

കതി അതങ്ങേയ്ക്കു് അറിയാമോ? ഇപ്പോൾതന്നെ എത്ര തെററുകൾ ഉച്ചരിച്ചു.

ഷൂജാ—കൊള്ളാം! ഭവതിയ്ക്കും അത്രവളരെ ഭാഷാശുദ്ധിയുണ്ടെന്ന് എനിക്കു തോന്നുന്നില്ല.

പ്രിയ—ശരിശരി! അങ്ങേയ്ക്കു് അങ്ങനെ തോന്നും. ഹെ! എന്റെ സാഹിത്യപരിചയത്തെ വിലമതിക്കാൻ അങ്ങേയ്ക്കു എങ്ങിനെ കഴിയും? ഹാ! ദൈവം എത്ര നിർദ്ദയൻ! ബുദ്ധിസംസ്കാരം സിദ്ധിച്ച സ്ത്രീജാതിയെ ബോധരഹിതരായ പുരുഷന്മാൎക്കു് അടിമകളായിരിപ്പാൻ വിധിച്ചുവല്ലോ. ഇതിനെക്കാൾ അവരെ തിളച്ച എണ്ണയിലിട്ടിരുന്നെങ്കിൽ എത്ര സുഖമായിരുന്നു.

ഷൂജാ—(ചിരിച്ചിട്ട്) ഭവതിക്കു തോന്നിയതെല്ലാം പറഞ്ഞുകൊൾക.

പ്രിയ—ഹെ! സിംഹത്തിന്റെ ശക്തി പല്ലിൽ; ആനയ്ക്കു തുമ്പിക്കൈയിൽ; പോത്തിന്റെ കൊമ്പിൽ; കുതിരയ്ക്കു പിൻകാലിൽ; ബംഗാളികൾക്കു പിൻവിൽ; നാരികൾക്കാകട്ടെ അവളുടെ നാവിലാകുന്നു.

ഷൂജാ—അല്ലല്ലോ, തെററി; നാരിയുടെ ശക്തി നിതംബത്തിലത്രേ.

പ്രിയ—തെററിയതു ശരി. പക്ഷെ, അതെനിക്കല്ല. അവിടത്തന്നെ, നാരിശക്തിക്കു കാരണം നിതംബമായി കണ്ടിരുന്നതു് ആദിമകാലത്തായിരുന്നു. കാലാന്തരത്തിൽ നാവിലാണെന്നു ബോധപ്പെട്ടു. നാവിനാൽ നാരി ഭർത്താവിനെ ആജീവനാന്തം ഭരിക്കുന്നു.

ഷൂജാ—ഹെ! എനിക്കുകൂടി ഒന്നു പറവാനിട തരിക! ഞാൻ പറവാൻ വിചാരിച്ചിരുന്നതു കേൾക്കുക.

പ്രിയ—ഭവാൻ വിചാരിച്ചിരിക്കുന്നതു് ഉടനെ മറന്നുപോകുമല്ലൊ? അതെന്റെ തെററല്ല. പ്രാരംഭം കേമമാകകൊണ്ടാണ് ഇങ്ങനെ മറന്നുപോകുന്നതു്.

ഷൂജാ—അതല്ലാ, നിന്റെ നിരർഗ്ഗളമായ സംസാരംകൊണ്ടു മറന്നുപോകയാണ്.

പ്രിയ—എന്നാൽ ഞാൻ മിണ്ടുന്നില്ല. വേഗം പറയണം.

ഷൂജാ—കേൾക്കു. ഞാൻ—

പ്രിയ—അത്ര വിസ്തരിക്കണ്ടാ. ചുരുക്കം കേൾക്കട്ടെ! ഒററ ശ്വാസത്തിൽ—ഒററ വാചകത്തിൽ—

ഷൂജാ— ആ സുലൈമാൻ എന്നോടെതിൎക്കാനായി വന്നിരിക്കുന്നു. അവന്റെ സഹായികളായി വന്നിരിക്കുന്നതു ബിക്കാനീർ മഹാരാജാ ജയസിങ്ങും സേനാപതി ദിലിർഖാനുമാണെപോൽ.

പീയ—കൊള്ളാം! അവരെ ക്ഷണിച്ചു് ഒരു വിരുന്നുസൽക്കാരം നടത്തുക.

ഷൂജാ—ഛെ! നീ ഒരു ബാലികയുടെ വാക്കു പറയുന്നു. ഇതു് എത്ര ഗൌരവമുള്ള സംഗതി! എന്നാൽ —

പീയ—അതെ. ഇതുകൊണ്ടുതന്നെ ഈ സംഗതിയെ ഞാൻ ഇഷ്ടമാക്കുന്നു. അല്ലെങ്കിൽ അതിനെപ്പററി ഭവാൻ വേണ്ടുംവണ്ണം ആലോചിക്കയില്ല. ആട്ടെ, മുഴുവനും പറയണം.

ഷൂജാ— ഇപ്പോൾ ജയസിങ്ങ് മഹാരാജാവിവിടെ വന്നിരുന്നു. സമ്രാട്ടു ഷാജഹാൻ സജീവനായിരിക്കുന്നുവെന്നു് അദ്ദേഹം പറഞ്ഞു. മുദ്രചാൎത്തിയ ഒരെഴുത്തു് എന്നെ ഏല്പിക്കയും ചെയ്തു. അതിലെ വിവരം ഭവതിയ്ക്കറിയണോ?

പീയ— ശീഘ്രം പറയുക! എനിക്കു തീരെ ക്ഷമയില്ല.

ഷൂജാ— ആ തിരുവെഴുത്തിൽ—"നീ ഉടൻ ബംഗാളത്തേക്കു തിരിച്ചുപൊയ്ക്കൊണ്ടാൽ നിന്റെ സ്ഥാനം നിനക്കുതന്നെ അനുഭവിക്കാം" എന്നു പിതാവു് എഴുതിയിരിക്കുന്നു. പോകാത്തപക്ഷം—

പീയ—പോകാത്തപക്ഷം സ്ഥാനഭ്രംശം. അതു കൊള്ളാം. ആട്ടെ, വേറൊന്നും പറവാനില്ലേ? ഞാൻ ഒരു പാട്ടു പാടട്ടെ.

ഷൂജാ—നില്ക്കൂ! എന്റെ മറുപടി അറിയണ്ടേ—ഞാൻ യുദ്ധം ചെയ്യാതെ ബംഗാളത്തേക്കു മടങ്ങുന്നുവെന്നും പിതാവിന്റെ പ്രഭുത്വം സമ്മതിക്കാൻ സന്നദ്ധനാണെന്നും എന്നാൽ ദാറായുടെ അധികാരത്തിനു കീഴ്പെടുന്നതല്ലെന്നും ഞാനെഴുതി.

പീയ—കഷ്ടം! ഒന്നു പാടാൻ സമ്മതിക്കയില്ല. എന്തെല്ലാം അസംബന്ധങ്ങളാണു് ജല്പിക്കുന്നതു്. ഇല്ല—ഞാൻ പാടുന്നില്ല.

ഷൂജാ—പ്രിയേ! പാടുക! ഞാൻ മൌനമായിരിക്കാം.

പീയ—ഈ പ്രതിജ്ഞ മറക്കരുതേ! എന്നാൽ ഏതു പാട്ടു വേണം?

പാവനമായി നിത്യം ചിത്തമേ നീ
ഘോഷിച്ചിടുക. (സീമ)

ഷൂജാ—ഹാ! ഈ ജീവിതം എത്ര ആനന്ദമയം! സ്വപ്നത്തിൽ—സ്വർഗ്ഗത്തിൽ നിന്നെന്നപോലെ ഓരോന്ന് ഭൂമിയിലേക്കു വന്നുകൊണ്ടിരിക്കുന്നു. സംഗീതമെന്നതു സ്വർഗ്ഗീയ 'ഝം'കാരമാകുന്നു. അല്ലെങ്കിൽ അതു് ഇത്രമാത്രം മനോജ്ഞമാകാനിടയില്ല. (വീണ്ടും ഞെട്ടീട്ട്) ഹയ്! വെടി വീണ്ടും—വലിയതോക്കിലെ വെടി! (എഴുന്നേറ്റ്) അല്ല! അതു് അടുത്തടുത്തു വരുന്നുവോ?

പിയ—(സസ്വരം) പ്രിയതമ! ഇതെന്തു്? രാത്രി ഇത്ര ഇരുട്ടായിട്ടും കതിനാ പൊട്ടുന്നുവോ? എന്തു് ഉല്പാതമോ?

ഷൂജാ—ഓ! അതാ വീണ്ടും പീരങ്കിയൊലി; ഞാൻ പോയി നോക്കട്ടെ. (പോകുന്നു)

പിയ—ഹരേ, വീണ്ടും, വീണ്ടും, പെരിയതോക്കിലെ വെടി; അശ്വങ്ങളുടെ അട്ടഹാസങ്ങളും ഈ ശബ്ദങ്ങളാൽ രാത്രിയുടെ ശാന്തത ഭഞ്ജിക്കപ്പെടുന്നു. ഇതെന്തു്!

ഷൂജാ—(ഓടി വന്നിട്ട്) ഓ! നമ്മുടെ കൂടാരം ശത്രുസൈന്യത്താൽ ആക്രമിക്കപ്പെട്ടു സുലൈമാന്റെ സൈന്യത്താൽ.

പിയ—അയ്യോ? എന്തിനു്?

ഷൂജാ—മഹാരാജാ വിശ്വാസഘാതകൻ. ഞാൻ യുദ്ധത്തിനു പോകുന്നു. നീ കൂടാരത്തിലേക്കു പോക; ഭയപ്പെടണ്ട (പോകുന്നു)

(അണിയറയിൽ ആരവങ്ങളും ആർപ്പും; ഒരു വഴി സുലൈമാനും മറുവഴി ദിലീർഖാനും പ്രവേശിച്ചു്)

സുലൈ—എവിടെ സുബേദാർ?

ദിലീർ—നദീതീരത്തേയ്ക്കോടി.

സുലൈ—തുടരുക ഉടൻ!

ദിലീർ—(പോകുന്നു)

(ജയസിംഹ പ്രവേശിച്ചു) രാജകുമാരനു സ്വാഗതം!

സുലൈ—മഹാരാജ്! നാം വിജയം നേടിയിരിക്കുന്നു.

ജയ—അങ്ങു രാത്രിയിൽ തന്നെ നദി കടന്നു; അല്ലേ?

സുലൈ—അതേ, അപ്രകാരം പെട്ടെന്നാക്രമിക്കുമെന്ന് അവരും, വിജയം ഇത്ര ക്ഷണസാദ്ധ്യമെന്നു ഞാനും തീരെ വിചാരിച്ചില്ല.

ജയ—(ചിരിച്ചു) ഷൂജായുടെ സൈന്യം യുദ്ധസന്നദ്ധമായിരുന്നില്ല. വളരെ ഭടന്മാർ ഹനിക്കപ്പെട്ടതിന്റെ ശേഷവും ശേഷം പൊരുതുന്നില്ല.

സുലൈ—അതെങ്ങിനെ! ഷൂജാ യുദ്ധശാസ്ത്രത്തിൽ അസാമാന്യവിദഗ്ദ്ധനാണല്ലൊ? നിശായുദ്ധത്തെപ്പറ്റി അദ്ദേഹത്തിനു കരുതിയിരിക്കാമായിരുന്നു.

ജയ—കാരണം പറയാം. ഞാൻ അദ്ദേഹത്തെക്കൊണ്ടു ചക്രവർത്തിയുമായി സന്ധിക്കു സമ്മതിപ്പിച്ചിരുന്നു. ഷൂജാ യുദ്ധം ചെയ്യാതെ ബംഗാളത്തേക്കു മടങ്ങാമെന്നു പ്രതിജ്ഞ ചെയ്തു. യാത്രയ്ക്കു വേണ്ട കപ്പലുകളും ശേഖരിച്ചിരുന്നു.

ദിലിർ—(വീണ്ടും പ്രവേശിച്ചു) ഷൂജാ കപ്പൽ കയറി രക്ഷപ്പെട്ടു, കുടുംബസമേതം.

ജയ—ശരി, കാലേക്കൂട്ടി തയ്യാറാക്കപ്പെട്ടിരുന്ന കപ്പലിൽ.

സുലൈ—ഇക്ഷണത്തിൽ പട്ടാളങ്ങളോടുകൂടി പിന്തുടരുക.

ദിലി—ആജ്ഞപോലെ. (പോകുന്നു)

സുലൈ—മഹാരാജ്! ആരുടെ കല്പനയാൽ അവിടുന്ന് ഈ സന്ധി നടത്തി?

ജയ—സമ്രാട്ടിന്റെ കല്പനയാൽ.

സുലൈ—എന്നാൽ പിതാവു് ഇതിനെപ്പറ്റി എനിക്കെഴുതിയില്ലല്ലൊ? അദ്ദേ. എന്നോടൊന്നും പറഞ്ഞില്ല. ഇതെന്തു മായം!

ജയ—ഞാൻ ചക്രവർത്തിയുടെ കല്പന ഉടൻ നടത്തി.

സുലൈ—ഹയ്! അസംബന്ധം! പോക പോക!

ജയ—(പെട്ടെന്നു പോകുന്നു)

സുലൈ—(വിചാരം) ഇങ്ങനെ വരുമോ? സമ്രാട്ടിന്റെ കല്പന ഒന്ന്, എന്റെ പിതാവിന്റെ ആജ്ഞ മറ്റൊന്ന്. ഇതു ശരിയെങ്കിൽ ജയസിംഹനോടുള്ള എന്റെ പെരുമാറ്റം തെറ്റ്. എന്തെങ്കിലും "ഷൂജായെ സകുടുംബം തടവുകാരനാക്കണം" എന്നുള്ള എന്റെ പിതൃനിയോഗത്തെത്തന്നെ ഞാൻ ചെയ്യും. പിതൃനിയോഗം ദൈവനിയോഗമാകുന്നു.

(പോകുന്നു.)

മൂന്നാംരംഗം പൂർത്തം.

---

## നാലാം രംഗം.

---

സ്ഥലം—(ജോധ്പുരി ദുർഗ്ഗം)
കാലം—(പ്രഭാതം)

(മഹാമായ രണ്ടു സഖികളോടുകൂടി പ്രവേശിക്കുന്നു)

മഹാ—തോഴിമാരേ! പാടുവിൻ.

(തോഴിമാർ പാടുന്നു)

(ഗീതം 2)

എതിരറ്റകാ ചേന്നു സാദരം
ജയമൊടു വരുമൊരു വരനെ— എതി
ജയമെഴുമൊരു പതിയെ നീ.

1. കരിമുകിലൊളി ചേൎന്ന ചികുരഭാരമതു നീ
ബന്ധിച്ചു സന്തോഷശാന്തി വരുത്തുക— എതി
2. അരികളോടമർ ചെയ്തു വിജയം നേടിയൊരീ
വീരനു വാതൽ തുറന്നുകൊടുത്താലും— എതി
3. മരണത്തെ തൃണമാക്കി ഗണിച്ചൊരീ പൃഥ്വീശൻ
മന്നിലനശ്വരം മാനം ധനമാക്കി— എതി

(ഒരു ദ്വാരപാലകൻ പ്രവേശിക്കുന്നു)

ദ്വാരപാ—മഹാറാണി ജയിച്ചാലും! (വന്ദിക്കുന്നു)

മഹാ—സൈനിക! എന്തു്?

ദ്വാര—തിരുമനസ്സുകൊണ്ടു തിരിച്ചെഴുന്നെള്ളി.

മഹാ—ഉവ്വോ! അത്ര വേഗത്തിൽ ജയം നേടിയോ?

ദ്വാര—മഹാരാജ്ഞീ! (സ്വരം താഴ്ത്തി) പരാജയമെന്നത്രേ. . . .

മഹാ—എന്തു സൈനിക! പരാജിതനായി മടങ്ങിവന്നതാരു്?

ദ്വാര—മഹാരാജാ തിരുമനസ്സുകൊണ്ടു തന്നെ.

മഹാ—എന്തെന്തു്? നീ കണ്ടുവോ—ജസ്വന്ത്സിങ് മഹാരാജാവു തന്നെയോ പരാഭവത്തോടെ തിരിച്ചുവന്നതു്? ഇതെന്തസംഭവ്യം. ക്ഷത്രധൎമ്മം അസ്തമിച്ചുവോ? ഒരു ക്ഷത്രിയൻ പോരിൽ തോററു പിൻതിരിയുമോ? ഒരിക്കലുമില്ല. എന്തോ

ആ വന്നിരിക്കുന്ന ആൾ നമ്മുടെ മഹാരാജാവല്ല. അതൊരു ആൾമാറാട്ടമത്രേ. ഉടൻ കോട്ടവാതിൽ ബന്ധിക്കുക! അകത്തു പ്രവേശം അനുവദിക്കരുതു. പോക! തോഴിമാരേ! പാടുവിൻ!

ദ്വാര—(തൊഴുതു, പോകുന്നു.)

(സഖിമാർ പാടുന്നു.)

എതിരേൽക്കാം ചെന്നു സാദരം
ജയമൊടു വരുമൊരു വരനെ— എതി

---

## അഞ്ചാം രംഗം.

---

സ്ഥലം—(പടകൾ ഓടിയൊഴിഞ്ഞ പോർക്കളം.)

കാലം—രാത്രി.

(ഔറംഗസേബ് ഏകാകി)

ഔറംഗ്—ആകാശം മേഘങ്ങളാൽ നിറയപ്പെട്ടിരിക്കുന്നു. ഗംഭീരമായ കൊടുങ്കാറ്റിന്റെ പ്രാരംഭലക്ഷണങ്ങൾ കാണുന്നുണ്ട്. ഞാൻ ഒരു നദി ഒരുവിധത്തിൽ തരണം ചെയ്തു. ഇനിയും ഒന്നുണ്ട്. അതു മുമ്പത്തേതിലും ഭയാനകം. എന്തൊരലച്ചു. തിരമാല തകർക്കുന്നു. മറുകര ദൃഷ്ടിഗോചരമല്ല. എങ്കിലും ഇതും ഞാൻ കടക്കും.

(മുറാദ് പ്രവേശിക്കുന്നു)

ഔറ—ആരതു്? മുറാദോ? സോദരാ! എന്തു്?

മുറാ—ദാറായുടെ ഭാഗത്തു് ഒരുലക്ഷം കുതിരപ്പടയാളികളും അനേകം വലിയ തോക്കുകളുമുണ്ടു്.

ഔറ—ആഹാ, അപ്പോൾ നാം ജേതാക്കളല്ല.

മുറാ—അല്ലല്ല, നമ്മുടെ പല ചാരന്മാരും ഒരുപോലെ പറഞ്ഞിരിക്കുന്നു. കാര്യം ശരിതന്നെ.

ഔറ—(ഞെട്ടുന്നു) അതു്—ഇല്ല—അതേ!

മുറാ—ദാറായുടെ പാളയം പർവ്വതത്തിന്റെ മറുവശത്താണ്.

ഔറ—അന്നത്തെ—ആ പർവ്വതത്തിന്റെയോ?

മുറാ—അതേ! സോദരാ!

ഔറ—ഉം. അതേ, ആറായിരം കുതിരപ്പടയാളികൾ—ക്രൂരതയും.

മുറാ—സോദര! ഞങ്ങൾ നാളെ രാവിലെ—

ഔറ—നിശ്ശബ്ദം! ഞാൻ ചിന്തിക്കട്ടെ. (മൌനാനന്തരം) അവന് ഇത്ര വളരെ സൈന്യം എവിടെനിന്നു കിട്ടി! ആറായിരം! മുറാദ് നീ ഇപ്പോൾ പോക! എനിക്കു് ഏകാകിയായി അല്പം ഇരിക്കേണ്ടതുണ്ട്.

മുറാ—പോകുന്നു.

ഔറ—ഞാൻ പിന്മാറിയാൽ സർവ്വനാശം. ആക്രമിച്ചാൽ അധോഗതി. പിരങ്കികൾ ഒരെണ്ണറു്! എന്നാൽ—ഇല്ല; അതു തന്നെ വാസ്തവമാകും. (മൌനാനന്തരം നിശ്വസിച്ചിട്ടു സ്വയം) ഔറംഗ്സേബ്! നീ ഇപ്പോൾ എന്തിനായിട്ടൊരുങ്ങുന്നു? അധഃപതനത്തിനു ചാകു നോക്കുന്നുവോ? (മൌനശേഷം) അധഃപതനത്തിനോ? ഹായ്! അസംഭവ്യം! എഴുന്നേൽക്കുക! അഥവാ എന്തുപായത്താൽ?

(മുറാദ് പ്രവേശിക്കുന്നു)

ഔറ—ഉം—എന്തു വീണ്ടും?

മുറാ—ഭ്രാതാവേ! ശത്രുപക്ഷത്തു നിന്നു ഷെയിസ്റ്റ്ഖാൻ അങ്ങെ കാണാൻ വന്നിരിക്കുന്നു.

ഔറ—ഷെയിസ്റ്റ്ഖാനോ? കൊള്ളാം! ഉചിതമായ ഉപചാരത്തോടെ അയാളെ കൂട്ടിക്കൊണ്ടുവരിക!—വേണ്ടാ—ഞാൻ തന്നെ ചെല്ലാം. (പോകുന്നു)

മുറാ—(സ്വയം) ഷെയിസ്റ്റ്ഖാൻ ഇപ്പോൾ നമ്മുടെ കൂടാരത്തിൽ എന്തിനു വന്നു? എന്റെ സോദരന്റെ ആലോചനയൊന്നും എനിക്കു മനസ്സിലാകുന്നില്ല. അദ്ദേഹത്തോടു് അവൻ ചതി കാണിക്കുമോ? ഞാൻ നോക്കട്ടെ. (മറഞ്ഞുനിന്നു നോക്കുന്നു)

(ഔറംഗ്സേബ് പ്രവേശിക്കുന്നു)

ഔറ—സോദര! നീ ഉടൻ ആഗ്രായിലേക്കു പോകണം, അല്ലാവുക!

മുറാ—ഇപ്പോഴോ—ഈ അസമയത്തോ?

ഔറ—അതേ, ഈ മുഹൂർത്തത്തിൽ. കൂടാരങ്ങൾ അതേ സ്ഥിതിയിൽ നിൽക്കട്ടെ. ദാറായുടെ സൈന്യത്തെ നാം ആക്ര

മിക്കയില്ല. അവൻെറ കൂടാരങ്ങൾ നില്ക്കുന്ന പട്ടണത്തിൻെറ ശരുവശത്തുകൂടി ഒരു പാതയുണ്ട്. നാം അഗ്രായിലേക്ക് ആ വഴി പോയാൽ ദാറാക്കു സംശയമുണ്ടാകയില്ല. അവനെക്കാൾ മുമ്പെ നാം അഗ്രായിലെത്തണം. ആട്ടെ, ഒരുങ്ങുക.

മുറാ—രാവിലെ പോരയോ?

ഔറ—ഛേ! തർക്കിക്കാൻ നേരമില്ല. സിംഹാസനം വേണമെങ്കിൽ എതിരു പറയരുത്. പറഞ്ഞാൽ സർവ്വനാശമെന്നറിയണം. വരിക!

(രണ്ടാളും പോകുന്നു.)

---

## ആറാം രംഗം.

സ്ഥലം—(അല്ലഹബാദിൽ സുലൈമാൻെറ ശിബിരം)
കാലം—(പ്രഭാതം)

(ജയസിംഹും ദിലിർഖാനും പ്രവേശിക്കുന്നു)

ദിലിർ—അവിടുന്നു കേട്ടോ—അവസാനയുദ്ധവും ഔറംഗ്സേബ് ജയിച്ചത്?

ജയ—മുമ്പുതന്നെ ഞാനറിഞ്ഞു.

ദിലിർ—ഷെയിസ്ത്ഖാൻ വിശ്വാസഘാതകനായി. അഗ്രായിക്കു സമീപം ഒരു കഠോരയുദ്ധമാണുണ്ടായത്. ഇതിൽ ദാറാ തോല്ക്കയും ലാഹൂറിലേക്ക് ഓടിപ്പോകയും ചെയ്തു. അദ്ദേഹത്തിനു സഹായികളായി ഇരുപതിനായിരം സ്നേഹിതന്മാർ മാത്രമെയുള്ളു. മുപ്പതു ലക്ഷം ഉറുപ്പികയും കൈവശമുണ്ടത്രേ.

ജയ—അയാൾ തോല്ക്കുമെന്ന് എനിക്കറിയാമായിരുന്നു.

ദിലിർ—അവിടുന്നിതെല്ലാം എങ്ങനെയറിഞ്ഞു? ദാറാ ജീവരക്ഷയ്ക്കായി ഓടിപ്പോകുമ്പോൾ അത്യാവശ്യമുള്ള പണം കൂടി കൊണ്ടുപോകാൻ സാധിച്ചില്ല. അതിനാൽ വൃദ്ധസമ്രാട്ട് അൻപതിനായിരം കുതിരകൾക്കു വഹിക്കാവുന്ന സ്വർണ്ണനാണയങ്ങൾ അയച്ചുകൊടുത്തു. എന്നാൽ അതെല്ലാം മാർഗ്ഗമദ്ധ്യേ മുറാദ് അപഹരിച്ചു.

ജയ—ഉം. ഈ വിഷയത്തിൽ ഞാൻ യഥാർത്ഥമായി സഹതപിക്കുന്നു. പക്ഷേ, ഇങ്ങനെ സംഭവിക്കുമെന്നുള്ളതും ഞാൻ അറിയാതിരുന്നില്ല.

ദിലീർ—ഔറംഗസീബ് ജയഘോഷത്തോടെ ആഗ്രായിൽ പ്രവേശിച്ചു സിംഹാസനവും സ്വാധീനപ്പെടുത്തിപ്പോൾ.

ജയ—ദിലീർ! ഇതൊക്കെ എനിക്കറിയാം.

ദിലീർ—(ഗൂഢം) ഔറംഗസീബ് എനിക്കയച്ച എഴുത്തിൽ ഞാൻ സുലൈമാന്റെ പക്ഷത്തുനിന്നു മാറിയാൽ അമൂല്യങ്ങളായ സമ്മാനങ്ങൾ തരുന്നുണ്ട് എന്നു പറഞ്ഞിരുന്നു. മഹാരാജ്! അവിടുത്തേക്കുള്ള എഴുത്തിലും ഇതു് ഉണ്ടായിരുന്നില്ലേ?

ജയ—ഉണ്ടായിരുന്നു.

ദിലീർ—യുദ്ധവിഷയത്തു് എങ്ങിനെയെന്നാണ് തിരുമനസ്സിലെ വിചാരം?

ജയ—ഒരു നല്ല ജ്യോതിഷിയെക്കൊണ്ടു ഞാൻ ഒന്നു നോക്കിച്ചു. ഔറംഗസീബിന്റെ ഭാഗ്യം ഉച്ചസ്ഥവും ദാറായുടേതു് അത്യന്ത കഷ്ടസ്ഥിതിയിലുമാണ്.

ദിലീർ—എന്നാൽ നമുക്ക് അനന്തരകരണീയമെന്തു്?

ജയ—ആലോചിച്ചു നിശ്ചയിക്കാം.

ദിലീർ—അതു് എന്റെ ബുദ്ധിക്കപ്പുറമാണ്. പക്ഷെ ഒരു സംഗതിയുണ്ട്—

ജയ—മൌനം! സുലൈമാൻ അതാ വരുന്നു.

(സുലൈമാൻ പ്രവേശിക്കുന്നു.)

(ജയസിങ്ങും ദിലീർഖാനും എഴുന്നേറ്റു്)

ജയ—രാജകുമാരനു സ്വാഗതം.

സുലൈ—മഹാരാജ്! നാം പരാജിതരായി. പിതാവു ജീവരക്ഷാർത്ഥം ഓടിപ്പോയിരിക്കുന്നു. ഇതാ ഇതു സമ്രാട്ടിന്റെ തിരുവെഴുത്താണ്. (എഴുത്തു കൊടുക്കുന്നു.)

ജയ—(എഴുത്തു വാങ്ങി നോക്കീട്ടു്) കല്പനപോലെ, രാജകുമാര!

സുലൈ—എന്നാൽ തിരുവെഴുത്തനുസരിച്ചു പിതാവിനെ സഹായിപ്പാൻ ഞാൻ ഇപ്പോൾതന്നെ പോകുന്നു. കൂടാരം പൊളിക്കുവാൻ സൈന്യങ്ങളെ നിയോഗിച്ചാലും!

ജയ—ശരിയായ വൃത്താന്തം അറിയുന്നതു വരെ താമസിക്കുന്നതു് ഉത്തമമെന്നാണെന്റെ പക്ഷം. ദിലീർഖാന്റെ അഭിപ്രായമെന്തു്?

ദിലീർ—എന്റെ അഭിപ്രായവുമതു തന്നെ.

സുലൈ—എന്ത്? സമ്രാട്ടിന്റെ തിരുവെഴുത്തിനേക്കാൾ വിശ്വാസയോഗ്യമായ വൃത്താന്തമോ? ഇതാ നോക്കുക, (ഹുണ്ടി കാണിച്ചിട്ട്) മുദ്രം ചാർത്തിയിരിക്കുന്നതു്!

ജയ—ഈ മുദ്രചാർത്തൽ വ്യാജമെന്നാണ് ഞാൻ വിചാരിക്കുന്നതു്. അഥവാ വ്യാജമല്ലെങ്കിലും സമ്രാട്ടിപ്പോൾ ആലസ്യമായി മനസ്സ്വാസ്ഥ്യമില്ലാതെ കിടക്കുന്ന സ്ഥിതിക്ക് അവിടത്തെ കല്പനയെ കല്പനയായി വിചാരിപ്പാൻ തരമില്ല. അങ്ങേ അച്ഛന്റെ പ്രത്യേകാജ്ഞ കൂടാതെ ഞങ്ങൾക്കൊന്നും ചെയ്തുകൂടാ. ദിലിർഖാന് എന്തു തോന്നുന്നു?

ദിലിർ—അതെ— ഇവിടുന്നു കല്പിച്ചതു ശരി തന്നെ.

സുലൈ—ജീവരക്ഷയ്ക്കായി ഓടിപ്പോയ എന്റെ പിതാവിന്റെ ആജ്ഞ ഞാനിപ്പോൾ എങ്ങിനെ ബോധപ്പെടുത്തും.

ജയ—ഇതു സത്യമെങ്കിൽ അദ്ദേഹത്തിന്റെ സ്ഥാനം ഇപ്പോൾ വഹിക്കുന്ന ഔറംഗസേബിന്റെ കല്പനയാണല്ലൊ അനുസരിക്കേണ്ടതു്?

സുലൈ—എന്ത്? എന്റെ പിതൃദ്രോഹിയുടെ കല്പനയോ? ഞാനും അതിനെ പ്രതീക്ഷിക്കണമെന്നോ?

ദിലിർ—അതെ, ഇതിന്റെ അർത്ഥമതുതന്നെ.

സുലൈ—ജയസിംഗ്! ദിലിർ! നിങ്ങൾ പ്രത്യേകം ഒരു കൂട്ടുകെട്ടുണ്ടാക്കിയിരിക്കുന്നു.

ജയ—ഞാൻ അപരാധിയല്ല. ശരിയായ അനുമതി കൂടാതെ എനിക്കെന്തു ചെയ്യാം! ലാഹൂരിൽ പോയി ദാരായിക്കു സഹായിക്കണമെന്ന് എനിക്കു കല്പനയില്ല.

സുലൈ—ഞാൻ അനുവാദം തരുന്നു. അതു മതി.

ജയ—അങ്ങേ അച്ഛൻ ഞങ്ങളോടു കല്പിച്ചതിനെതിരായി ഞങ്ങൾ പ്രവർത്തിക്കയില്ല. അപ്രകാരം ചെയ്യണമെന്നുള്ള അങ്ങേ അനുവാദം അംഗീകാര്യമല്ല. ദിലിർഖാൻ! എങ്ങിനെ?

ദിലിർ—അതു സാധിക്കുന്നതല്ല.

സുലൈ—കഥ എനിക്കു മനസ്സിലായി. നിങ്ങൾക്കു പ്രത്യേകം കൂട്ടുകെട്ടുണ്ട്. ഞാൻ തന്നെ സൈന്യങ്ങളെ നിയോഗിക്കാം. (പോകുന്നു)

ദിലിർ—മഹാരാജ്! കല്പിച്ച് എന്തു നിശ്ചയിച്ചു?

ജയ—ക്ഷമപ്പെടണം, ദിലിർ! സൈന്യങ്ങൾ എന്റെ വരുതി കിട്ടാതെ ഇളകുകയില്ല.

ദിലിർ— മഹാരാജ്! ഇക്കാലം വരെയും അവിടത്തെപ്പോലെ വിശ്വാസ്യനും കാര്യപ്രാപ്തനുമായ ഒരുവനെ ഞാൻ കണ്ടിട്ടില്ല. എന്നാൽ തിരുമേനിയുടെ ഈ പ്രവൃത്തി ഉചിതമോ?

ജയ—മിണ്ടാതിരിക്ക! നമ്മുടെ തൽക്കാലകൃത്യം കാത്തിരുന്ന ഫലമെന്തെന്നറിയുകയാണ്. ഔറംഗസേബിനോടും നമുക്കു പെട്ടെന്നു ചേരണം. കുറെ ക്ഷമിക്കുക. ആർക്കറിയാം?

(സുലൈമാൻ വീണ്ടും പ്രവേശിക്കുന്നു.)

സുലൈ—സൈന്യങ്ങളും നിങ്ങളുടെ വലയിലകപ്പെട്ടിരിക്കുന്നു. മഹാരാജാവിന്റെ അനുമതി കൂടാതെ എന്റെ ആജ്ഞയെ അവർ അംഗീകരിക്കയില്ല.

ജയ—അതു് അവരുടെ ന്യായമായ കൃത്യം.

സുലൈ—മഹാരാജ്! സമ്രാട്ടിന്റെ തിരുവെഴുത്തു സത്യമായതു തന്നെ. അതിലെ താല്പര്യം പിതാവിനെ സഹായിക്കയെന്നുള്ളതാണ്. അതിലേക്കു ഞാൻ അത്യധികം ആശിക്കുന്നു. ഞാൻ അങ്ങയോടതു യാചിക്കയും ചെയ്യുന്നു. അനുവാദം നൽകിയാലും! ദിലിർഖാൻ! ഞാൻ ദാറായുടെ പുത്രനല്ലേ? അദ്ദേഹത്തിന്റെയും എന്റെയും ഇപ്പോഴത്തെ അവസ്ഥ നിങ്ങൾ ആലോചിക്കണം. ഞാൻ കൈ കൂപ്പി അപേക്ഷിക്കുന്നു.

(ജയസിംഹും ദിലിർഖാനും തമ്മിൽ നോക്കുന്നു.)

സുലൈ—നിങ്ങൾ വരികയില്ലെങ്കിൽ എന്തു ചെയ്യാം! എങ്കിലും എന്റെ സൈന്യങ്ങൾ എന്നോടു കൂടി വരുന്നതിന് അനുവദിക്കുക! അവർ എന്നോടുകൂടിയുണ്ടെങ്കിൽ ഔറംഗസേബിന്റെ ശൌര്യം ഞാനൊന്നു പരീക്ഷിക്കും. മഹാരാജ്! ഹേ ദിലിർഖാൻ! ആജ്ഞ കൊടുക്കുവിൻ! ഈ അനുകമ്പയ്ക്കു ഞാൻ ആജീവനാന്തം നിങ്ങൾക്കു കടപ്പെട്ടവനായിരിക്കും.

ജയ—ഹേ രാജകുമാര! ചക്രവർത്തിയുടെ പ്രത്യേകകല്പന കിട്ടാതെ ഞങ്ങൾ ഇക്കാര്യത്തിൽ അണുമാത്രവും ചലിക്കയില്ല.

സുലൈ—(മാറിൽ കൈ വച്ചു്) ഹേ ദിലിർഖാൻ! (മുട്ടുകുത്തി) ദാറായുടെ പ്രിയപുത്രൻ ഇതാ മുട്ടിന്മേൽ നിന്നു യാചിക്കുന്നു; ദയ ചെയ്യൂ!

ദിലിർ—(സസംഭ്രമം) ഹാ! രാജകുമാരാ! എഴുന്നേറ്റാലും! ഞാൻ ദാറായുടെ മുതൽ (മുസൽമാൻ) സന്തോഷത്തോടെ അനുഭവിച്ചവൻ. ഒരു മുസൽമാൻ ഒരിക്കലും കൃതഘ്നനാകയില്ല. മഹാരാജാ അനുവദിക്കയില്ലെങ്കിൽ ഞാൻ അനുവദിക്കും. ലാഹോറിലേക്ക് എന്റെ സൈന്യസന്നാഹത്തോടെ ഇതാ ഞാൻ പുറപ്പെടാൻ തയ്യാർ. അവിടുന്ന് എന്നെ ഉപേക്ഷിച്ചാലും ഞാൻ അവിടത്തെ വിട്ടുപിരിയുന്നതല്ല എന്നു ദിലിർഖാൻ ഇതാ പ്രതിജ്ഞ ചെയ്യുന്നു. ദാറായുടെ പുത്രനു വേണ്ടി പ്രാണത്യാഗം ചെയ്യാനും ഇവൻ മാറുകയില്ല. രാജകുമാരാ! വന്നാലും!

(രണ്ടാളും പോകുന്നു.)

ജയ—കൊള്ളാം! സുലൈമാന്റെ ഒരു ഉള്ളിക്കണ്ണുനീർ കണ്ടപ്പോഴേക്കും ഇവൻ ഉരുകിപ്പോയി. അല്പഹൃദയൻ. അതു നാശമത്രയും അവൻ അറിയുന്നില്ല. പോകട്ടെ! ഇനി എന്റെ കർത്തവ്യമാണ്. ഞാൻ എന്റെ സേനയോടൊന്നിച്ച് ആഗ്രായിലെത്തുക തന്നെ.

(പോകുന്നു.)

ഏഴാം രംഗം.

---

സ്ഥലം—(ആഗ്രാ രാജധാനി)

കാലം—(പ്രഭാതം)

(ഷാജഹാനും ജഹനാറായും)

ഷാജ—ജഹനാറാ! അവന്റെ അഭ്യുന്നതിയെ ഞാൻ സോൽക്കണ്ഠം പ്രതീക്ഷിക്കുന്നു. ഉദ്ധതനെങ്കിലും അവനും എന്റെ പുത്രനല്ലേ? അവൻ എല്ലായ്പ്പോഴും വിജിഗീഷുവാകുന്നു. എന്റെ ലജ്ജയും എന്റെ പ്രതാപവും അവൻ തന്നെ.

ജഹ—കൊള്ളാം! ധൂർത്തബുദ്ധിയായ ഔറംഗ്സേബോ അക്ബറിന്റെ പ്രതാപമേറ്റു? ഹൃദയമില്ലാത്ത ആ നൃശംസൻ; ദുർമ്മോഹമഗ്നൻ, കാപട്യനിധി, അവനാണോ അക്ബറിന്റെ പ്രതാപം! ഞാൻ അവന്റെ കൂടാരത്തിൽ ചെന്നപ്പോൾ അക്ബറിന്റെ തൽക്കാലസമ്മാനത്തിനായി അവൻ എന്നോടു വലിയ ബഹുമാനം നടിച്ചു, താൻ ഒരു വലിയ പാതകം ചെയ്തുപോയതായി ഏൽക്കയും ചെയ്തു. കുറെ പശ്ചാത്താപം കാണിക്കാതെയുമി

ന്നില്ല. അവൻ ദാറായുടെ ഭാഗത്തുള്ള ചില മാന്യന്മാരുടെ പേരറിഞ്ഞിരുന്നെങ്കിൽ ലേശം സംശയമോ, ഭയമോ കൂടാതെ മുറാദിന്റെ ഭാഗം വിട്ടു പിതൃകല്പനയനുസരിച്ചു ദാറായോടു ചേരുമായിരുന്നു എന്നു് എന്നോടു പറഞ്ഞു. ഞാൻ ആ വാക്കു വിശ്വസിച്ചു ദാറായുടെ സ്നേഹിതന്മാരുടെ പേരു പറഞ്ഞുപോയി. അഹോ ആ സാധുക്കളെയെല്ലാം ഈ ധൂർത്തൻ ബന്ധനസ്ഥരാക്കി. ദാറായ്ക്കു ഞാൻ അയച്ച എഴുത്തുകളെല്ലാം ചതിവിൽ അവൻ കൈക്കലാക്കി. ഇതെന്തു കഷ്ടം? എന്തു നീചത്വം?

ഷാജ — ഇല്ല, ജഹാനാരാ! അങ്ങിനെ അവൻ ചെയ്യുമോ? ഇല്ലില്ല. ഞാൻ അതു വിശ്വസിക്കുന്നില്ല.

ജഹ — അച്ഛാ! അവൻ ഈ കോട്ടയിൽ വന്നാൽ ഞാൻ അവനെ ബന്ധനസ്ഥനാക്കും. ഒരുനൂറു ഭടന്മാരെ അതിലേക്കായി ഞാൻ ഗൂഢമായി നിയമിച്ചിട്ടുണ്ടു്. അച്ഛന്റെ തിരുമുമ്പിൽ വച്ചു ഞാൻ അവനെ ബന്ധിക്കും.

ഷാജ — അതെന്തിനു മകളേ! അവൻ എന്റെ പുത്രനും നിന്റെ സഹോദരനുമല്ലേ? അവനെ തടവുകാരനാക്കുകയോ? അതിനാവശ്യമില്ല. അവൻ ഇവിടെ വരട്ടെ. സ്നേഹംകൊണ്ടു ഞാൻ അവനെ സ്വാധീനപ്പെടുത്തും. ആ വിദ്യ സാധിച്ചില്ലെങ്കിൽ ഞാൻ മുട്ടിന്മേൽ നിന്നു് അവനോടു യാചിക്കും. നമുക്കു ജീവനും സ്നേഹവും അല്ലാതെ വേറെയൊന്നും വേണ്ട എന്നു ഞാൻ പറയും.

ജഹ — ഈ അവമാനനിലയിൽ വരാതെ പിതാവിനെ രക്ഷിക്കുന്നതിനു് ഇപ്പോൾ എനിക്കു കഴിയും.

ഷാജ — അവമാനമോ! സ്വന്തപുത്രനോടു് അപേക്ഷിക്കുന്നതിൽ എന്തൊരവമാനമാണു്?

(മഹമ്മദു പ്രവേശിക്കുന്നു.)

ഷാജ — ഹാ! എന്റെ മഹമ്മദോ? നിന്റെ അച്ഛനെവിടെ?

മഹ — മുത്തച്ഛാ! എനിക്കറിഞ്ഞുകൂടാ!

ഷാജ — അതെന്തു്? നീ അറിയാതിരിക്കുമോ? ഇങ്ങോട്ടു വരുവാൻ കുതിരപ്പുറത്തു കയറിയതായി ഞാൻ കേട്ടല്ലോ.

മഹ — ആരു പറഞ്ഞു? അദ്ദേഹം അക്ബറുടെ + രോസ്സയിൽ പ്രാർത്ഥിക്കുവാൻ പോയെന്നാണു് ഞാൻ അറിഞ്ഞതു്.

---

+ ശ്മശാനസ്ഥലം.

എന്നല്ലാ ഇങ്ങോട്ടു വന്നതിൽ വൈമനസ്യമാണ് അദ്ദേഹത്തിനുള്ളതെന്നും എനിക്കറിയാം.

ജഹ__പിന്നെ നീ എന്തിനിങ്ങോട്ടു വന്നു?

മഹ__ഈ കോട്ട കൈവശപ്പെടുത്തുവാൻ.

ഷാജ__എന്തു്? നീ കളിയോ, കാര്യമോ പറയുന്നതു്?

മഹ__കാര്യമാണ്? മുത്തച്ഛന്റെ അടുക്കൽ ഞാൻ കളി പറകയില്ല.

ജഹ__വത്സാ! ഇതു സത്യമെങ്കിൽ ഉടൻ നിന്നെ ബന്ധിക്കേണ്ടിയിരിക്കുന്നു. (കാഹളം ഊതുന്നു. അഞ്ചു പട്ടാളക്കാർ ആയുധപാണികളായി പ്രവേശിക്കുന്നു.)

ജഹ__മഹമ്മദേ! ആയുധം വയ്ക്കുക!

മഹ__അതെന്തിന്നു?

ജഹ__നീ ഇപ്പോൾ എന്റെ ബന്ദി. ഭടന്മാരേ! ഇവന്റെ ആയുധം വാങ്ങുവിൻ!

മഹ__എന്നാൽ എന്റെ ഭടന്മാരേയും വിളിക്കേണ്ടിവരുന്നു. (കാഹളം ഊതുന്നു: ആയുധപാണികളായി നാലഞ്ചു ഭടന്മാർ വരുന്നു.)

മഹ__ഭടന്മാരേ! എന്റെ സഹസ്രസൈന്യത്തെ വിളിക്കുക!

ജഹ__സഹസ്രസൈന്യമോ! ആരുടെ അനുവാദത്താൽ അവർ കോട്ടയിൽ പ്രവേശിച്ചു?

ഷാജ__ജഹനാരാ! ഞാൻ അനുമതി നൽകി. അതിനു ഞാൻ തെറ്റുകാരൻ. അവൻ ആവശ്യപ്പെട്ടതെല്ലാം പുത്രവാത്സല്യത്താൽ ഞാൻ അനുവദിച്ചുപോയി. അഹോ! ഇങ്ങനെ കലാശിക്കുമെന്ന് ആരു വിചാരിച്ചു!

മഹ__മുത്തച്ഛാ!

ഷാജ__ഞാൻ നിന്റെ തടവുകാരനായോ!

മഹ__എന്റെ മുത്തച്ഛൻ തടവുകാരനല്ല. എങ്കിലും ഈ കൊട്ടാരത്തിൽനിന്നു അങ്ങയെ പുറത്തു വിടുവാൻ എനിക്കനുവാദമില്ല.

ഷാജ__കഷ്ടം! ഇതിനെപ്പററി ചിന്തിക്കുവാൻപോലും വഹിയാ. ഇതെല്ലാം സ്വപ്നമോ, സത്യമോ? ഞാനാര്? ഷാജഹാൻ ചക്രവർത്തിയല്ലേ? എന്റെ പൌത്രനായ നീ ഖഡ്ഗപാണിയായി എന്റെ മുമ്പിൽ ശാട്ടകാരനായോ? ഇതെന്തു? സംസാ

തനിയമങ്ങൾ ക്ഷണമാത്രംകൊണ്ടു കീഴ്മേൽ മറിഞ്ഞോ? ഒരു കാലത്തു് ഔറംഗ്സേബ് എന്റെ മുമ്പിൽ വിറച്ചുകൊണ്ടു നിന്നു. ഇന്നു ഞാൻ അവന്റെ പുത്രന്റെ തടവുകാരൻ. ഹാ! ജഹനാരാ! നീ എവിടെ? ഇവിടെയോ? ഇതെന്തു മകളെ! നിന്റെ ചുണ്ടുകൾ അനങ്ങുന്നെങ്കിലും ശബ്ദം കേൾക്കുന്നില്ലല്ലോ. നിന്റെ കണ്ണുകളിൽനിന്നു നിഷ്പ്രഭമായും സ്ഥിരമായും ശൂന്യമായുമുള്ള നോട്ടം പുറപ്പെടുന്നതെന്തു്? നിന്റെ മുഖം ചാരം പോലെ വിളറിയല്ലൊ. ഹാ! പ്രിയവത്സെ!

ജഹ—അച്ഛാ! ഇതു സാരമുള്ളതല്ല.

ഷാജ—മഹമ്മദേ! നിരാശ്രയനായ ഞാൻ ഈ വയസ്സുകാലത്തു് ഇത്തരം ചതികളും, ദുഃഖങ്ങളും സഹിക്കുമെന്നു നീ വിചാരിക്കുന്നുവോ? ജരഠനായ ഈ സിംഹത്താനെ ഇപ്പോൾ പാദത്താൽ പ്രഹരിക്കാമെന്നു നീ വിചാരിക്കുന്നുവോ? ഞാൻ വൃദ്ധൻതന്നെയെങ്കിലും ഷാജഹാനാണു്. (ഉച്ചത്തിൽ) ആരവിടെ? എന്റെ വാളും പരിചയും കൊണ്ടുവരിക. (പ്രതീക്ഷിച്ചിട്ടു) എന്തു? വിളി കേൾപ്പാനാരുമില്ലേ?

മഹ—ഇവിടത്തെ സൈന്യങ്ങൾ കോട്ടയിൽനിന്നു ബഹിഷ്കരിക്കപ്പെട്ടു.

ഷാജ—ആരാൽ?

മഹ—എന്നാൽ.

ഷാജ—ആരുടെ ആജ്ഞാനുസാരണം?

മഹ—അച്ഛന്റെ എന്നല്ല, ഈ സഹസ്രഭടന്മാർ ഇപ്പോൾ അവിടത്തെ ദേഹരക്ഷാഗാട്ടുകാരാവും.

ഷാജ—എടാ! വിശ്വാസഘാതക!

മഹ—ഞാൻ എന്റെ പിതൃകല്പന അനുസരിക്കേണ്ടേ?

ഷാജ—ഔറംഗ്സേബിന്റെ കല്പനയോ? അവൻ എവിടെ? എന്റെ സ്ഥിതിയെന്തു്? എങ്കിലും ഞാൻ ഇപ്പോൾ കോട്ടയ്ക്കു പുറത്തിറങ്ങി എന്റെ പട്ടാളത്തിന്റെ മുമ്പിൽ ചെന്നു നിന്നാൽ എന്റെ ജയധ്വനി കേട്ടു് ഔറംഗ്സേബ് എന്റെ കാൽക്കൽ വന്നു നമസ്കരിക്കുമായിരുന്നു. മഹമ്മദേ! എന്നെ, ഒന്നു വിട്ടയയ്ക്കുക. വത്സാ! അതിനു നീ മടിക്കരുതു്.

മഹ—മുത്തച്ഛാ! ദയവുണ്ടായി എന്നിൽ വൃഥാ ദോഷാരോപണം ചെയ്യരുതേ! ഞാൻ പിതൃകല്പനയെ അനുസരിക്കുക മാത്രമാകുന്നു.

ഷാജ — ഓ! നിന്റെ പിതൃഭക്തി ഉത്തമം! ഞാൻ നിന്റെ അച്ഛന്റെ അച്ഛൻ. അവൻ അവന്റെ പിതാവിനെ ഉപദ്രവിക്കുമ്പോൾ നീ അവനെ അനുസരിക്കണമോ? നീ അവനേയും ഉപദ്രവിക്കേണ്ടതാണ്. മഹമ്മദേ! വരിക, വാതിൽ തുറന്നുതരിക! അതു നിനക്കു കുറ്റകരമല്ല.

മഹ — മുത്തച്ഛാ! എന്റെ തെറ്റിനെ ക്ഷമിച്ചാലും! എന്റെ ധർമ്മം ഞാൻ ചെയ്യും. പിതൃകല്പനയെ ഞാൻ ലംഘിക്കുകയില്ല.

ഷാജ — വത്സാ! നീ ഇങ്ങനെ ശഠിക്കരുത്! ഞാൻ നിന്റെ പിതാമഹൻ. വൃദ്ധൻ, ക്ഷീണൻ, നിരാശ്രയൻ. ഞാൻ ഈ അവസ്ഥയിൽ നിന്നോടു ചെയ്യുന്ന ഒരു അപേക്ഷയെ നീ സ്വീകരിക്കയില്ലേ! ഞാൻ ഒരു പ്രാവശ്യം കോട്ടയ്ക്കു വെളിയിൽ പോകുവാൻ നീ അനുവദിച്ചാൽ നിനക്കു ശ്രേയസ്സുണ്ടാകും. തിരിച്ചുവരാമെന്നു ഞാൻ പ്രതിജ്ഞ ചെയ്യുന്നു.

മഹ — ക്ഷമിക്കു മുത്തച്ഛാ! എനിക്കസാദ്ധ്യം. (പോകാൻ തുടങ്ങുന്നു.)

ഷാജ — (അടിതിയിൽ) നിൽക്കു! നിൽക്കു! മഹമ്മദേ! (ചിന്തിച്ചുനിന്ന് അകത്തുപോയി കിരീടവും കൊറാൻഗ്രന്ഥവും കൊണ്ടുവന്നിട്ട്) ഇതാ സത്യവേദഗ്രന്ഥം തൊട്ടു ഞാൻ ശപഥം ചെയ്യുന്നു. ഞാൻ പുറത്തു പോയി പ്രജകളുടെ സമക്ഷം എന്റെ ഈ കിരീടം നിന്റെ ശിരസ്സിൽവെച്ചു നിന്നെ ചക്രവർത്തിയായി വാഴിക്കാം. സർവ്വപ്രജകളും അതിന്നനുകൂലിക്കും. എന്തെന്നാൽ ഞാൻ അവരെയെല്ലാം പുത്രനിർവ്വിശേഷമായി സ്നേഹിച്ചു ഭരിച്ചു ഭാരതസമ്രാട്ടാകുന്നു. ഞാനിപ്പോൾ എന്റെ സൈന്യത്തിന്റെ മുമ്പിൽ പ്രത്യക്ഷനായാൽ നീചൻ ഔറംഗസേബിനെ ഭസ്മീകരിപ്പാൻ എന്റെ ആഗ്നേയദൃഷ്ടിപാതം മതിയാകും. അല്ലയോ പ്രിയപൌത്രാ! എന്നെ മോചിപ്പിക്കുക! അടുത്ത ഭാരതചക്രവർത്തിയാകുന്ന നീ ചിരഞ്ജീവിയായിരിക്കും. ഔറംഗസേബിനെ ഞാൻ എന്റെ ആഗ്നേയദൃഷ്ടികൊണ്ടു ഒന്നു നോക്കട്ടെ. കോട്ടവാതിൽ തുറന്നാലും!

മഹ — പിതാമഹാ! ക്ഷമിച്ചാലും ക്ഷമിച്ചാലും!

ഷാജ — (സാശ്ചര്യം) ഹേ ബാലാ! എന്റെ പ്രതിജ്ഞയുടെ വില നീ അറിയുന്നില്ലേ? ഷാജഹാൻചക്രവർത്തിയുടെ ശപഥം, വിശുദ്ധമായ കൊറാൻഗ്രന്ഥംകൊണ്ട്. ഇതു് ഒരു അശ

ക്കന്റെ പ്രലാപമല്ല; നിനക്കു വിശാലവും വിസ്തൃതവുമായ മാരതസാമ്രാജ്യമോ; അതല്ല, പിതൃദ്രോഹിയായ പിതാവിന്റെ പാപിഷ്ഠമായ നിയോഗമോ രണ്ടിൽ ഒന്നു യഥേഷ്ടം തിരഞ്ഞെടുത്തുകൊള്ളാം.

മഹ__എനിക്ക് എന്റെ പിതൃശാസനംതന്നെ ആദരണീയം.

ഷാജ__ഒരു സാമ്രാജ്യലബ്ധിയെക്കാളുമോ?

മഹ__സർവ്വലോകലബ്ധിയെക്കാളും.

ഷാജ__വത്സ! ദൈവദത്തമായ ഈ മഹാഭാഗ്യത്തെ നീ ഉപേക്ഷിക്കുന്നുവോ?

മഹ__മുത്തച്ഛാ! അധികം സംസാരിച്ചു കഴിഞ്ഞു. വഷിപ്പിക്കണ്ടാ. ഈ പരീക്ഷയിൽ മഹമ്മദ് അകപ്പെടുകയില്ല. എന്റെ ഹൃദയം അത്ര ദുർബ്ബലമെന്നു ശങ്കിക്കാതെ മുത്തച്ഛൻ സമാധാനപ്പെട്ടാലും.



(പുറത്തു പോകുന്നു)

ഷാജ__എവിടെ? അവൻ പോയോ? (നിശ്വസിച്ചിട്ട്) ജഹനാരാ! നീ എന്തുകൊണ്ടു മൌനം ഭജിക്കുന്നു?

ജഹ__ഔറംഗ്സീബോ! ഇവൻ നിന്റെ പുത്രനാണല്ലൊ. ഒരു മഹാസാമ്രാജ്യത്തിന്റെ ലബ്ധിക്കുവേണ്ടിയും ഇവൻ പിതൃകല്പനയെ ലംഘിക്കുന്നില്ല. നീയാകട്ടെ, അല്പലാഭത്തിനു വേണ്ടി സ്നേഹത്തെയും, ഭക്തിയേയും മറന്നു പിതാവിനെ ബന്ധനസ്ഥനാക്കുന്ന മഹാപാപിഷ്ഠൻ, ദൈവമേ! നിന്റെ ലീല എത്ര അത്ഭുതകരം.

ഷാജ__ഹാ മനുഷ്യരെ! പിതാക്കന്മാരെ! മേലാൽ നിങ്ങൾ ഭക്ഷിക്കുന്നതിനു മുൻപായി വാത്സല്യത്താൽ നിങ്ങളുടെ മക്കളെ ഊട്ടരുതേ! അവരെ മാറത്തു വച്ചു ലാളിക്കരുതേ! അവരുടെ പുഞ്ചിരി കണ്ടു നിങ്ങൾ ആനന്ദിക്കരുതേ! അവർ നിങ്ങളുടെ ഭാവിശത്രുക്കളാകുന്നു. ശിശുരൂപികളായ സാത്താന്മാരാകുന്നു. നിങ്ങൾ അവരെ നിറയെ ഭക്ഷണം കൊടുക്കാതെയും, വേണ്ടപോലെ പ്രഹരിച്ചും നിർദ്ദയമായ ആജ്ഞയിന്മേലും വളർത്തണേ! അവരെ ശിക്ഷിക്കുമ്പോൾ നിങ്ങളുടെ ഹൃദയത്തിൽ ഉണ്ടാകുന്ന വേദന സഹിച്ചുകൊൾവിൻ! കണ്ണുനീർ വന്നാൽ ആ കണ്ണിനെ ചൂഴ്ന്നെടുത്തുകളവിൻ! കരയുവാൻ തോന്നിയാൽ കഴുത്തു ഞെക്കിക്കൊൾവിൻ! ഹാ! (കരയുന്നു.)

ജഹ—പ്രിയജനക! കേവലം ബാലനെപ്പോലെ കാരാഗൃഹത്തിന്റെ മൂലയിലിരുന്നു കരയുന്നതുകൊണ്ടെന്തു ഫലം? പ്രഹരമേററ പക്ഷവാതക്കാരനെപ്പോലെ ശപിക്കുന്നതുകൊണ്ടെന്തു ഫലം? അവസാനസമയത്തു മാത്രം നാമം ജപിക്കുന്നതുകൊണ്ടെന്തു ഫലം? എഴുനേററാലും! ചവിട്ടേററ ക്രൂരസർപ്പത്തിന്റെ ഫണം പോലെ പെട്ടെന്നെഴുനേററാലും! അപഹൃതശിശുവായ ഒരു വ്യാഘ്രിയെപ്പോലെ ഗർജ്ജിച്ചുകൊണ്ടെഴുനേററാലും! പൌരസമ്മതമില്ലാതെ അന്യായമരണത്താൽ ക്ലിഷ്ടരായി ക്ഷോഭിക്കുന്ന ഒരു ജാതിയെപ്പോലെ ഉണർന്നാലും! നിഷ്ഠുരമായ നിയതിയെന്നപോലെയും, ഹിംസാതല്പരനെന്നപോലെയും അന്ധനായിത്തീർന്നാലും! ഇപ്രകാരം ഉണരുന്നപക്ഷം അവിടത്തേക്ക് ഔറംഗസേബിനോട്ട് എതിരിടുവാൻ സാധിക്കും.

ബാജ—ശരി! അങ്ങനെതന്നെ മാതാവേ! വരിക, നീ എന്നെ സഹായിക്കുക! ഞാൻ അഗ്നിപോലെ ഉജ്ജ്വലിക്കയും നീ കൊടുങ്കാററുപോലെ അതിനെ ആളിക്കയും ചെയ്യൂ! ഭൂകമ്പം എന്നപോലെ സമസ്തസാമ്രാജ്യത്തെയും ഞാൻ ഇളക്കിമറിക്കും. നീ തിരമാലപോലെ അവയെ മറയ്ക്കണം. ഞാൻ യുദ്ധത്തെയും, നീ കലാപത്തെയും സൃഷ്ടിക്കണം. സർവലോകവും വിഭ്രമിക്കട്ടെ. കലാശമെങ്ങിനെയെന്നു നീ വിചാരപ്പെടേണ്ടാ. തീവ്രഗതിയായ ബാണമെന്നപോലെ ആകാശത്തിൽ കത്തിജ്ജ്വലിച്ച് അഹങ്കാരത്തോടും അതിപ്രകാശത്തോടുംകൂടി നമുക്ക സഞ്ചരിക്കാം.

(തിരോധാനം)

ഒന്നാമങ്കം പൂർണ്ണം.



# രണ്ടാം അങ്കം.

## ഒന്നാം രംഗം.

---

സ്ഥലം—(മധുരയിൽ ഔറംഗ്സേബിന്റെ ശിബിരം)

കാലം—(രാത്രി)

(ദിൽദാർ പ്രവേശിക്കുന്നു)

ദിൽ—മുറാദ് സാവധാനത്തിലും പടിപടിയായും അധോഗതിയെ പ്രാപിക്കുന്നു. നർത്തകികളുടെ ഗാനവും ലാസ്യവുമാകുന്ന തരംഗമാലയിൽ അവൻ നിമഗ്നനായി ചാഞ്ചാടുന്നു. അവൻ വിഷയാനന്ദഭോഗങ്ങളിൽ മുങ്ങിച്ചാകാതെ തുടിച്ചുകിടക്കുന്നു. കഷ്ടം! അചിരേണ അവൻ അതിൽ അടിപെട്ടുപോകും. ഹാ! മുറാദേ, നീ എത്ര വിചാരശൂന്യൻ. സഖാക്കളുടെ പ്രേരണയാൽ ഔറംഗ്സേബിന്റെ ബന്ധനസ്ഥനാകാമെന്നുള്ള നിന്റെ മോഹം സാഹസം തന്നെ. നിനക്ക് അഗാധജലത്തിൽവെച്ച് ഒരു മുതലയോടു മല്ലിടാമോ? നിന്നെ കാണുമ്പോൾ നിന്റെ ഭാവിയെ ചിന്തിച്ചു ഞാൻ വ്യസനിക്കുന്നു! കഷ്ടം! പ്രതികാരത്തിന്റെ കാലം ഏറ്റവും സന്നിഹിതമായിരിക്കുന്നു. ഇന്നത്രെ അതിന്റെ ദിവസം. (ദൂരെ നോക്കീട്ട്) അതാ രാജകുമാരൻ വരുന്നുവല്ലൊ!

(മുറാദ് പ്രവേശിക്കുന്നു.)

മുറാ—എന്റെ സോദരൻ ഇപ്പോഴും മോസ്കിൽ പ്രാർത്ഥിക്കയാണത്രെ. അദ്ദേഹം ആത്മികകാര്യങ്ങളിൽ ഉണർന്നിരിക്കയാണ്. ഐഹികജീവിതത്തിൽ യാതൊന്നും സുഖിപ്പാൻ മനസ്സില്ല. (ദിൽദാരോടു) നിങ്ങൾ എന്തിനെപ്പറ്റി ചിന്തിക്കുന്നു?

ദിൽ—രാജകുമാര, മത്സ്യങ്ങൾക്കു ചെകിളകൾക്കു പകരം ചിറകായിരുന്നെങ്കിൽ തീർച്ചയായും അവ പറക്കുമായിരുന്നു.

മുറാ—(ചിരിച്ചിട്ട്) ചിറകുണ്ടായിരുന്നെങ്കിൽ അവയെ പക്ഷികളായിട്ടല്ലെ ഗണിക്കുകയുള്ളു?

ദിൽ—ശരി; ഈ സംഗതിയെപ്പറ്റി മുമ്പു ഞാൻ വിചാരിക്കാത്തതുകൊണ്ടത്രെ ഇപ്പോൾ ഞാൻ ഈ അബദ്ധം എഴുന്നള്ളിച്ചത്. ഇപ്പോൾ എനിക്കെല്ലാം മനസ്സിലായി. രാജകു

മാരു! മൃഗവർഗ്ഗത്തിൽ താറാവിനെപ്പോലുള്ളവയെ കാണ്മാൻ പ്രയാസം. അതു വെള്ളത്തിൽ നീന്തുകയും കരയ്ക്കു നടക്കുകയും ആകാശത്തു പറക്കുകയും ചെയ്യുന്നു.

മുറാ—ജോഷ്! പ്രകൃതവിഷയത്തിനും ഇതിനും തമ്മിലെന്തു സംബന്ധം?

ദിൽ—സംബന്ധമോ? ഉം! ഈശ്വരൻ നമുക്ക് ഇരണ്ടു കാലുകൾ തന്നിരിക്കുന്നതു നടക്കുവാൻ തന്നെയല്ലയോ?

മുറാ—അതേ! അതിനു സംശയമില്ല.

ദിൽ—എന്നാൽ കാലുകൾ ആലോചന തുടങ്ങിയാൽ ശിരസ്സിനെ എവിടെ നിർത്താൻ കഴിയും തിരുമനേ! ഈശ്വരൻ മൃഗങ്ങൾക്കു തല മുൻപിലും വാലു പിൻപിലുമായി സൃഷ്ടിച്ചതെന്തിനെന്നറിയാമോ?

മുറാ—ഹേ വിഡ്ഢി, തല പിന്നിലായാൽ അവിടം മുൻഭാഗമാകയില്ലേ?

ദിൽ—അതു ശരിതന്നെയോ? എന്നാൽ പട്ടി വാലാട്ടുന്നതിനു വേറെ കാരണങ്ങളുണ്ട്.

മുറാ—ആ കാരണങ്ങൾ കേൾക്കട്ടെ.

ദിൽ—പ്രധാനകാരണം വാലിനേക്കാൾ പട്ടിക്കു ശക്തിയുള്ളതു തന്നെ. പട്ടിയേക്കാൾ ശക്തി വാലിനായിരുന്നെങ്കിൽ നിശ്ചയമായി വാലു പട്ടിയെ ആട്ടുമായിരുന്നു.

മുറാ—ഹാ-ഹാഹാഹാ-ഹാ . . . . . . (നൃക്കിച്ചിട്ട്) അതാ എന്റെ ജ്യേഷ്ഠൻ വരുന്നു.

(ഔറംഗസേബ് പ്രവേശിക്കുന്നു)

ഔറം—സോദരാ! ഇത്ര വേഗത്തിൽ നീ ഇവിടെ എത്തിയോ? നിന്റെ വിദൂഷകനും കൂടെയുണ്ടോ?

മുറാ—ഭ്രാതാവേ! സന്തോഷാവസരങ്ങളിൽ സ്നേഹിതന്മാരും നർത്തകികളും ആവശ്യമല്ലേ?

ഔറം—സന്ദേഹമെന്ത്? ഏകാകിയായി സന്തോഷിക്കുന്നതെങ്ങനെ? എങ്കിലും എനിക്ക് ഈ പ്രാപഞ്ചികഭോഗങ്ങളിൽ ഉത്സാഹമില്ല. ഞാൻ മക്കത്തേക്കു യാത്രയുറച്ചിരിക്കുന്നു. എന്നാൽ ഇന്നലെ മനോഹരികളായ രണ്ടു ലാസികമാർ ഇവിടെ യാദൃച്ഛികമായി വന്നുകൂടി; നിനക്കു കൗതുകം തോന്നുമെന്നു കാണുകയാൽ അവരെ ഞാൻ താമസിപ്പിച്ചിരിക്കുന്നു.

മുറാ—എന്റെ തോഴര്‍ ഒരു രസികരത്നമെന്നു ഞാന്‍ പറഞ്ഞിട്ടില്ലേ? ഭ്രാതാവേ! ആ, നര്‍ത്തകിമാരെവിടെ?

ഔറ—നീ തന്നെ കൂടാരത്തില്‍ ചെന്നു് അവരെ കൂട്ടിക്കൊണ്ടുവരിക!

മുറാ—ജ്യേഷ്ഠാ! മുറാദ് ശൌര്യത്തില്‍ തന്നെയല്ല വിനോദത്തിലും ഒട്ടും പിന്മാറുന്നവനല്ല. (പോകുന്നു)

ദില്‍—യുവരാജ്! അന്ധന്‍ രാവും പകലും അന്ധന്‍തന്നെ.

ഔറ—ശേഖ, നില്ക്കുക! എനിക്കു നിന്നോടു് അല്പം പറവാനുണ്ടു്.

ദില്‍—(ചിരിച്ചുകൊണ്ടു്) പ്രഭോ! കല്പിച്ചാലും! എനിക്കു സിംഹാസനവും വേണ്ട, മകുടവും വേണ്ട.

ഔറ—ഇതൊന്നും എന്റെ മുന്‍പില്‍ വേണ്ട. പരമാര്‍ത്ഥം പറഞ്ഞേക്കണം. നീ വാസ്തവത്തിലാര്‍? കേവലം ഒരു വിദൂഷകനല്ലെന്നു് എനിക്കറിയാം. നേരു പറക?

ദില്‍—പ്രഭോ! എന്നാല്‍—ഞാനൊരു പൊതുകള്ളനും ചതിയനുമാണു. എന്റെ തല്‍കാലവ്യാപാരം മുഖസ്തുതി, വഞ്ചന, ചാപല്യം മുതലായവയാണു്. ഞാന്‍ ഒച്ചിനെക്കാള്‍ മടിയനും പട്ടിയെക്കാള്‍ പ്രശംസകനും കുതിരയെക്കാള്‍ ഭോഗപ്രിയനുമത്രെ.

ഔറ—ഞാന്‍ ഇതൊന്നുമല്ല ചോദിച്ചതു്. ആകട്ടെ, നിനക്കു് എന്നെ എങ്ങനെ സഹായിക്കാം?

ദില്‍—പ്രഭോ! എനിക്കു നെടുവീര്‍പ്പിടുവാനും, എതിര്‍ക്കുന്ന സംഗതി മുടക്കുന്നതിനും, ശകാരങ്ങളെ സഹിക്കുവാനും മാത്രമേ അറിയാവൂ. കൂടാതെ ഭക്ഷണം കഴിക്കുന്നതിലും വിശ്രമിക്കുന്നതിലും ഒളിച്ചോടുന്നതിലും സഹായിക്കാം; അല്ലാതൊന്നും വഹിയാ.

ഔറ—ശരി! നിന്നെക്കൊണ്ടു് എനിക്കാവശ്യമുണ്ടു്; ഭയപ്പെടേണ്ട.

ദില്‍—ഭയപ്പെടുന്നില്ല; ആവശ്യത്തിന്റെ കാര്യം സംശയമാണു്.

(മുറാദും നര്‍ത്തകിമാരും പ്രവേശിക്കുന്നു)

മുറാ—കൊള്ളാം! നിങ്ങളുടെ ചാതുര്യം ഇവിടെയാണു് കാണേണ്ടതു്. തുടങ്ങുക!

ഔറ—സോദരാ! നീ ഇവിടെ വിനോദിക്കുക! ഞാൻ പോകട്ടെ. നിന്റെ വിദൂഷകൻ വലിയ ഫലിതക്കാരൻ. അവനെക്കൂടി ഞാൻ കൊണ്ടുപോകുന്നു.

ഖുറാ—ആഹാ! കൊണ്ടുപൊയ്ക്കൊൾകെ വേണ്ടു. അതിനെക്കാൾ മെച്ചമായ ഫലിതം ഇവിടെയുണ്ട്.

ഔറ—വരിക ദിൽദാർ! (രണ്ടാളും പോകുന്നു.)

ഖുറാ—(നർത്തകിമാരോട്) അവ്വ! സന്യാസി പോയല്ലൊ! നമുക്കു പൂർണ്ണസ്വാതന്ത്ര്യമായി. ആട്ടെ; ആരംഭിക്കിൻ.

(നർത്തകിമാർ ആടിപ്പാടുന്നു)

ഗീതം നമ്പർ 3.

("മനുജമാനമേ" എന്ന മട്ട്.)

ഇന്നു ഞാൻ വന്നു പ്രിയേ! നിന്നുടെ ദാസൻ
മന്ദസ്മിതമോടെന്നെ അനുഗ്രഹിച്ചാലും— ഇന്നു
എന്നുടെ ചിത്തമെല്ലാം നിന്നുടെതാക്കിടുവാൻ
പൊന്നോമനേ വന്നാലുമെന്നെ ആശ്ലേഷിക്ക— ഇന്നു
മേദുരമായ നിന്റെ പാദതലത്തിലിതാ
സാദരം സുമഹാരം പ്രീതിയോടർപ്പിക്കുന്നേൻ— ഇന്നു
ഓമനേ! നിന്റെ ഗളസീമനിയണിയുവാൻ
കോമളമലർമാല ഞാനിതു സമർപ്പിച്ചേൻ— ഇന്നു
തേനുറും നിന്നധരത്തോടു ഞാനെന്നധരം
സാനന്ദം ചേർത്തിടുന്ന പാനം ചെയ്യുക പ്രിയേ!— ഇന്നു
എന്നുടെ ആശകളും പ്രേമസൗഭാഗ്യങ്ങളും
ഇന്നു ലയിച്ചിടട്ടെ, സുന്ദരി നിന്നിലായി.— ഇന്നു
ഇക്കണമിയലുന്ന ബാലസമീരനിതാ
കോമളസുമങ്ങളിൽ തട്ടിവരുന്നു, മന്ദം.— ഇന്നു
നിർമ്മലജലമിതാ നർത്തനം ചെയ്തുകൊണ്ടു
സമ്മോദമൊഴുകുന്നു സമ്മോഹനീയം തന്നെ— ഇന്നു
ശീതളകിരണന്റെ ശീതരോചിസ്സുമിപ്പോൾ
പൂതമായ് പ്രവഹിച്ചു ഭൂതലം തന്നിലെങ്ങും.— ഇന്നു
വൃക്ഷശാഖകൾതോറുമക്ഷീണകൗതുകത്തോടെ
പക്ഷികളിങ്ങുന്നിതാ പാടുന്നു മധുരമായ്.— ഇന്നു

സോമനും പൂർവ്വാധികം ശോഭിച്ചു കാണാകുന്നു
ശോഭനമിന്നെനിക്കു മൃത്യുവും തീർച്ചതന്നെ.— ഇന്നു
എന്നുടെ, യാമരണം സ്വർഗ്ഗസമാനമെന്നു
തന്നെ ഞാൻ നിനയ്ക്കുന്നു നാളിതുവരെക്കാലം.— ഇന്നു
നിന്നുടെ ജീവിതാമൃതം തന്നിൽ കുടിച്ചുചാവാൻ
ഇന്നെനിക്കു ദിവ്യാശ പൊങ്ങുന്നു മാനസത്തിൽ — ഇന്നു
ദാമിനീ! ഭവതി തൻ നേത്രഗോചരനായി—
ട്ടാത്മമരണമുറങ്ങുവാനാഗ്രഹിച്ചിരുന്നു, ഞാൻ.— ഇന്നു
ദുഃഖകലുഷിതവും സംസാരസമുദ്രവും
ഭാസുരമായിന്നു ശാന്തമായിരിക്കട്ടെ!!— ഇന്നു
എന്നുടെ ജീവനോടു കൂടവേ ലയിക്കട്ടെ
കമലമണി! തവ ജീവൻ സാഫല്യമുദിക്കട്ടെ!!— ഇന്നു ഞാൻ
[വന്നു പ്രിയേ!

മുറാ—(ചിന്താഗാനങ്ങളിൽ ലയിച്ചും വീഞ്ഞു സേവിച്ചും മയങ്ങി ഉറങ്ങുന്നു)

നർത്തകികൾ പോകുന്നു.

(ഔറംഗസേബ് ഏതാനും ഭടന്മാരുമായി പ്രവേശിക്കുന്നു)

ഔറ—ആ! ഇവനാണോ? (ഭടന്മാരോടു്) കെട്ടു; ഇവനെ ബന്ധിപ്പിൻ.

മുറാ—(തല ഉയർത്തി നോക്കീട്ടു്) ആരാണ്? എൻെറ സോ—സോ—ദരനോ? അല്ല എ—എന്നെ ബന്ധിക്കുന്നോ? ആരു്—എന്ത്—വിശ്വാസവഞ്ചന..... ദൈവമേ! അരുതു ചെയ്യരുതു്. (എഴുന്നേൽക്കുന്നു.)

ഔറ—ഭടന്മാരേ! ബലം പ്രയോഗിച്ചാൽ നിങ്ങൾ ശങ്കിക്കേണ്ട. കഥ കഴിച്ചേക്കണം.

(ഭടന്മാർ മുറാദിനെ ബന്ധിക്കുന്നു)

ഔറ—ഇവനെ ആഗ്രായ്ക്കു കൊണ്ടുപോവിൻ! എൻെറ പുത്രൻ സുൽത്താൻെറയും ഷെയിസ്റ്റ് ഖാൻെറയും അധീനത്തിൽ ഏല്പിക്കുവിൻ! വിവരത്തിനു ഞാൻ അവർക്കു് എഴുതുന്നുണ്ടു്.

മുറാ—ഹൈ— കൊറാനിലെ നിയമത്തിനു് ഈ ചതി ചേരുമോ? ഇതിനു തക്ക പ്രതിഫലം കിട്ടും.

ഔറ—ഉം! ഉടൻ കൊണ്ടുപോവിൻ ഈ ശഠനെ—

(ഭടന്മാർ മുറാദിനെ കൊണ്ടുപോകുന്നു)

ഔറ—(സ്വയം) ഈശ്വരൻ എന്നെ എവിടേയ്ക്കു നയിക്കുന്നു. എനിക്കു് ഐഹികമായ സുഖഭോഗങ്ങളിൽ ആസക്തിയില്ല; എനിക്കു സിംഹാസനവും വേണമെന്നില്ല. എങ്കിലും സൎവ്വനിയന്താവ് അതിലേക്കു് എന്നെ നയിക്കുന്നു. അതിന്റെ രഹസ്യം എന്താണാവോ.

## രണ്ടാം രംഗം.

സ്ഥലം—(ആഗ്രായിലെ രാജസൌധം)

കാലം—(പ്രഭാതം)

(ഷാജഹാൻ ഏകാകി)

ഷാജ—ആദിത്യൻ ഉദിച്ചുയരുന്നു: ഒന്നാംദിവസത്തെപ്പോലെ രക്തവൎണ്ണനായിത്തന്നെ. ആകാശവും ആദ്യകാലത്തെപ്പോലെ നീലനിറമായിരിക്കുന്നു. യമുനാനദിയും യഥാപൂൎവ്വം നിൎഗ്ഗമിക്കുന്നു. മറുകരയിലുള്ള വൃക്ഷങ്ങൾ ചെറുപ്പകാലത്തു ഞാൻ കണ്ടിട്ടുള്ള മട്ടിൽ നിബിഡവും തഴച്ചും നില്ക്കുന്നു. പ്രകൃതിയ്ക്കു് വൈലക്ഷണ്യമൊന്നും ഉണ്ടായിട്ടില്ല. ഹാ! എന്റെ അവസ്ഥ മാത്രം എത്ര വ്യത്യസ്തമായിരിക്കുന്നു. (ദീനസ്വരത്തിൽ) ഞാൻ എന്റെ പുത്രന്റെ തടവുകാരനായി, സ്ത്രീയെപ്പോലെ പരാധീനനായി, ബാലനെപ്പോലെ ബലഹീനനായിത്തീർന്നിരിക്കുന്നു ചിലപ്പോൾ ഉഗ്രകോപത്താൽ ഞാൻ അലറുന്നു. എന്നാൽ ശരന്മേഘഗൎജ്ജനം എന്നപോലെ അതു നിഷ്പ്രയോജനമായി പരിണമിക്കുന്നു. ഞാൻ ഭാരതസംമ്രാട്ടായ ഷാജഹാൻ. ഇപ്പോഴാകട്ടെ ഒരു തടവുകാരൻ. അഹോ (ഉന്മത്തനാകീട്ടു്) പരിശുദ്ധയായ യമുനെ? (ചിന്താമഗ്നനായിരിക്കുന്നു.) ഞെട്ടിഉണർന്നു്. എന്താ? ആ ശബ്ദം? അതാ വീണ്ടും വീണ്ടും?

ജഹനാറാ പ്രവേശിക്കുന്നു.

ഷാജ—ആരതു്?

ജഹ—ജഹനാറാ.

ഷാജ—ആ ശബ്ദമെന്തു്? നീ കേൾക്കുന്നില്ലേ? ദാറാ വിജയിയായി സന്നാഹസമേതം ആഗ്രായിൽ തിരിച്ചുവന്നു പുത്രാ?

നിനക്കു സ്വാഗതം. അനീതിയായും നിഷ്ഠൂരമായുമുള്ള ഈ കൃത്യങ്ങൾക്കു നീ പ്രതികാരം ചെയ്യൂ. ജഹനാരാ! നീ കണ്ണു പൊത്തുന്നതെന്തു്? ഓ! എനിക്കു മനസ്സിലായി. ഇതു താരയുടെ ജയഘോഷമല്ലായിരിക്കാം. ഇതൊരു വ്യസനവൃത്താന്തമോ പുത്രി!

ജഹ__അതെ അച്ഛാ.

ഷാജ__ദുർവ്വിധിയുടെ വരവു കൂട്ടത്തോടെ. അതു വന്നുകൂടുന്നതിനു സമിതിക്കു മുഴുവനാകാതെ തീരുകയില്ല. പുത്രി! ദുർവൃത്താന്തമെന്തു്? പറക, ആ ശബ്ദമെന്തു്?

ജഹ__ദർഹിയിൽ ഇന്നു ഔറംഗസീബിന്റെ സിംഹാസനാരോഹണമാണു. തത്സംബന്ധമായി ആഗ്രായിൽ നടക്കുന്ന ഉത്സവഘോഷമാണു് നാം ഇപ്പോൾ കേൾക്കുന്നതു്.

ഷാജ__(കേൾക്കാത്ത മട്ടിൽ) എന്തു്? ഔറംഗസീബോ? അവൻ എന്തു ചെയ്തു?

ജഹ__അവൻ ദർഹിയിൽ സിംഹാസനാരൂഢനായി.

ഷാജ__നീ എന്തു പറഞ്ഞു? ഞാൻ ജീവിച്ചിരിക്കുന്നോ? ഹേയ ഔറംഗസീബോ! അതു അസംഭവ്യം. ജഹനാരാ! നിന്റെ കേൾവി കളവത്രെ. അവൻ അങ്ങനെ ചെയ്കയില്ല. അവന്റെ ജനകൻ ജീവിച്ചിരിക്കുന്നു. അവനു വിവേകമില്ലേ? അവനു ലജ്ജയില്ലേ?

ജഹ__(ഒച്ച ഇടറി) സ്വപിതാവിനെ ബന്ധനാക്കുന്നവനു പിന്നെ എന്തിലാണു് ശങ്കയുള്ളതു്?

ഷാജ__എങ്കിലും ഞാൻ ഇതു വിശ്വസിക്കുന്നില്ല. പക്ഷെ അങ്ങനെ ആയാലും അത്ഭുതപ്പെടാനില്ല. ദുഷ്ടവസ്തുമായ ധൂമം ഭൂമിയിൽ നിന്നു് ആകാശത്തിലേക്കു തന്നെ ഉയരുന്നു. ആകാശം നിത്യനിർമ്മലമായിരിക്കുന്നു. സംസാരചക്രം തിരിഞ്ഞു കഴിഞ്ഞുവോ? അവിടെ ഞാൻ അശരീരിയായിരിക്കുമോ? നോക്കുക, ആകാശം എത്ര നിർമ്മലം! എത്ര ഉജ്വലപ്രകാശം! ഒരു മാറ്റവും സംഭവിച്ചിട്ടില്ല. (മൗനാനന്തരം) ജഹനാരാ!

ജഹ__പിതാവേ!

ഷാജ__(സഗൽഗദം) കോട്ടയ്ക്കു വെളിയിലെ കാഴ്ചകൾ വല്ലതും നീ കാണുന്നോ? ഈ പ്രപഞ്ചം പൂർവ്വസ്ഥിതിയിൽ തന്നെ പോകുന്നോ? മാതാക്കൾ പൈതങ്ങൾക്കു് ഇപ്പോഴും സ്തന്യം നൽകുന്നോ? ഭാര്യമാർ ഭർത്താക്കന്മാരെ സബഹുമാനം പരിചരിക്കുന്നുവോ? ഭൃത്യന്മാർ യജമാനന്മാരെ കൃതജ്ഞതയോടെ സേ

വിക്കുന്നോ? കോടീശ്വരന്മാർ അർത്ഥികൾക്കു ഭിക്ഷ കൊടുക്കുന്നോ? ഭവനങ്ങൾ പൂർവ്വസ്ഥിതിയിൽ നിൽക്കയും ജനങ്ങൾ വീഥികളിൽ കൂടി നടക്കയും ചെയ്യുന്നോ? മനുഷ്യർ മനുഷ്യരെ ഭക്ഷിച്ചുതുടങ്ങിയില്ലേ?

ജഹ—അമ്മാ! നശ്വരമായ ഈ സംസാരലോകത്തിൽ സർവ്വചരാചരങ്ങളും പൂർവ്വാവസ്ഥയെ തന്നെ അനുകരിക്കുന്നു. ഷാജഹാൻ ബന്ധനസ്ഥനായതിനെപ്പററി ആരും ചിന്തിക്കുന്നതുപോലുമില്ല.

ഷാജ—അതുശ്ശോ, ഇതൊരു കഷ്ടംതന്നെയെന്ന് അവർ പറയുന്നില്ലേ? ദയാനിധിയും പ്രജാവത്സലനുമായ ഷാജഹാനെ ബന്ധനസ്ഥനാക്കിയവൻ ആരെന്ന് അവർ ചോദിക്കുന്നില്ലേ? ഔറംഗസീബിനെ സമരത്തിൽ ബന്ധിച്ചു ഷാജഹാനെ വീണ്ടും സിംഹാസനസ്ഥനാക്കണമെന്ന് ആരും പറയുന്നില്ലേ?

ജഹ—ഇല്ലമ്മാ! സംസാരമായതിനെപ്പററി ചിന്തിക്കുന്നില്ല. ഓരോരുത്തരും അവനവന്റെ കാര്യത്തിൽ ഉദ്യമിച്ചുകൊണ്ടിരിക്കുന്നു. സ്വാർത്ഥപരന്മാരെ അല്ലാതെ എങ്ങും കാണുന്നില്ല. നാളെ സൂര്യൻ ഉദിച്ചില്ലെങ്കിലും ആകാശം രക്തവർണ്ണമായ അഗ്നി കൊണ്ടു നശിപ്പാൻ തുടങ്ങിയാലും. സർവ്വനാശനമായ ആ അഗ്നിയിൽനിന്നും സ്വന്തകാര്യം കാണുവാനേ മനുഷ്യർ ശ്രമിക്കയുള്ളു.

ഷാജ—ഈ കോട്ടയിൽ നിന്ന് ഒന്നു പുറത്തുപോകാൻ എനിക്കു സാധിച്ചെങ്കിൽ!—ജഹനാരാ! ആരുമറിയാതവണ്ണം എന്നെ ഒന്നു വെളിക്കു കൊണ്ടുപോകാൻ നിനക്കു കഴികയില്ലേ?

ജഹ—അമ്മാ അസാദ്ധ്യം. സഹസ്രഭടന്മാർ ജാഗരൂകരായി വാതിൽക്കൽ കാത്തുനിൽക്കുന്നു.

ഷാജ—അവർ ഒരുകാലത്ത് എന്നെ സമ്രാട്ടായി സ്വീകരിച്ചവരല്ലേ? അവർ എത്രയോ സ്വാമിഭക്തിയുള്ളവർ. ഞാൻ അവരെ ഒരിക്കൽപോലും ദുഃഖിപ്പിച്ചവനല്ല. അവരിൽ പലരെയും ഞാൻ ദാരിദ്ര്യത്തിൽനിന്നു രക്ഷിക്കയും കാരാഗൃഹത്തിൽ നിന്നു മോചിക്കയും അപമാനത്തിൽ നിന്ന് ഉദ്ധരിക്കയും ചെയ്തിട്ടുണ്ടല്ലോ. അതിനു പകരം—

ജഹ—അമ്മാ! കാലം ചെല്ലുംതോറും ജനങ്ങളിൽ വലിയ മാററങ്ങൾ ഉണ്ടാകുന്നുണ്ട്. പ്രായേണ അവർ സ്വാർത്ഥകാംക്ഷികൾ. കൃതഘ്നതാപാത്രങ്ങൾ, ഒരു കണം മാംസത്തിനു

ഭേണ്ടി ശോഭപന്തുപോലെ ഉടൻ ചൊൽപ്പടിയിൽ ആകുന്നവർ, പൌരുഷം വിറ്റുതിന്നവർ.

ഷാജ__എന്നാലും ഈ നരച്ച തലയും രോഗക്ലിഷ്ടമായ ഈ ശരീരവും കൊണ്ടു് ഒരു വടിയുടെ സഹായത്താൽ ഞാൻ അവരുടെ മുമ്പിൽ ചെന്നു നിന്നാൽ അവൎക്കനുകമ്പ തോന്നാതിരിക്കുമോ?

ജഹ__പിതാവേ! അനുകമ്പ എന്നതു് ഈ ലോകത്തിൽ നിന്നു പൊയ്പോയി. എല്ലാം ഭയത്തേയും ആദായത്തേയും ആശ്രയിക്കുന്നു. ഷാജഹാന്റെ സമ്പൽക്കാലത്തു ഷാജഹാൻചക്രവൎത്തിക്കു വിജയം എന്നു് അട്ടഹസിച്ചവർ ഈ വിപൽഘട്ടത്തിൽ അരളൂഹത്തിന്റെ മുഖത്തു ഉറ്റുപാൎത്തിരിക്കുന്നെങ്കിൽ അതത്രേ അവരുടെ അനുകമ്പ.

ഷാജ__ആഹാ! അത്രമാത്രമായോ? (സഗാംഭീൎയ്യം) അതു സത്യമെങ്കിൽ പ്രകൃതിക്കു വലിയ രോഗമെന്നതിനു സംശയമില്ല. ഈശ്വരൻ അതിനെ എന്തിനായി ഭരിക്കുന്നു. ഇപ്പോൾ തന്നെ നശിപ്പിക്കട്ടേ. എന്നാൽ ആകാശം നിശ്ചലമായി പൂൎവ്വരൂപത്തിൽ നിൽക്കുന്നതു്? എന്തിനായി സചരാചരങ്ങൾക്കും ചൈതന്യദായകനായ ആദിത്യൻ ഇപ്പോഴും ആകാശത്തു ശോഭിക്കുന്നു! ഹേ, ഭഗവാൻ! നീ നിൎല്ലജ്ജനായി ഈ ആകാശത്തു് എന്തിനു നിൽക്കുന്നു? വീഴുക കീഴോട്ടു്; സൎവ്വത്തെയും ദഹിപ്പിക്കുക. ഹേ, ഭയങ്കരഭൂകമ്പമേ! സഹസ്രസിംഹഗൎജ്ജനധ്വനിയോടെ ഈ ബ്രഹ്മാണ്ഡത്തെ നീ ഭസ്മീകരിക്കുക. ഒരു വലിയ അഗ്നിപ്രളയം ഉണ്ടായി അതു് ഈ സമസ്തലോകത്തെയും സംഹരിക്കട്ടെ. ഒരു വലിയ കൊടുങ്കാറ്റിളകി സപ്തവാരാകരങ്ങളേയും ഈശ്വരന്റെ മുഖത്തേക്കു് അടിച്ചുപറത്തട്ടെ.

## മൂന്നാം രംഗം.

സ്ഥലം__(രാജപുത്താനായിലെ ഒരു മരുഭൂമി.)

കാലം__(മദ്ധ്യാഹ്നശേഷം.)

(ദാറാ, നദീറാ, സിപാർ ഇവർ ഒരു മരത്തിന്റെ ചുവട്ടിൽ തളൎന്നു് ഇരിക്കുന്നു. സെഹറുന്നിസാ മയങ്ങിക്കിടക്കുന്നു.)

നദീറ—പ്രാണനാഥ! ഇനിയും നടക്കാൻ എനിക്കു ശക്തിയില്ല. ഇവിടെത്തന്നെ കുറെ വിശ്രമിക്കാം.

സിപാ—അതെ, അച്ഛ! എനിക്കു ദാഹം സഹിച്ചുകൂടാ.

ദാറ—വിശ്രമിക്കാൻ ഇതോ സന്ദർഭം? നാം കടന്നുപോന്ന മരുഭൂമി നീ കാണുന്നില്ലേ?

നദീ—അയ്യോ! ഒരു നിഴലുമില്ല. സമുദ്രത്തിൽ തിരമാലയെന്നപോലെ ഇളകി മറിയുന്ന ഈ മരീചികയിൽ കൂടി നാം ഇതിനെ കടന്നുവല്ലോ.

ദാറ—ഇതുപ്രകാരമുള്ള മരുഭൂമി ഇനിയും കടക്കേണ്ടിയിരിക്കുന്നു. ജലമില്ല, തണലില്ല, അന്നമില്ല.

സിപാ—അച്ഛ! ദാഹിച്ചു വലയുന്നു; വെള്ളം വേണം.

ദാറ—കൈവശമുണ്ടായിരുന്ന വെള്ളം തീർന്നുപോയി. ഇനി മറ്റൊരു ദിക്കിലെത്താതെ വെള്ളത്തിനു മാർഗ്ഗമില്ല.

സിപാ—അയ്യോ അച്ഛാ! എന്നാൽ ഞാൻ മരിക്കും; സഹിക്കവയ്യാ.

ദാറ—(മുഷിഞ്ഞ്) ഹായ്!

സിപാ—വെള്ളം—വെള്ളം!

നദീ—നാഥ! അനുപാലിക്കുക! ഇവിടെങ്ങാനും വെള്ളം കണ്ടേക്കും. ബാലൻ മൂർച്ഛിക്കാറായി; ഞാനും അങ്ങനെതന്നെ.

ദാറ—നിങ്ങൾക്കു മാത്രമോ ദാഹം? എന്റെ സ്ഥിതി നിങ്ങൾ ആലോചിക്കുന്നോ? ഈ സ്വാർത്ഥബുദ്ധി നന്നല്ല.

നദീ—നാഥ! മുഷിയരുതേ. ഞാൻ ഇതെല്ലാം ആലോചിക്കുന്നുണ്ട്. എന്നാൽ കുട്ടി മൂർച്ഛിച്ചു വീഴാറായിരിക്കുന്നു. കുമാരിയുടെ കിടപ്പ്—

ദാറ—എന്റെ ഹൃദയത്തിൽ നീറിപ്പുകയുന്ന അഗ്നിയെ നീ ഊതിക്കത്തിക്കുന്നു. എന്റെ കുഞ്ഞിനെ വരണ്ട നാവോടെ ഞാൻ കാണുന്നില്ലേ? അവനു മിണ്ടാനരുതാതെയായിരിക്കുന്നു. ഞാൻ നിർദ്ദയനെന്നോ വിചാരശൂന്യനെന്നോ നീ വിചാരിക്കുന്നു. വെള്ളം ഇവിടെയും അടുത്ത ദിക്കുകളിലും ഉള്ള ലക്ഷണം കാണുന്നില്ല; ഞാൻ എന്തു ചെയ്യട്ടെ! ഈശ്വരാ! ദയാനിധേ! എന്നെ ഈ നിലയിലാക്കിയോ? ഞാൻ ഇതെല്ലാം എങ്ങനെ സഹിക്കും?

സിപാ—അച്ഛ! വെള്ളം! ഞാൻ ജീവിക്കയില്ല.

നദീ—കുമാര! ഞാനും—ഹാ ഈശ്വരാ! ദയാമയ!

തിന്റെ ആഴത്തെ ഇതാ പ്രത്യക്ഷമാകുന്നു. ഹെയ്! ഒന്നുമില്ല; ഇതു കേവലം സ്വപ്നം മാത്രം; ശൂന്യപ്രായം; ഞാൻ ഇവരെ നിഗ്രഹിക്കും; (സഹവർത്തിനിമാരെ നോക്കീട്ട്) ഇവരെയും കൊല്ലും. ഒടുവിൽ ഞാനും. പിന്നെ എന്തു ദുഃഖം. (ഖഡ്ഗം ഊരുന്നു.)

സിപാ—(ഞെട്ടിയെഴുന്നേറ്റ്) അമ്മാ! എന്റെ അമ്മ— (തടയുന്നു.)

താറാ—(ഇടത്തുകൈയാൽ സിപാറിനെ മാറ്റിക്കൊണ്ട്) ഇല്ലില്ല. (നരീറായെ വെട്ടാൻ ശ്രമിക്കുന്നു.)

നരീ—നാഥാ! സംശയിക്കണ്ടാ; കൊന്നുകൊൾക!—എന്റെ ഒരപേക്ഷകൂടി കേട്ടിട്ട്; അവസാനപ്രാർത്ഥന കഴിച്ചതിന്റെ ശേഷം.

(നരീറായും സിപാറും മുട്ടുകുത്തി പ്രാർത്ഥിക്കുന്നു.)

നരീ—അഹോ സർവസാക്ഷിൻ! സർവാന്തർഭാഗനിവാസിൻ! കരുണാസമുദ്രമേ! ശത്രുപീഡയാലും ദീർഘമാത്രയാലും വൈപരീത്യങ്ങളാലും മൃതപ്രായരായ ഈ ദാസരെ നിന്തിരുവടി കൈവെടിഞ്ഞുവോ? എന്റെ പ്രാണനാഥൻ ശോകാന്ധനായി ഗത്യന്തരമില്ലാതെ ഇതാ ഞങ്ങളെ നിഗ്രഹിക്കാൻ സന്നദ്ധനായിരിക്കുന്നു. എന്നാൽപ്പിന്നെ ഞങ്ങളെ സംരക്ഷിച്ചു പാലിച്ചുകൊള്ളാൻ. ഹേ ദീനബന്ധോ! അവിടുത്തെ അപാരകരുണയുടെ ലേശമാത്രത്താൽ എന്നെ അവിടത്തെ സാന്നിദ്ധ്യത്തിലേക്ക് അംഗീകരിച്ചരുളണേ! എന്റെ ഭർത്താവിനെയും പുത്രീപുത്രന്മാരെയും അവിടുന്ന് സംരക്ഷിച്ചു ദീർഘകാലം വാഴിക്കണേ!

(ഒരു ഇടയനും ഇടയത്തിയും പ്രവേശിക്കുന്നു.)

ഇടയൻ—നിങ്ങളാര്?

താറാ—(പെട്ടെന്നു നോക്കീട്ട്) അയ്യോ—കൃപാലുക്കളേ! കുറെ വെള്ളം തരണേ! എനിക്കില്ലെങ്കിലും ഈ കുട്ടികൾക്കു ദാഹിക്കും കുടിക്കാൻ.

ഇടയത്തി—ഹാ—ഇവരുടെ സ്ഥിതി എത്ര ദയനീയം! ഞാൻ ഇതാ കൊണ്ടുവരാം വെള്ളം. (വേഗം പോകുന്നു.)

ഇടയൻ—കഷ്ടം!—ഈ കുട്ടി മരിക്കുന്നുവല്ലോ!

താറാ—(മാറത്തു കൈവെച്ചു) ഹാ—ഹതവിധേ! എന്റെ ഏകപുത്രിയുടെ മൃതശരീരമല്ലേ ഇക്കിടക്കുന്നത്?

ഇടയൻ—(സെഫറത്തുനിശായെ അടുത്തുചെന്നു സൂക്ഷിച്ചിട്ട്) ഓ! ഇല്ലില്ല– ഈ കനകവല്ലി മരിച്ചിട്ടില്ല.

ദാറാ—(അടുത്തുചെന്ന്) സെഫറത്തേ!

സെഫ—(ദീനസ്വരത്തിൽ) അച്ഛാ!

ഇടയത്തി—(ജലപാത്രവുമായി പെട്ടെന്നു പ്രവേശിച്ച്) ഇതാ വേണ്ട വെള്ളം. എല്ലാവർക്കും കുടിക്കാം.

(ദാറാ വെള്ളം വാങ്ങിച്ച് എല്ലാവർക്കും കൊടുക്കുന്നു; ഓരോരുത്തരും കുടിച്ചിട്ട് ക്രമേണ എഴുന്നേറ്റിരിക്കുന്നു.)

ഇടയത്തി—മാന്യപുരുഷാ! ഞങ്ങളുടെ കുടിൽ ഇവിടെ അടുത്താണ്; വരിക! അല്പം വിശ്രമിച്ചിട്ട് പോകാം.

ഇടയൻ—ശരി! നിങ്ങളെല്ലാവരും വരിക!

ദാറാ—ഹേ ഉദാരശീലരേ! നിങ്ങൾ സ്വർഗ്ഗത്തിൽനിന്ന് അയയ്ക്കപ്പെട്ട ദൈവപ്രതിനിധികളോ?

ഇടയൻ—മഹാത്മാവേ! ഞാൻ ഒരു വെറും കന്നുകാലിക്കാരൻ. ഇവൾ എന്റെ ഭാര്യ.

ദാറാ—നിങ്ങളുടെ ഔദാര്യശീലത്തിനു ഞാൻ അത്യന്തം കൃതജ്ഞനായിരിക്കുന്നു. മനുഷ്യത്വമുള്ളവരും ഈ ലോകത്തിൽ ഉണ്ടെന്ന് ഇപ്പോൾ പ്രത്യക്ഷമായി.

ഇടയൻ—എന്താണിങ്ങനെ പറയുന്നത്? അങ്ങ് ഇത്രനാളും മനുഷ്യത്വമുള്ളവരെ കണ്ടിട്ടില്ലയോ? അഥവാ സ്വാർത്ഥന്മാരെ മാത്രം കണ്ടിട്ടുള്ള മനുഷ്യത്വമുണ്ടായിരിക്കാം.

ദാറാ—അല്ല–ഞാൻ കണ്ടിട്ടുള്ളവരെല്ലാം സ്വാർത്ഥന്മാരല്ല.

ഇടയത്തി—ഞങ്ങൾ വിശേഷമായി ഒരു ഔദാര്യവും ചെയ്തില്ലല്ലൊ. അനാഥർക്ക് ആശ്രയം, വിശന്നവർക്ക് ഭക്ഷണം, ദാഹിച്ചവർക്ക് പാനീയം മുതലായവ കൊടുക്കേണ്ടതു മനുഷ്യധർമ്മമല്ലേ? അതു ചെയ്യാത്തവർ കേവലം പിശാചുക്കൾ തന്നെ.

(തിരോഭാവം.)

---

## നാലാം രംഗം.

---

സ്ഥലം—(മൻഗിരി (മാംഘീർ)കോട്ടയിൽ ഒരു വിശാലമായ മുറി.)

കാലം—(ചന്ദ്രികയാൽ ശോഭിക്കുന്ന ഒരു രാത്രി.)

യോ! നീ എന്റെ ഭാൎയ്യയായിരുന്നെങ്കിൽ ഞാൻ നിന്നെ ഇത്രതന്നെ ശുശ്രൂഷിക്കയില്ലായിരുന്നു. എന്റെ ഒരു അപേക്ഷ കേൾക്കുക!

പീയ—കഷ്ടം! നിങ്ങൾ എന്റെ ഉത്തമകീൎത്തനം മുടക്കി. എന്തുചെയ്യാം. ഈ ലോകത്തിൽ ഒരു സ്ത്രീയും ഒരു പുരുഷന്റെ പുനൎവിവാഹത്തിനു പാത്രമാകാതിരിക്കട്ടെ. അല്ലെങ്കിൽ എന്റെ ഗാനം അതിന്റെ മൂൎദ്ധന്യാവസ്ഥയിൽ മുടക്കിക്കളയുമോ? ഒരു പുരുഷൻ! രാപ്പകൽ ഘുഷപത്മനാഭം കേട്ടുതന്നെ എന്റെ ചെവി നോവുന്നു. സംഗീതം കേൾക്കുന്നതേ നീരസം. അതും പോകട്ടെ; സംസാരിച്ചെങ്കിൽ വ്യാകരണച്യുതിയും. എന്തിനു്? എല്ലാംകൊണ്ടും ഞാൻ വലഞ്ഞു.

ഷൂജാ—വിചിത്രം! എനിക്കു ഗാനത്തിൽ നീരസമാണ്; അല്ലേ?

പീയ—അല്ലല്ല; നിങ്ങൾ സംഗീതരസികശിരോമണി.

ഷൂജാ—അല്ല. ഞാൻ ഗാനരസജ്ഞനല്ല എന്നിരിക്കട്ടെ. എന്നാൽ നിന്റെ ഗാനരസികതയെപ്പറ്റി നീ തന്നെ അഭിമാനിക്കുന്നു. അതിൽ തന്നെ ഞാൻ മോഹിതനുമാകുന്നു; അതു നന്നോ?

പീയ—ഉം—എല്ലാം ഞാൻ ചെയ്യാം! എന്റെ ഗാനം കേട്ടാനന്ദിക്കാൻപോലും നിങ്ങൾ അല്ലല്ല. അതിനാൽ ഗായികതന്നെ ശ്രോതാവുമാകേണ്ടിവന്നു.

ഷൂജാ—ഹൊ ഹൊ! തെറ്റി; വ്യാകരണച്യുതിയും; അടി പിഴച്ചാൽ ആനയും വീഴും.

പീയ—എന്തെന്തു്! ഹേ... വൈയാകരണപ്രവീണരേ! പറക! എനിക്കു തെറ്റിയതെന്തു്?

ഷൂജാ—തെറ്റിയതോ? "ശ്രോതാവു്" പുല്ലിംഗമാണ്. ശ്രോത്രി എന്നു പറഞ്ഞില്ല.

പീയ—(ഔദ്ധത്യത്തോടെ)—ആഹാ! ഇതാണോ തെറ്റു കണ്ടുപിടിച്ചതു്?

ഷൂജാ—അതുപോകട്ടെ—നീ കാൎയ്യം കേൾക്കുക!—സുലൈമാൻ മോൻഗിർദുൎഗ്ഗം വിട്ടുപോയി. കാരണം നിനക്കറിയാമോ?

പീയ—കൊള്ളാം!

ഷൂജാ—അവന്റെ അച്ഛൻ ദാറാ അവനു് ആളയച്ചു.

പിയ—ശ്രോതാവ് എന്ന രൂപകമായി ഞാൻ ഉപയോഗിച്ചതാണ്. അങ്ങനെ ധാരാളം ഉപയോഗിക്കാറുണ്ട്; അതൊരു തെറ്റല്ല.

ഷൂജാ—കളക! ഞാൻ പറയുന്നതു കേൾക്കൂ! രണ്ടു ശബ്ദത്തിലും തെറ്റ :—

പിയ—ഞാൻ പറഞ്ഞതു തെറ്റല്ലെന്നു സമ്മതിക്കൂ!

ഷൂജാ—നീ പറഞ്ഞതേതാ? അതു തെറ്റു തന്നെ.

പിയ—അല്ല;— ഒരിക്കലും തെറ്റല്ല.

ഷൂജാ—എന്തായാലും—ഞാൻ, തെറ്റിനെ ശരിയെന്നു സമ്മതിക്കയില്ല.

പിയ—എന്തായാലും സമ്മതിക്കാത്തതു മൂഢത്വമാണ്.

ഷൂജാ—ദാറാ രണ്ടു ശബ്ദവും തെറ്റു.

പിയ—ആണോ? ഞാൻ പറഞ്ഞതു ശരിതന്നെ.

ഷൂജാ—തെറ്റിനെ ശരിയെന്നു സ്ഥാപിക്കാൻ നോക്കരുത്. വേണ്ടാ. നമുക്കു നല്ല വൈയാകരണന്മാരോടു ചോദിക്കാം. എന്നിട്ടു തീർച്ചയാക്കാം.

പിയ—വേണ്ടാ—എനിക്കിതാരോടും ചോദിക്കാതെ അറിയാം. ചോദിച്ചാൽ പത്തു പണ്ഡിതന്മാർ പതിനൊന്നു വിധം പറയും. അവർതന്നെ മനുഷ്യരാണ്. വന്നിട്ടുള്ളവിധിക്കു പറയുന്നതു്. ഒരാൾ പറഞ്ഞിരിക്കും. മറ്റൊരാൾ . . . . കാളിദാസപ്രയോഗം വ്യാകരണത്തിനെതിര്.

ഷൂജാ—എന്നാൽ നിന്റെ ഈ പ്രയോഗം നമുക്കു പ്രസിദ്ധപ്പെടുത്താം. പല പണ്ഡിതന്മാരുടെ മതം അറിഞ്ഞു ഭൂരിപക്ഷപ്രകാരം തീർച്ചയാക്കാം.

പിയ—ഉം. പ്രസിദ്ധപ്പെടുത്തുകയോ? പിന്നെ പിയറാ ഇതല്ല ആൾ. ഇതൊക്കെ നാംതന്നെ നിശ്ചയിക്കുന്നതാണുത്തമം.

ഷൂജാ—എന്നാൽ ഞാൻ പറയുന്നതിൽ ശ്രദ്ധിക്ക.

പിയ—ശ്രദ്ധിക്കാം. എന്റെ പ്രയോഗം തെറ്റിയോ?

ഷൂജാ—ഇല്ല, തെറ്റിയില്ല. ഇനി ഓർക്ക. ചില നൂതന സംഗതികൾ, ഗൌരവതരങ്ങൾ. നിന്റെ വാസ്തവമായ അഭിപ്രായം അത്യാവശ്യം.

പിയ—സത്യമോ—? എന്നാൽ ഞാൻ ഒന്നൊരുങ്ങട്ടെ. (വസ്ത്രവും തലമുടിയും ശരിയാക്കിട്ട്) ഹെയ്— ഒരു കസേര പോ

ല്യം ഇവിടെയില്ലല്ലൊ. പോട്ടെ, വേണ്ട. ഞാൻ ഇവിടെ നിന്നു കേൾക്കാം; പറയു!

ഷൂജാ—പിതാവു മരിച്ചുപോയെന്നത്രെ എന്റെ വിശ്വാസം.

പീയ—എന്റെയും അങ്ങിനെ തന്നെ.

ഷൂജാ—ആ എഴുത്തു കൃത്രിമമായിരുന്നു; അതിലെ ഒപ്പു ദാറാ വ്യാജമായി ഇട്ടതായിരിക്കും. സമ്രാട്ടു തന്നെ ഇട്ടതല്ല.

പീയ—അതു ഞാൻ അപ്പോഴെ സംശയിച്ചു.

ഷൂജാ—അ:—അതു നീ സമ്മതിക്കുന്നുവോ?

പീയ—ഇല്ല; എങ്കിലും പറക!

ഷൂജാ—രണ്ടാമത്തെപ്പോരിലും ഔറംഗസേബ് ദാറായെ തോല്പിച്ചതു നീ കേട്ടോ?

പീയ—കേട്ടു കേട്ടു.

ഷൂജാ—ആരിൽ നിന്ന്?

പീയ—നിങ്ങളിൽ നിന്ന്.

ഷൂജാ—എപ്പോൾ?

പീയ—ഇപ്പോൾ.

ഷൂജാ—കൊള്ളാം. എന്നാൽ ദാറാ ആഗ്രായിൽ നിന്ന് ഓടിപ്പോകയും ഔറംഗസേബ് വിജയിയായി ആഗ്രായിലെത്തി പിതാവിനെ ബന്ധനത്തിലാക്കുകയും ചെയ്തത്രെ.

പീയ—സത്യം? നന്നായോ? എങ്കിൽ നിങ്ങളുടെ കാര്യം ജയം!

ഷൂജാ—എന്തു? അവൻ എന്നോടും എതിർത്തുമോ?

പീയ—അതിനെന്തുള്ളൂ.

ഷൂജാ—എന്നാൽ ഒരു യുദ്ധം വേണ്ടിവരും.

പീയ—അങ്ങിനെ തന്നെ.

ഷൂജാ—എന്നാൽ ഞാൻ ഇപ്പോഴെ അതിനൊരുങ്ങണം.

പീയ—അതു വേണ്ടതുതന്നെ.

ഷൂജാ—നിന്റെ വാസ്തവമായ അഭിപ്രായമെന്തു്? എനിക്കു മനസ്സിലാകുന്നില്ല.

പീയ—എനിക്കും അതു രൂപമില്ല.

ഷൂജാ—ഹായ്—നിന്നോടു് അഭിപ്രായം ചോദിക്കുന്നതു തന്നെ അനാവശ്യം.

പീയ—അതു ശരി തന്നെ.

ഷൂജാ—നിനക്കു യുദ്ധത്തെപ്പററി എന്തു മനസ്സിലാകും?

പിയ—യാതൊന്നും അറിഞ്ഞുകൂടാ.

ഷൂജാ—വേറൊരു വൈഷമ്യമുണ്ട്.

പിയ—എന്തു വൈഷമ്യം?

ഷൂജാ—മഹമ്മദ് എന്റെ മകളെ വിവാഹം ചെയ്യുകയില്ലെന്നു സ്പഷ്ടമായി എഴുതിയിരിക്കുന്നു.

പിയ—അവൻ എങ്ങനെ വിവാഹം ചെയ്യും?

ഷൂജാ—എന്തുകൊണ്ടു ചെയ്തുകൂടാ? എല്ലാം പറഞ്ഞു നിശ്ചയിച്ച സ്ഥിതിക്ക് ഇനി വാക്കു മാറുവാൻ കഴിയുമോ?

പിയ—വാക്കു മാറുവാൻ കഴികയില്ലായിരിക്കും.

ഷൂജാ—എന്നാൽ വിവാഹത്തിന് അവനു മനസ്സില്ല

പിയ—അതു സ്വാഭാവികമാണ്.

ഷൂജാ—"എന്റെ പിതൃശത്രുവിന്റെ പുത്രിയെ ഞാൻ വിവാഹം ചെയ്കയില്ല" എന്നാണ് അവന്റെ എഴുത്തിൽ പറഞ്ഞിരിക്കുന്നതു്.



പിയ—അതു ന്യായമല്ലേ?

ഷൂജാ—എങ്കിൽ എന്റെ മകൾ വളരെ വ്യസനിക്കും.

പിയ—വ്യസനിക്കും.

ഷൂജാ—ഞാനെന്തു വേണം?

പിയ—എനിക്കറിഞ്ഞുകൂടാ.

ഷൂജാ—ഹേ! നിന്റെ ആലോചനകൊണ്ടൊരു ഫലവുമില്ല.

പിയ—അതെങ്ങനെ മനസ്സിലാകും? അപ്പോൾ നിങ്ങൾക്ക് ആലോചനാശക്തിയുണ്ട്.

ഷൂജാ—ഔറംഗസീബിനോടും മഹമ്മദിനോടും യുദ്ധം ചെയ്യേണ്ടിവരുന്നു. കാര്യം നിസ്സാരമല്ല. വിഷമംതന്നെ. (ചിന്തിച്ചിട്ടു) പ്രേയസീ! നിന്റെ അഭിപ്രായം ഇന്നു പറക?

പിയ—എന്റെ അഭിപ്രായം നിങ്ങൾ കൈക്കൊള്ളുമോ?

ഷൂജാ—പിന്നെ ആരുടെ അഭിപ്രായമാണ് ഞാൻ കൈക്കൊള്ളേണ്ടതു്. ദയാപൂർവം പറഞ്ഞാലും!

പിയ—എന്നാൽ കേൾക്കുക!—എന്റെ അഭിപ്രായം നിങ്ങൾ യുദ്ധം ചെയ്യാതെ സ്വസ്ഥനായിരിക്കണം എന്നാണ്.

ഷൂജാ—കാരണം—?

പിയ—ഒരു സാമ്രാജ്യലാഭംകൊണ്ട് എന്തു ഫലം? കേവലം നശ്വരമായ അതിനു വേണ്ടി നിങ്ങൾ പ്രാണത്യാഗം

## അഞ്ചാം രംഗം.

---

സ്ഥലം—(ദില്ലിയിലെ ദർബാർഹാൾ)
കാലം—(പ്രഭാതം)

(ഔറംഗസേബ് സിംഹാസനാരൂഢനായിരിക്കുന്നു; ഇരുപുറവും, മിർജ്ജുമ്ലാ, ഷെയിസ്റ്റ്ഖാൻ, സേനാധിപന്മാർ, അമാത്യന്മാർ, അംഗരക്ഷകന്മാർ എന്നിവരും മുൻഭാഗത്തു ജയസിങ്ങും ജസ്വന്ത്സിങ്ങും യഥോചിതം സ്ഥിതിചെയ്യുന്നു.)

ജസ്വന്ത്—(ഔറംഗസേബിനോട്) ഞാൻ ഇവിടെ വന്നതു ഷൂജായിക്കു വിരോധമായി അങ്ങയെ സഹായിപ്പാനായിരുന്നു. എന്നാൽ ആ വിചാരം ഇപ്പോൾ ഭേദപ്പെട്ടിരിക്കുന്നു. അതിനാൽ ഞാൻ ഇന്നുതന്നെ മാതൃഭൂമിയിലേക്കു (ജോധ്പൂർ) മടങ്ങുകയാണ്.

ഔറംഗ്—മഹാരാജ്! നർമ്മദായുദ്ധത്തിൽ അങ്ങു ദാറായോടു ചേർന്നു; എങ്കിലും ഞാൻ അതിനെപ്പറ്റി വിചാരിക്കപോലും ചെയ്യുന്നില്ല. വിശിഷ്യ, അവിടെവച്ചു അങ്ങു പ്രദർശിപ്പിച്ച രാജഭക്തിയെ ചിന്തിച്ച് അങ്ങയെ ഞാൻ ഒരു ഉത്തമബന്ധുവായി കരുതുന്നു.

ജസ്വന്ത്—ശരി; എന്നാൽ അവിടത്തെ പ്രീതിയെയോ അപ്രീതിയെയോ ഞാൻ ഗണിക്കുന്നില്ല. ഈ മന്ത്രമണ്ഡപത്തിൽ ഞാൻ വന്നതു് അവിടത്തെ ദയ യാചിപ്പാനല്ല

ഔറംഗ്—എങ്കിൽ മഹാരാജാവിന്റെ ഉദ്ദേശമെന്തു്?

ജസ്വന്ത്—പറയാം—അങ്ങു് ഏതു കാരണത്താൽ ദയാനിധിയായ ഞങ്ങളുടെ ഷാജഹാൻചക്രവർത്തിയെ ബന്ധനസ്ഥനാക്കി എന്നും പിതാവു സജീവനായിരിക്കെ ഏതു ന്യായത്താൽ സിംഹാസനാരൂഢനായി എന്നും നേരെ ചോദിച്ച് അറിയണമെന്നുള്ളതാകുന്നു എന്റെ ഉദ്ദേശം.

ഔറ—ശരി! ഇതിനെല്ലാം ഞാൻ സമാധാനം പറയണമോ?

ജസ്വ—അതു് അങ്ങേ ഇഷ്ടത്തെ ആശ്രയിക്കുന്നു. ചോദിക്കുക എന്നുള്ളതു് എന്റെ ഇഷ്ടമാണ്.

ഔറ—ഈ ചോദ്യത്തിന്റെ ഉപയോഗമെന്തു്?

ജസ്വ.—ഇതിൻെറ ഉത്തരത്തെ അവലംബിച്ചായിരിക്കും എൻെറ ഭാവിയായ പെരുമാറ്റം.

ഔറം.—ഉത്തരം ഉണ്ടായില്ലെങ്കിൽ—?

ജസ്വ.—എങ്കിൽ ഈ പ്രവൃത്തികൾ അവിചാരിതങ്ങളെന്നു ഞാൻ ധരിക്കും.

ഔറം.—അങ്ങിനെയും ധരിക്കാം. അതുകൊണ്ട് ഔറംഗ്സേബ് തനിക്കു വലിയ ദോഷമൊന്നും ഉണ്ടെന്നു ശങ്കിക്കുന്നില്ല. എൻെറ ക്രിയകൾക്ക് ഈശ്വരൻെറയോടല്ലാതെ സമാധാനം പറവാനും ഞാൻ നിശ്ചയിച്ചിട്ടില്ല.

ജസ്വ.—ഉത്തമം! എന്നാൽ അങ്ങിനെ ചെയ്തുകൊൾക. (പോകാൻ തുടങ്ങുന്നു)

ഔറം.—ഹേ മഹാരാജ്! താമസിച്ചാലും. അവിടുന്ന് എന്തു ചെയ്വാൻ പോകുന്നു?

ജസ്വ.—അറിയണമോ? പറയാം. സാക്ഷാൽ ചക്രവർത്തിയെ വിമുക്തനാക്കുന്നതിനു യഥാശക്തി ശ്രമിക്കാൻ പോകുന്നു. അതിൻെറ ഫലം എങ്ങിനെയും ആകട്ടെ. എൻെറ കൃത്യം എനിക്കു്.

ഔറം.—അങ്ങു രാജദ്രോഹം ചെയ്യുമോ?

ജസ്വ.—ഒരിക്കലും ചെയ്കയില്ല. രാജദ്രോഹികളെ അമർച്ച ചെയ്വാൻ കഴിയുന്നതും ഉത്സാഹിക്കും.

ഔറം.—മഹാരാജ്! ഇതുവരെ ഞാൻ അങ്ങേ സ്വഭാവഗുണ പരീക്ഷിക്ക മാത്രമായിരുന്നു. അങ്ങു നിർഭയൻ എന്നു ഞാൻ കേട്ടിട്ടുണ്ട്. പരീക്ഷിച്ചതിൽ നിർഭയൻ മാത്രമല്ല പ്രവൃത്തിയിൽ ധൈര്യശാലിയും ആണെന്നു മനസ്സിലായി. പക്ഷെ ജസ്വന്ത്സിംഹൻെറ ശൌര്യത്തിൽ ഭയപ്പെടുന്നവനല്ല ഔറംഗ്സേബ്. വേണമെങ്കിൽ ഒരു ബലപരീക്ഷയും കഴിച്ചു നോക്കിക്കൊള്ളാം. നർമ്മദാതീരത്തെ യുദ്ധത്തിൽ ഔറംഗസേബിൻെറ ശക്തി മുഴുവനും അങ്ങു മനസ്സിലാക്കിയില്ലെന്നു തോന്നുന്നു.

ജസ്വ.—ഹേ യുവരാജൻ! നർമ്മദായുദ്ധത്തെപ്പറ്റി അങ്ങ് ഇപ്പോൾ അഭിമാനിക്കുന്നുവോ? എൻെറ അധർമ്മശങ്കയും അനുകമ്പയും മാത്രമായിരുന്നു അന്ന് അങ്ങേ ക്ഷീണിതമായ സൈന്യത്തെ ആക്രമിക്കുന്നതിൽനിന്ന് എന്നെ വിമുഖനാക്കിയത്. അല്ലെങ്കിൽ അവിടെവെച്ച് എൻെറ സൈന്യത്തിൻെറ ശബ്ദമാത്രത്താൽ ഔറംഗ്സേബും സൈന്യവും ധൂളിഭൂതം പോ

ലെ പറന്നുപോകുമായിരുന്നു. അങ്ങനെ ചെയ്യാഞ്ഞതു് എന്റെ ഒരു തെററു തന്നെ. ജസ്വന്ത്സിങ്ങിന്റെ താദൃശമായ അനുകമ്പയ്ക്കു പകരം ഔറംഗ്സേബിന്റെ ഏതാദൃശമായ ശാഠ്യം നന്നു തന്നെ.

ഔറ__മഹാരാജ്! സൂക്ഷിച്ചു സംസാരിക്കുക. ശാന്തിയെ ഭജിക്കുക! ഔറംഗ്സേബിന്റെ ക്ഷമയ്ക്കു് ഒരതിർത്തിയുണ്ട്.

ജസ്വ__ഹേ മഹാപ്രഭോ! ഈ പുകന്ന കണ്ണുകൊണ്ടുള്ള നോട്ടം ആരുടെ നേരെ? പക്ഷെ, ഈ ഭീഷണി ജയസിംഗിനോടു ഫലിച്ചേക്കാം. ജസ്വന്തിന്റെ പ്രകൃതം വേറൊരു തരമാണ്. ഈ രക്തനേത്രവും വലിയ തോക്കിലെ ഉണ്ടകളുമെല്ലാം ഞാൻ കേവലം തൃണപ്രായമായിട്ടു ഗണിച്ചിട്ടുള്ളു.

മിർജ്ജ__ഹേ മഹാരാജ്! ഇതെന്തഹങ്കാരം! ഇതെവിടം?

ജസ്വ__മിർജ്ജു, മൌനം! തന്നിക്കിതിൽ എന്തു കാര്യം? ഒരു രാജാവു മറെറാരു രാജാവുമായി സംസാരിക്കുമ്പോൾ രണ്ടു സിംഹങ്ങളുടെ അന്യോന്യസംഘട്ടനത്തിൽ കുറുനരിയ്ക്കു കാര്യമില്ല. ഷെയിസ്തഖാനും താനും ജൃംഭണോദ്യുക്തനാകേണ്ട. ഇതിനെല്ലാം അവസരം വരും. (മിർജ്ജുവും ഷെയിസ്തഖാനും വാളൂരുന്നു)

മിർജ്ജ__കാഫിർ! സൂക്ഷിച്ചു സംസാരിച്ചുകൊൾക!

ഷെയി__പ്രഭോ! അനുവദിച്ചാലും. (ഔറംഗ്സേബിന്റെ മുഖത്തേക്കു നോക്കുന്നു)

ഔറ__(കൈകൊണ്ടു വിലക്കുന്നു)

ജസ്വ__ശരി! രാജാവിനൊത്ത പ്രജ! മന്ത്രിയും സേനാപതിയും തിരഞ്ഞെടുക്കപ്പെട്ടവർ. നല്ല സ്വാമിഭക്തന്മാർ. ശ്വാക്കളും ഇത്രപോരാ.

ഷെയി__സമ്രാട്ടേ! ഈ കാഫിറിന്റെ അഹങ്കാരം എനിക്കു സഹ്യമല്ല.

ജസ്വ__സമ്രാട്ടോ! ഏതു സമ്രാട്ടോ!

ഷെയി__ഞങ്ങളുടെ ബാദഷാ, ആലംഗീർ.

(ജഹനാറാ മുടുപടം ധരിച്ചു പ്രവേശിക്കുന്നു)

ജഹ__മാന്യസദസ്യരേ! സമ്രാട്ടു് ഔറംഗ്സേബല്ല, ഷാജഹാനത്രെ.

മിർജ്ജ__അല്ല, ഈ സ്ത്രീ ഏതു്?

ജഹ—ഈ സ്ത്രീയെ നിനക്കറിയണമോ? എന്നാൽ സാക്ഷാൽ സുല്ത്താന്റെ പ്രഥമപുത്രി ജഹനാറ. (മുഖത്തെ മൂടുപടം മാററീട്ട്) ഔറംഗസേബേ! നിന്റെ മുഖം വിവർണ്ണമാകുന്നുവോ?

ഔറ—സഹോദരി ഈ സദസ്സിൽ വന്നതെന്തു്?

ജഹ— ഔറംഗസേബേ! നീ സിംഹാസനത്തിലിരുന്നുകൊണ്ട് ഇത്ര ധൈര്യപൂർവം ഈ ചോദ്യം ചെയ്യുമോ; ഇത്ര നിർല്ലജ്ജനായിട്ട്? എന്നാൽ നിന്റെ രാജദ്രോഹത്തെയോ പിതൃദ്വേഷത്തെയോ പററി ശാസിപ്പാനാണ് എന്റെ ഈ ആഗമനം.

ഔറ—ഏതു സ്ഥലത്തു്? ആരുടെ മുൻപിൽ?

ജഹ—ഈശ്വരന്റെ. ഓ നിനക്ക് ഈശ്വരൻ എന്നൊന്നില്ലായിരിക്കും. സാത്താന്റെ മൂർത്തിഭാവമത്രേ നീ.

ഔറ—ആട്ടെ! എന്നാൽ ഈശ്വരന്റെ പ്രതിനിധിയെന്ന നിലയിലാണ് ഞാൻ സിംഹാസനം വാഴുന്നതു്.

ജഹ—ഹേ കപടഭക്ത! നീ ഈശ്വരനാമത്തെ വൃഥാ മലിനമാക്കൊല്ല. സർവ്വസാക്ഷിയായ അദ്ദേഹത്തെ നിന്റെ നാവിൽ എഴുന്നെള്ളിക്കൊല്ല. ആ നാവു ദഹിച്ചുപോകും. അഹോ! ഇടിവാളേ! കൊടുങ്കാററേ! ഭൂകമ്പമേ! ജലപ്രളയമേ! അഗ്നിബാധയേ! സംക്രമികരോഗമേ! നിങ്ങൾ സാധുക്കളായ എത്രയോ ജനങ്ങളെ അപ്രതീക്ഷിതമായി വിദ്ധ്വംസനം ചെയ്യുന്നു. ഇത്തരം ലോകദ്രോഹികളുടെ നേരെ നിങ്ങളുടെ ശക്തി ഫലിക്കയില്ലയോ? അവരുടെ പേരിൽ അനുകമ്പയോ?

ഔറ—മഹമ്മദെവിടെ? ഈ ഭ്രാന്തിയെ ഇവിടെനിന്നു കൊണ്ടുപോക! ഇതൊരു രാജസഭയാണ്; ഭ്രാന്താസ്പത്രിയല്ല. മഹമ്മദ്!

ജഹ—ഉത്തമം! ഇതത്രേ, വീരധർമ്മം! വരട്ടേ; നിന്റെ ഔരസപുത്രൻ മഹമ്മദ്. മഹമ്മദേ വരിക! ഈ മഹാസദസ്സിൽ കാണട്ടെ നിന്റെ പൌരുഷം. അല്ലെങ്കിൽ നിന്റെ പിതാവിന്റെ.

ഔറ—(സഗൌരവം) മഹമ്മദ്! ആജ്ഞ കേൾക്കുക. ഈ ഭ്രാന്തിയെ വേഗേന കൊണ്ടുപോക!

മഹ—പിതാവേ! ഈ ആജ്ഞയെ അനുസരിപ്പാൻ ഞാൻ ആളല്ല. എനിക്കു ധൈര്യം പോരാ.

ജനാ—ഓ! ഈ ഭാരതഖണ്ഡത്തിൽ ഈ കല്പന നടത്താൻ ആരെങ്കിലുമുണ്ടെങ്കിൽ കാണട്ടെ! ഞങ്ങളുടെ ചക്രവർത്തിയുടെ പുത്രിയെ അപമര്യാദമായി സ്പർശിപ്പാൻ. ജനാദ് ജീവിച്ചിരിക്കുമ്പോൾ.

(എല്ലാവരും ഏകസ്വരത്തിൽ) ഓ! ഈ ദുരാചാരം ഞങ്ങൾ അനുവദിക്കുന്നതല്ല.

ഔറ—ഓ അതങ്ങനെതന്നെ. ന്യായം! പക്ഷെ കോപോദ്ദീപകമായ ഭഗിനിയുടെ വാക്കിൽ ഞാൻ സ്വബുദ്ധനായി ഇങ്ങനെ ആജ്ഞാപിച്ചു എന്നേയുള്ളൂ. ചക്രവർത്തിഷാജഹാന്റെ പുത്രി, എന്റെ സഹോദരി. ഹേ സോദരീ ക്ഷമിച്ചാലും! അന്തഃപുരത്തിലേക്കു പോയാലും! ഇത്ര പരസ്യമായ ഒരു ദർബാറിൽ നൂറു പേരുടെ ദൃഷ്ടിയിൽ എന്റെ ഭഗിനി അനാച്ഛാദിതയായി നിന്നുകൂടാ. അവിടത്തേക്കു വിഹിതമായ സ്ഥാനം അന്തഃപുരമാണ്. പോയാലും!

ജഹ—ഈ തത്വമെല്ലാം എനിക്കറിയാം. മഹാഹാനിക്ക് എനിക്കു മനസ്സുമില്ല. സ്ത്രീകൾ സഭാപ്രവേശത്തിന് അർഹകളല്ല. സാധാരണമായി അവർ * പർദ്ദയിൽ അധിവസിക്കുന്നവെങ്കിലും അനാബാധ, ദുഃഖം, വിപ്ലവം എന്നിങ്ങനെയുള്ള പ്രത്യേകവിപൽസമയങ്ങളിൽ നിർവിശങ്കമായി തെരുവുകളിൽ പോലും ഇറങ്ങിപ്പുറപ്പെടുന്നുണ്ട്. ഇപ്പറഞ്ഞവയെക്കാൾ ഒരു പ്രത്യേകസന്ദർഭമാണ് ഇത്. സ്ത്രീകളുടെ അന്തഃപുരവാസത്തെ പാലിക്കുന്നതിനു കൂടെയാകുന്നു എന്റെ ഈ സഭാപ്രവേശം. അന്യായവും അഴിമതിയും വ്യാജവും വഞ്ചനയും കൊണ്ട് ഈ മഹാസാമ്രാജ്യം അലങ്കോലപ്പെട്ടിരിക്കുന്നു. ഇത്രമാത്രം അധർമ്മവും പാപകർമ്മാവലിയുമായ ഒരവസരം പാവനമായ ഈ ഭാരതഖണ്ഡത്തിൽ ഇതിനു മുമ്പുണ്ടായിട്ടുണ്ടോ? ഭാരതീയർ എത്ര സത്യസന്ധന്മാർ, എത്ര നീതിനിഷ്ഠന്മാർ, വിവേകവിളനിലങ്ങൾ, പൌരുഷാകരങ്ങൾ. അവർ കശാപ്പുകാരത്താൽ നടത്തപ്പെടേണ്ട കാളകളെന്നത്രേ നിന്റെ വിചാരം. ഈശ്വരനെപ്പോലും ശങ്കിക്കാത്തുള്ള സ്വാർത്ഥഗതിയോ രാജ്യധർമ്മം. അല്ലയോ, മന്ത്രിപുംഗവന്മാരേ! സൈന്യാധിപതികളേ! മഹാസാമാജികരേ! നിങ്ങളുടെ ചക്രവർത്തി ജീ

* മറ.

വച്ചിരിക്കെ ഒരു ഉത്തമവേഷി സിംഹാസനഭ്രഷ്ടനായതെങ്ങിനെയെന്നു ദയാപൂർവ്വം നിങ്ങൾ എന്നെ ധരിപ്പിക്കണേ!

ഔറ — ഭഗിനി! ഭവതിക്ക് ഇവിടെ നിന്നു പോകാൻ മനസ്സില്ലെങ്കിൽ രാജസഭാംഗങ്ങളേ! നിങ്ങൾ ഇവിടെനിന്നു പോവിൻ! നിങ്ങളെങ്കിലും ദയവുണ്ടായി രാജാന്തഃപുരമര്യാദയെ പാലിക്കുവിൻ!

(എല്ലാവരും പോകാൻ ഭാവിക്കുന്നു.)

ജഹ — ക്ഷമിക്കണേ സഭ്യന്മാരേ! ഒരപേക്ഷ കൂടി കേൾക്കണേ! നിങ്ങളുടെ മുമ്പിൽ എന്റെ ആഗമനം നിഷ്ഫലമാകാൻ പാടില്ല. അന്തഃപുരവാസിനിയായ ഒരു നാരി തന്റെ സങ്കടത്തെ ഒരു പരസ്യസ്ഥലത്തു കാണിപ്പാൻ ആഗ്രഹിക്കയില്ല. എന്റെ മാനത്തെയും മര്യാദയെയും ഞാൻ ഉപേക്ഷിച്ചതു് എന്റെ വൃദ്ധപിതാവിന്റെ ഹിതം പ്രമാണിച്ചാകുന്നു. എന്നെ ശ്രദ്ധിച്ചാലും!

എല്ലാവരും — ദയവു ചെയ്തു കല്പിച്ചാലും!

ജഹ — പ്രജാവത്സലനും വീരനും കൃപാലുവും നിങ്ങളുടെ ചിരപരിചിതനുമായ ഷാജഹാനു പകരം കപടഭക്തനും വഞ്ചകനും സ്വാർത്ഥപരനുമായ ഔറംഗസേബിനെ നിങ്ങൾ അംഗീകരിച്ചുവോ? ധർമ്മം ഇപ്പോഴും സ്ഥിതിചെയ്യുന്നില്ലേ? ചന്ദ്രസൂര്യതാരങ്ങൾ ഇപ്പോഴും നീലാകാശമണ്ഡലത്തിൽ പരിശോഭിക്കുന്നുവല്ലോ. പിതൃപുത്രന്മാരുടെ പരസ്പരസ്നേഹബന്ധം ഇപ്പോഴും നശിച്ചുപോയിട്ടില്ല. ശക്തിയുടെ ഫലം നൃശംസകർമ്മമല്ല. എന്നിട്ടും ഔറംഗസേബ് വിജയിയായി ഭവിക്കുന്നു. ഭാരതവർഷസോപാനത്തിന് ഒരു ഭാവാഗ്നി ആവിർഭവിച്ചിരിക്കുന്നു. സ്നേഹഭയഭക്തികളുടെ മാറത്തുകൂടി അധർമ്മം ഓടിക്കപ്പെടുന്നു. കാപട്യപൂർണ്ണതയാൽ നിങ്ങളുടെ കണ്ണുകൾ മറയ്ക്കപ്പെടുന്നു. നിങ്ങൾ ദുർന്നയശക്തിക്കു കീഴ്പ്പെടുന്നുവെങ്കിൽ അവനെ മയൂരസിംഹാസനത്തിൽ സ്വീകരിച്ചുകൊൾവിൻ. രോഗാതുരനായ സിംഹത്തെ കാൽക്കീഴിലിട്ടു മെതിച്ചുകൊൾവിൻ. പൌരുഷത്തെ ഗണിക്കുന്നുവെങ്കിൽ "ജയം" "ചക്രവർത്തിഷാജഹാനു വിജയം" എന്ന് ഏകസ്വരത്തിൽ ഉൽഘോഷിപ്പിൻ! അപ്പോൾ ഔറംഗസേബിന്റെ ചെങ്കോൽ അവന്റെ കൈയിൽ നിന്നു താനേ താഴെ വീഴും.

എല്ലാവരും—ജയം! ഭാരതചക്രവർത്തി ഷാജഹാൻതിരുമനസ്സിലെക്കു ജയം!

ജഹ—ഉത്തമോത്തമം, ധർമ്മം ജയിക്കട്ടെ!

ഔറ—(സിംഹാസനത്തിൽനിന്നു് ഇറങ്ങി നിന്നിട്ടു്) അത്ഭുതം! സിംഹാസനത്തെ ഇതാ ഞാൻ ഉപേക്ഷിക്കുന്നു. ഹാ എന്താശ്വാസം! ഓ മാന്യസദസ്യന്മാരേ! എന്റെ പ്രിയപിതാവായ ഷാജഹാൻ രോഗാതുരനും പ്രജാഭരണത്തിനു് അശക്തനുമായി ഭവിച്ചില്ലായിരുന്നെങ്കിൽ എനിക്കു ദക്ഷിണയിൻഡ്യയെ വിട്ടു് ഇവിടെ വരുന്നതിനും ഈ കഠിനഭാരം വഹിക്കുന്നതിനും ആവശ്യമില്ലായിരുന്നു. എന്നാൽ ഈ ഭാരം ഞാൻ എടുത്തതു് എന്റെ പിതാവിൽ നിന്നല്ല, സോദരനായ ദാറായിൽ നിന്നാകുന്നു. പിതാവു് ആഗ്രായിൽ പൂർവ്വസ്ഥിതിയിൽ തന്നെ സുഖമായി വസിക്കുന്നു. ദാറായുടെ ഭരണത്തിൽ നിങ്ങൾ തൃപ്തരാണെങ്കിൽ പറഞ്ഞുകൊൾവിൻ! ഇക്ഷണത്തിൽ അദ്ദേഹത്തെ ഇവിടെ ആനയിച്ചു ഞാൻതന്നെ സിംഹാസനത്തിലിരുത്താം. ദാറായല്ല, ഈ നിൽക്കുന്ന ജസ്വന്ത്സിങ്ങ്മഹാരാജാ ചക്രവർത്തിയാകണമോ; അല്ലെങ്കിൽ മററാരെങ്കിലും ആകട്ടെ. എനിക്കു് ഒരു വിരോധവുമില്ല. പക്ഷെ ദാറാ ഒരു ദിക്കിൽ; ഷൂജാ മറെറാരിടത്തു്; മുറാദ് വേറൊരിടത്തു്; ഇങ്ങനെ ശണ്ഠകളും കലാപങ്ങളും വർദ്ധിക്കയും സാമ്രാജ്യം ഛിന്നഭിന്നമാകയും ചെയ്യും. ഈ ദുർഭരമായ ഭാരത്തെ നിങ്ങളുടെ ഹിതത്തിനു വേണ്ടി ഞാൻ ബലാൽ തലയിൽ കയററിവച്ചു. എന്റെ അന്തരംഗത്തിനു് ഈ സിംഹാസനലാഭം ഒരു പ്രതിഫലമാകയില്ല. പ്രത്യുത, ഒരു ശിക്ഷ മാത്രമാകുന്നു. ഞാൻ ഇപ്പോൾ മയൂരസിംഹാസനത്തിന്മേലല്ല, വെടിമരുന്നു കുന്നിന്മേലായിരുന്നു സ്ഥിതിചെയ്യുന്നതു്. കഷ്ടം! എന്റെ മക്കത്തേക്കുള്ള പുണ്യയാത്രയുടെ ഫലവും ഇതിനു വേണ്ടി ഞാൻ മാററിവച്ചു. ദാറായെ രാജാവാക്കി ഹിന്ദുരാജ്യത്തിൽ അരാജകത്വവും സമാധാനലംഘനവും വർദ്ധിപ്പിക്കാൻ നിങ്ങൾ ഇച്ഛിക്കുന്നെങ്കിൽ അതിനെ ആരു തടയും? ഇതു കാണുംമുമ്പെ ഞാൻ എന്റെ പുണ്യയാത്രയ്ക്കു് ഉദ്യമിക്കട്ടെ. ഉടൻ മറുപടിക്കു ഞാൻ പ്രതീക്ഷിക്കുന്നു. നിങ്ങളുടെ ഒററവാക്കു മതി.

(എല്ലാവരും പരസ്പരം നോക്കുന്നു.)

ഔറ—ഞാൻ വഹിക്കുന്ന മകുടം, സിംഹാസനം, പദവികൾ ഇതെല്ലാം ഇതാ നിങ്ങളുടെ മുമ്പിൽ വച്ചൊഴിയുന്നു. പിതാവിന്റെ പ്രാതിനിധ്യനിലയിലും ഇവയെ ഞാൻ ദീർഘകാലത്തേക്കു വഹിപ്പാൻ വിചാരിച്ചിരുന്നില്ല. എന്റെ വിചാരം ഈ ജന്മഭൂമിയിൽ സമാധാനവും ശ്രേയസ്സും സ്ഥാപിച്ചതിന്റെ ശേഷം ജനസമ്മതനായ ഒരുവനിൽ രാജ്യം സമർപ്പിച്ചിട്ട് എന്റെ പരമോദ്ദേശമായ പുണ്യയാത്ര തുടരാമെന്നായിരുന്നു. എന്റെ ആഗ്രഹവും എന്റെ സ്വപ്നവും എന്റെ പരമഭാഗ്യവും എന്റെ നിരന്തരധ്യാനവും എന്റെ ജീവിതസർവ്വസ്വലക്ഷ്യവും ആ പരിശുദ്ധമായ മെക്കായുടെ സന്ദർശനം ഒന്നുതന്നെ. ഇതാ ഞാൻ ഇപ്പോൾ നില്ക്കുന്നതും ആ ദിക്കിനെ ലക്ഷീകരിച്ചാണല്ലൊ. ഇനിമേൽ നിങ്ങളാരും എന്നെപ്പറ്റി ദുഷിക്കണ്ടാ, നിങ്ങളുടെ സന്താനങ്ങളെപ്പറ്റി ദുഷിപ്പിൻ! നിങ്ങളുടെ ഏതാഗ്രഹവും സാധിപ്പാൻ ഞാൻ സർവ്വദാ സന്നദ്ധൻ. നിങ്ങളെ ഞാൻ പീഡനത്തിൽനിന്നു ശാസനത്തിലേക്കു നയിപ്പാൻ ശ്രമിച്ചു. അതു വേണ്ടാ; നിങ്ങളുടെ ഇഷ്ടംപോലെ മാറാതെന്നു മരിക്കട്ടെ. ആ മരണം കാണുംമുൻപെ ഞാൻ എന്റെ യാത്ര തുടങ്ങട്ടെ. (തിരിഞ്ഞു) മഹമ്മദേ! ശീഘ്രം തയ്യാറാവുക! അല്ലയോ മഹാശയന്മാരേ! എന്നാൽ അന്ത്യവന്ദനം തന്നാലും!

എല്ലാവരും—(ഉറക്കെ) ജയം, ഭാരതസമ്രാട്ട്, ഔറംഗ്സേബിനു ജയം!

ഔറ—അങ്ങനെയോ? ഓ! നിങ്ങളുടെ അനുഗ്രഹം എനിക്കു മനസ്സിലായി. എന്നാൽ തൽക്കാലം നമുക്ക് ഈ യോഗം പിരിയാം. നിങ്ങൾ എന്റെ ഭഗിനിയുടെ സാഹസത്തെ സദയം ക്ഷമിക്കണം.

(ഔറംഗ്സേബും ജഹനാറായുമൊഴികെ എല്ലാവരും പോകുന്നു.)

ജഹ—ഔറംഗ്!

ഔറ—ഓ! സോദരി!

ജഹ—അത്ഭുതപാരവശ്യത്താൽ എനിക്കു സംസാരിക്കവഹിയാ. നിന്നെ പ്രശംസിക്കാതിരിപ്പാൻ നിർവ്വാഹമില്ല. നിന്റെ ചമൽക്കാരം കെങ്കേമം. നിന്റെ മന്ത്രതന്ത്രശക്തിക്കു നമസ്കാരം! എന്റെ ഗതി ഞാൻ കാണുന്നുണ്ട്.

ഔറ—സ്വസ്ഥയായിരിക്ക, ഞാൻ ഇങ്ങനെയിരിക്കുന്ന കാലത്തോളം എന്റെ സോദരിക്കും പിതാവിനും ഒരു ബുദ്ധിമുട്ടി

നും അവകാശമില്ല എന്നു പടച്ചവന്റെ നാമത്തിൽ പ്രതിജ്ഞ ചെയ്യുന്നു.

ജഹ—ഈ ചമൽക്കാരമെല്ലാം ഞാൻ നല്ലപോലെ അറിയും. സോദര! ഞാൻ അകത്തു പോകുന്നു. (പോകുന്നു.)

(തിരോഭാവം.)

(രണ്ടാം അങ്കം പൂർണ്ണം.)



# മൂന്നാം അങ്കം.

## ഒന്നാം രംഗം.

---

സ്ഥലം—("കിജ്വാ"യ്ക്കു സമീപം, ഔറംഗസേബിന്റെ ശിബിരം.)

കാലം—(രാത്രി)

(ഔറംഗസേബ് ഒരു കടലാസിൽ സൂക്ഷിച്ചുനോക്കി നില്ക്കുന്നു.)

ഔറ—അടിയറവോ? ഇല്ല. എന്നാലും തടുത്തുനിറുത്താം. ഓ! അതു പാടില്ല, എന്റെ മന്ത്രി ഇല്ലായ്യും. (വീണ്ടും സൂക്ഷിച്ചു വിരലിനാൽ ചില അങ്കഗണിതങ്ങളോടെ) ഇല്ല, ആനയെ കളത്തിൽനിന്നു മാറ്റുന്നില്ല. ഇതെവിടെ പോകും? (തല കുലുക്കിക്കൊണ്ട്) ഓ—പറ്റി; അടിയറവുതന്നെ. ഞാൻ ഒന്നു നോക്കട്ടെ. (ചാരുന്നു.)

(മിർജുമ്ലാ പ്രവേശിച്ചു വന്ദിക്കുന്നു.)

ഔറ—ഓ മന്ത്രീന്ദ്ര! ഇതിലും ജയം നമുക്കു തന്നെ.

മിർജു—അതങ്ങനെ പ്രഭോ!

ഔറ—നൊമ്മുടെ നാളീകപ്രയോഗം. പിന്നാലെ ഗജങ്ങളെ നയിക്കുക. അതോടുകൂടിത്തന്നെ അശ്വസൈന്യസമേതം മഹമ്മദിന്റെ ആക്രമം. എല്ലാം അപ്രതീക്ഷിതം. അപ്പോൾ 1. പീരങ്കി 2. ആന 3. കുതിര ഇവയുടെ അടിക്കടിയായ നീക്കത്താൽ അടിയറവു വരുത്താം.

മിർജു—ജസ്വന്തും സൈന്യവുമോ?

ഔറ—അവനെ ഭദ്രമായി സൂക്ഷിക്കണം. അവനേയും അവന്റെ സൈന്യത്തെയും, നമ്മുടേയും ഷൂജായുടേയും സൈന്യനിരകൾക്കു മദ്ധ്യേ നിറുത്തണം. അവന്റെ സൈന്യകദംബത്തിന്റെ പിൻപിലായി പീരങ്കികൾ നിരത്തണം. അവനിൽനിന്ന് ഉപദ്രവം ഉണ്ടാകാതവണ്ണം ഞാനും മഹമ്മദും ഇരുവശവും തങ്ങളുടെ സേനകളോടുകൂടി നില്ക്കും. ശത്രുക്കളുടെ ആക്രമം പ്രായേണ ജസ്വന്ത്സിങ്ങിന്റെയും അവന്റെ രാജപുത്രസൈന്യത്തിന്റെയും നേൎക്കായിരിക്കും. അവൻ വഴിപോലെ പോരാടാതെ വല്ല വഞ്ചനയും പ്രവൎത്തിക്കാനുള്ള ലക്ഷണം കാണിച്ചാൽ തൽക്ഷണം വലിയതോക്കുകൾ ഉപയോഗിക്കുക. മ

ശത്രു നശിച്ചാലും വിജയം നമുക്കു നിശ്ചയം. യുദ്ധസമയം നാളെ ഉഷഃകാലംതന്നെ. തയ്യാറാവുക! പോക! പോക!

മിർജ്ജ—കല്പനപോലെ. (പോകുന്നു.)

ഔറ—ജസ്വന്ത്സിങ്ങ്; അവന്റെ ഗർവം—ഒന്നു പരീക്ഷിക്കണം.

(മഹമ്മദ് പ്രവേശിച്ചു വന്ദിക്കുന്നു.)

ഔറ—മഹമ്മദ് നിന്റെ നില ജസ്വന്ത്സിങ്ങിന്റെ അടുത്താണ. നിന്റെ ആക്രമം എല്ലാറ്റിലും അവസാനത്തതായിരിക്കും. സന്നദ്ധനായിക്കൊൾക! ഈ കടലാസു നോക്കുക. (പ്ലാൻ കാണിക്കുന്നു.)

മഹ—(സൂക്ഷിച്ചുനോക്കി തല കുലുക്കീട്ട്.) ശരി!

ഔറ—മനസ്സിലായല്ലോ!

മഹ—ആയി.

ഔറ—കൊള്ളാം, പോക! നാളെ പ്രാതഃ യുദ്ധം.

മഹ—കല്പനപോലെ. (പോകുന്നു.)

ഔറ—(സ്വഗതം) ഷൂജായ്ക്കു ഒരു ലക്ഷം പട്ടാളം. ഒരുത്തനും യുദ്ധപരിശീലനമില്ല. അവരെ നിഷ്പ്രയാസം തോല്പിക്കാം. അവർ അപകടത്തിലകപ്പെട്ടാൽ—ഓ! ജസ്വന്ത്സിങ്ങിന്റെ വരവായി. ഉം—വരട്ടെ.

(ജസ്വന്ത്സിങ്ങ് മീർജുമലയും പ്രവേശിച്ചു വന്ദിക്കുന്നു.)

ഔറ—മഹാരാജ്! ഞാൻ നിങ്ങൾക്ക് [illegible] ന്നിനല്ല. യുദ്ധം നാളെ ഉദയത്തിലാണല്ലോ. അതിന്റെ ഗാഢചിന്തയുടെ ഫലമായി മഹാരാജ് നമ്മുടെ സൈന്യവ്യൂഹത്തിന്റെ മുന്നണിയിൽതന്നെ നിൽക്കണമെന്നു നിശ്ചയിച്ചു.

ജസ്വ—(ചിന്തിച്ചിട്ട്) ഞാനോ?

ഔറ—വല്ല വൈമനസ്യവുമുണ്ടോ?

ജസ്വ—ഇല്ല. ഉം—ഒന്നുമില്ല.

ഔറ—എന്തു സംശയം?

ജസ്വ—മുൻനിശ്ചയം, മുന്നണിയിൽ മഹമ്മദ് എന്നായിരുന്നു.

ഔറ—അതു മാറി, അവൻ അങ്ങേ സൈന്യത്തിന്റെ വലതുവശത്തായിരിക്കും.

ജസ്വ—മിർജ്ജുമ്ലായോ?

ഔറ—അങ്ങേ പിൻപിൽ. ഞാൻ ഇടതുവശത്തു്.

ജസ്വ—(സസ്മിതം) ശരി— അവിശ്വാസം.

ഔറ—അതിപ്പോ? ജസ്വന്ത്!

ജസ്വ—അതേ, ഔറംഗ്!

ഔറ—ഇക്ഷണത്തിൽ അതേ നാം ബന്ധനസ്ഥനാകിയാൽ?

ജസ്വ—(വാളൂരിക്കാണിച്ചിട്ടു്) ഇതാ ഈ വാൾ കാണുന്നുണ്ടോ? ഇതു് ആരു്? ഔറംഗസേബാണു്. പോരെങ്കിൽ എന്നിൽനിന്നു് ഒററവാക്കു പുറപ്പെട്ടാൽ മുപ്പതു സഹസ്രം രാജപുത്രയോധന്മാർ സൂര്യകിരണങ്ങൾ പോലെ ഉജ്വലിച്ചുകൊണ്ടു് അടുത്ത മുഹൂർത്തത്തിൽ ഇവിടെ പ്രത്യക്ഷീഭവിക്കും. ഏതു ദുരവസ്ഥാപരിപാകത്തിലും ഒരു രാജപുത്രൻ രാജപുത്രൻ തന്നെ. കരുതിക്കൊൾക. (പോകുന്നു)

ഔറ—(ദിൽദാരോടു) ദിൽദാർ! ഇതെന്തൊരു വർഗ്ഗം? ശൌര്യത്തിന്റെ അവതാരങ്ങൾ തന്നെ. ഇത്ര ധാർഷ്ട്യമുള്ള ഒരു വർഗ്ഗം വേറെയില്ല. ഞാൻ ഇത്രതന്നെ കരുതിയിരുന്നില്ല. ഞാൻ അല്പം കവിഞ്ഞു സംസാരിച്ചു.

ദിൽ—സമ്രാട്ടേ! തിരുമനസ്സിലേക്കു് ഇവരുടെ സ്വഭാവരീതി ഇതുവരെ മനസ്സിലായിട്ടില്ല. ഇതു പ്രത്യേകമായ ഒരു സൃഷ്ടിയാകുന്നു. അഭിമാനത്തിന്റെ അവതാരമൂർത്തികൾ, ജീവനെ തൃണപ്രായമായി ഗണിക്കുന്നവർ. തിരുമനസ്സിലെ വാഴ്ച ശാശ്വതരാജ്യത്തിൽ, കാപട്യം, മുഖസ്തുതി, കൃതഘ്നത ഇവയുടെ സങ്കേതങ്ങളായ ഒരു തരം ആളുകളുമായിട്ടു കഴിച്ചു പരിചയിച്ചിട്ടുള്ളൂ. ഈ ജാതിക്കാരെയാകട്ടെ ധാർഷ്ട്യംകൊണ്ടു കീഴ്പ്പെടുത്തുവാൻ ആർക്കും കഴികയില്ല. എന്നെ അടിമയെന്നോ!

ഔറ—ആകട്ടെ; ഞാൻ നോക്കട്ടെ—പ്രതികാരം. പക്ഷെ ഈ സ്വഭാവക്കേടു വൈദ്യശക്തിക്കപ്പുറമായേക്കാം. (പോകുന്നു)

ദിൽ—(സ്വയം) ഹേ ദിൽദാർ! നീ അവസരം കിട്ടിയ ഒട്ടകം എന്നപോലെ വർത്തിക്കുന്നുവല്ലോ. നിന്റെ പുറപ്പാടു വലിയ അധികാരശക്തിയോടെ ആരംഭം ഉയരുന്നു. ആദ്യമായി നീ ഒരഭ്യുതാവും അനന്തരം വിദൂഷകനും, പിന്നീടു രാജ്യതന്ത്രജ്ഞനും ഒടുവിൽ ദാർശനികനുമായിത്തീർന്നു. ഇനിയോ—?

(ഔറംഗസേബും മിർജുമ്ലയും സംസാരിച്ചുകൊണ്ടു പ്രവേശിക്കുന്നു)

ഔറ—അവന്റെ കണ്ണിൽ രക്തവർണ്ണമായ ഒരു ദീപ്തി ഞാൻ കണ്ടു. ഭയലേശംപോലും അതിലില്ല. ഇതു ജാത്യാതന്നെ ഉള്ളതോ?

## രണ്ടാം രംഗം.

---

സ്ഥലം — ("കിജാ"യിൽ ഷൂജായുടെ കൂടാരം.)

കാലം — (സന്ധ്യ.)

(ഷൂജാ ഒരു കടലാസിൽ നോക്കിക്കൊണ്ടു നിൽക്കുന്നു; പിയാറാ ഒരു പുഷ്പമാലയുമായി പാടിക്കൊണ്ടു പ്രവേശിക്കുന്നു.)

### ഗീതം നമ്പർ 5.

("കുണ്ഡിനപുരമതിലുദ്യാനേ" എന്ന മട്ട്.)

അതിവാഞ്ഛയൊടു ഞാൻ പ്രഭാതം—
മുഴുവനിരുന്നീ മാലയുണ്ടാക്കി.
അണിയുവതിന്നായ് തവഗളനാളെ—
പ്രിയതമ! ഞാനീ മാലയുണ്ടാക്കി.

ഈ വിഭാതത്തിൽ ഞാനന്യകൃത്യം—
ഒന്നും ചെയ്തില്ല, ചെയ്തില്ല വല്ലഭ!
കൈകളുച്ചവട്ടിൽ ഏകയായി ഞാൻ—
ഇരുന്നീമാല മാത്രം കോർത്തു;

തരുശാഖകളിൽ ലളിതസ്വരത്തിൽ—
പക്ഷികളപ്പോൾ പാടിയിരുന്നു.
ശാഖികളെല്ലാം പ്രാതസ്സമീരണ—
സ്ഫുരണയാൽ ചാഞ്ചാടിയിരുന്നു.

ഉഷസ്സിൽ സ്മിതമാകുന്നമുഖത്തിൻ—
സ്മിതമോടപ്പോൾ സമ്മേളിച്ചു.
അവയുടെ മദ്ധ്യേ തനിയെ ഞാനിരു—
ന്നീ മലർമാല കോർത്തുണ്ടാക്കി.

മൽകരനിർമ്മിതമീ മാലികയിൽ—
ചേർന്നതു സൂനം മാത്രമതല്ല;
പൂക്കൾക്കിടയിൽ പ്രഭാതപ്രീതിയും—
മഞ്ജുളഗീതിയും ചേർന്നിരിക്കുന്നു.

ഇവയിലുപരിയായ താവകമധുമയ—
മന്ത്രം വിലസുന്നതിലമലം.

സ്വീകരിച്ചീടുക നിൻ ഗളനാളത്തിൽ;—
മൽകൃതമാല താവകമല്ലോ.

(മാല ഷൂജായുടെ കഴുത്തിലിടുന്നു)

ഷൂജാ—(സസന്തോഷം) ഭദ്രേ! ഇതെന്റെ വിജയമുദ്രയായ മാലയത്രേ എന്നാൽ ഞാൻ യഥാർത്ഥവിജയം ഇപ്പോഴെ നേടിയുള്ളു.

പിയ—പ്രിയതമ! ആ വിജയം എത്രയോ തുച്ഛം. ഭവാൻ എന്റെ സാന്നിദ്ധ്യത്തിൽ സർവ്വദാ വിജയി തന്നെ. ഞാനോ? ഭവാന്റെ പ്രണയകാരാഗൃഹത്തിൽ നിത്യബന്ധനസ്ഥ. ഭവാൻ എന്റെ പ്രഭു; ഞാൻ ഭവാന്റെ ദാസി.

ഷൂജാ—(ചിരിച്ച്) ഭവതിയുടെ ഈ സല്ലാപം ഒരു പുതിയ ലീലയെന്നു തോന്നുന്നു. കൊള്ളാം, നല്ലതുതന്നെ. ഹേ! ദാസി! എന്നാൽ ഭവതിക്കു ഞാൻ ഇതാ പൂർണ്ണസ്വാതന്ത്ര്യം നൽകുന്നു; പോയാലും!

പിയ—ശ്രീമൻ! എനിക്കു മോചനത്തിന്റെ ആവശ്യമില്ല. എന്റെ ദാസ്യം മാധുര്യത്താൽ ഉജ്ജ്വലമായതത്രേ.

ഷൂജാ—(മൌനാനന്തരം) എന്ത്? പിയാറാ! ഞാൻ ചിന്താകുലനായിരിക്കുന്നു.

പിയ—എന്തിനെപ്പററിയോ? അതിനു നിവാരണമാർഗ്ഗമൊന്നുമില്ലേ?

ഷൂജാ—ഭവതി നോക്കുക! (കടലാസിൽ ചൂണ്ടിക്കാണിച്ചു) ഇതാ ഇവിടെ മിർജ്ജുമ്ലായുടെ പീരങ്കിനിര. ഇവിടെ മഹമ്മദിന്റെ അശ്വസൈന്യം അയ്യായിരം. ഈ ഭാഗത്ത് ഔറംഗ്സേബ്.

പിയ—(സൂക്ഷിച്ചുനോക്കി) എന്ത്? ഇവിടെ കടലാസിൽ ചില വരകൾ മാത്രം. മറെറാന്നും ഞാൻ കാണുന്നില്ല.

ഷൂജാ—മറെറാന്നും ഇപ്പോൾ കാണുന്നില്ല. നാളെ യുദ്ധസമയത്തു കാണാം.

പിയ—എന്നോ എനിക്കറിഞ്ഞുകൂടാ.

ഷൂജാ—ഔറംഗ്സേബിന്റെ സമ്പ്രദായം മുമ്പേതന്നെ പീരങ്കിപ്രയോഗം. ഉത്തരക്ഷണത്തിൽ തന്നെ അശ്വസൈന്യത്തെ നയിക്കുക. ഇങ്ങനെയാണ്.

പിയ—ആഹാ! എന്നാൽ വലിയ വിഷമമില്ലല്ലോ.

ഷൂജാ — ഭവതിക്ക് ഇതിനെപ്പററി ഒരു ഗന്ധവുമില്ല.

പിയ — ഭവാൻ അതെങ്ങിനെ കണ്ടുപിടിച്ചു? എന്റെ അന്ധത.

ഷൂജാ — എനിക്ക് അഭ്യാസമുള്ള സൈന്യങ്ങളില്ല. അതൊരു വലിയ ദുർഘടമാണ്. ഹാ! ആ ജസ്വന്ത്സിംഹിനെ എന്റെ ഭാഗത്തു കിട്ടിയെങ്കിൽ — എന്തായാലും ഞാൻ അദ്ദേഹത്തിന് ഒന്നെഴുതട്ടെ. നിന്റെ അഭിപ്രായമെന്തു്?

പിയ — അഭിപ്രായം പറയുക ഞാൻ നിറുത്തിവച്ചിരിക്കയാണ്.

ഷൂജാ — അതെന്തു്?

പിയ — അതോ? ഭവാന്റെ സ്വഭാവം എനിക്കറിയാം. എന്റെ അഭിപ്രായം ചോദിക്കും. ഞാൻ പറയും. പ്രവൃത്തിയെല്ലാം സ്വന്തമനോഗതിപോലെ. മററുള്ളവരെപ്പററി ഭവാന് അനുസരണമോ ആദരവോ ഇല്ല.

ഷൂജാ — ഇതു ശരിതന്നെ.

പിയ — അതുകൊണ്ടത്രേ ഞാൻ സാധ്വിയായ ഒരു ഹിന്ദുപത്നിയെന്നപോലെ ഭർത്തൃവാക്യത്തെ എന്തായാലും സമ്മതിച്ചുകൊള്ളുന്നതു്.

ഷൂജാ — എന്തുചെയ്യാം. എന്റെ സ്വഭാവം ഇങ്ങനെയാണ്. എന്റെ അഭിപ്രായത്തിന് എതിരഭിപ്രായം കേൾക്കുമ്പോൾ ഞാൻ കോപാന്ധനായിപ്പോകും. അതു് ഒരു കുററംതന്നെ. എങ്കിലും ഈ പ്രകൃതിയെ മാററാൻ എനിക്കസാദ്ധ്യം.

പിയ — പിന്നെ ഞാനെന്തു വേണം? എങ്കിലും ഭവാനെ രക്ഷിപ്പാൻ വല്ല ഉപായവും ഞാൻ കണ്ടിരുന്നെങ്കിൽ അതിന്നു ശ്രമിക്കുമായിരുന്നു. അതു കാണാത്തതിനാലാണ് ഞാൻ ഒന്നിലും ശ്രദ്ധവെക്കാതെ പാട്ടുകൊണ്ടുതന്നെ സമയം കഴിക്കുന്നതു്.

ഷൂജാ — എന്നാൽ ഒന്നു പാടുക! നിന്റെ ഗാനം ദ്രാക്ഷാമദ്യംപോലെ മധുരമാകുന്നു. അതിന്റെ ആസ്വാദനസന്ദർഭത്തിൽ എന്റെ സകലേന്ദ്രിയങ്ങളും നിർവ്വാണസുഖത്തെ പ്രാപിക്കുന്നു. അപ്പോൾ ആ പരമാമൃതത്തിന്റെ ലഹരിയാൽ പ്രാപഞ്ചികങ്ങളായ സർവ്വവിഷമതകളും മാറി നിൽക്കുന്നു. ഒരു പുതിയ ലോകത്തേക്ക് എന്നെ അതു പറത്തിക്കൊണ്ടുപോകുന്നു. ആ സ്വർഗ്ഗീയമായ ആനന്ദം ഞാൻ ഒന്നു നല്ലവണ്ണം അനുഭവിക്കട്ടെ. പാടിയാലും! യുദ്ധം നാളെയാണല്ലോ. സജ്ജീകര

ണത്തിന്റെ സമയം ധാരാളം. വിധിപോലെ അനുഭവം. "യത്നേനാപി മഹതാ ന ഭവത്യഭാവി" പ്രേയസി പാടിയാലും!

പ്രിയ—പ്രാണനാഥ! എന്നാൽ മുമ്പേതന്നെ രമണീയമായ ഈ പൂർണ്ണചന്ദ്രികയിൽ സ്നാനം ചെയ്യു! എന്നിട്ട് പ്രേമപാരവശ്യവും മുഗ്ദ്ധസ്മിതപുഷ്പമാലയും കൊണ്ട് എന്നെ ചമയിക്കുക. എങ്കിൽ ഞാൻ പാടാം.

ഷൂജാ—ആയ്! എന്തു മധുരമായ സല്ലാപം, ഹാ! ഭവതിയുടെ സാരസംപൂരിതമായ വാഗ്വിലാസസാരസ്യം, ഹാ! അതിനെ പരിപൂർണ്ണമായി ഗ്രഹിക്കുന്നതിന് ഞാൻ സമർത്ഥനല്ലെങ്കിലും—

പ്രിയ—ഹേ, പരമബന്ധോ! വരിക. (രണ്ടാളും കൈകോർത്തുപിടിച്ചു കുറെ ചുററി നടന്നിട്ട്) ഭവാൻ ഇവിടെ ചാരിയിരിക്കുക!

അനന്തരം ക്രിസ്ത്യാനികൾ പ്രാർത്ഥനാസമയത്തു ചെയ്യുന്നതുപോലെ കണ്ണടയ്ക്കുക! ഒടുവിൽ അവർ പറയുന്നതുപോലെ അന്ധകാരലോകത്തിൽ നിന്നു നമ്മെ ഒരു ആലോകത്തിലേക്കു നടത്തണമെന്ന് അപേക്ഷിക്കുക!

ഷൂജാ—ഹാ-ഹാ! ഭവതിയുടെ സംഭാഷണം എത്ര സാരഗർഭമായിരിക്കുന്നു. അവരിൽ വെറും കപടഭക്തന്മാർ അങ്ങനെ ചൊല്ലുകയും പറകയും ചെയ്യാറുണ്ട്. എന്നാൽ എനിക്ക് ഒരു മാർഗ്ഗത്തിലും ധർമ്മത്തിലും വിശ്വാസമില്ല. എങ്കിലും ഭവതിയുടെ ഫലിതസമ്മിശ്രവും വിലയേറിയതുമായ വാക്കുകൾ കേൾക്കുമ്പോൾ എന്റെ മനസ്സ് ആർദ്രമായിപ്പോകുന്നു.

പ്രിയ—എങ്കിലും ആ ആർദ്രത ക്ഷണേന രൂപാന്തരപ്പെടും.

ഷൂജാ—ദാറാ ഹിന്ദുമതാനുകൂലി, അവൻ കപടഭക്തൻ. ഔറംഗസേബ് പൂർണ്ണമഹമ്മദൻ, അവൻ വെറും കപടഭക്തൻ. മുറാദ് ഒരു അർദ്ധമഹമ്മദൻ, കപടഭക്തന്മാരുടെ ശിരോലങ്കാരം.

പ്രിയ—നിഷ്കളങ്കൻ ആര്? ഭവാനോ? വിചിത്രം! ഒരു മാർഗ്ഗവും ധർമ്മവും വിശ്വാസമില്ലാത്ത പാഷണ്ഡഹൃദയൻ.

ഷൂജാ—കൊള്ളാം! നിന്റെ വിശ്വാസം ഇങ്ങനെയോ? ഒരു മതവും വിശ്വാസമില്ലെന്നു ഞാൻ ഭാവിക്കുന്നു. അത് ഒരു കാര്യസിദ്ധിക്കത്രേ.

പ്രിയ—ഉത്തമം! നല്ല പരിശുദ്ധൻതന്നെ.

ഷൂജാ—കേവലം പരിശുദ്ധത, കാര്യലാഭകാരിയല്ല. ആഗ്രയുടെ ആധിപത്യം ഞാൻ അനുഭവിക്കും. ഔറംഗസേബി

ൻെറയും മുറാലിൻെറയും അധികാരത്തിൽ ഞാൻ ദൗർബ്ബല്യ തന്നെ. അതിനെ സഹിക്കത്തക്ക പാകത എൻെറ മനസ്സിനില്ല.

പിയ—ഓ! വ്യാകരണസ്ഖലിതങ്ങൾ. കാശ്ശലാഭകാരിയല്ല; കാഠിന്യമാണ്. പാകത തെറ്റ്; പാകം ശരിയാകും.

ഷുജാ—അവർ എൻെറ കനിഷ്ഠസോദരർ. ഞാൻ അവരുടെ ജ്യേഷ്ഠൻ.

പിയ—ഈ ജ്യേഷ്ഠകനിഷ്ഠഭാവം ഒരുതരം കപടം തന്നെ.

ഷുജാ—എങ്ങിനെ? ഞാനല്ലെ അവരെക്കാൾ മുമ്പെ ജനിച്ചവൻ.

പിയ—അതു ഭവാൻെറ സാമർത്ഥ്യമോ? എന്നാൽ അവരെക്കാൾ പിമ്പെ മരിക്കുവാൻ കഴിയുമോ? ഇല്ലെങ്കിൽ ഭവാനു സിംഹാസനത്തിൽ വാസ്തവമായ അവകാശവും ഒന്നുമില്ല.

ഷുജാ—ഹെയ്! അങ്ങിനെ വരില്ല.

പിയ—നമ്മുടെ കശിനിക്കാരൻ നിങ്ങളെ എല്ലാവരേക്കാളും മുമ്പെ ജനിച്ചു. അവനാണ് കിരീടാവകാശം എന്നു വരാമോ?

ഷുജാ—അവൻ ചക്രവർത്തിയുടെ പുത്രനല്ലല്ലൊ. ഇതെല്ലാം കളക. സംസാരിച്ചു ക്ഷീണമുണ്ടാകേണ്ടാ. പാടുക.

പിയ—കേട്ടാലും! പാട്ടിനിടയ്ക്കു മറ്റൊന്നിലും ശ്രദ്ധിക്കരുതെ! ശ്രദ്ധിച്ചാലും മൌനമായിരിക്കണം.

ഗീതം നമ്പർ 6.

നീലാംബരി—ചായ്പ്.

("നിന്നാമമുച്ചരിത്താലെന്നെ" എന്ന മട്ട്.)

പല്ലവി.

എന്തൊരു കെട്ടിനാലീ എൻെറ ഹൃദയത്തെ നീ
ബന്ധിച്ചിരിക്കുന്നാത്മനാഥാ!

ചരണങ്ങൾ.

ഏതും കഴിവില്ല എനിയ്ക്കതൊന്നഴിയ്ക്കാൻ
ഏതൽബന്ധം വിചിത്രം ഏറെവും ദൃഢമത്രേ—എന്തൊരു
തേനൊന്നതുപോലെ മാധുര്യപൂരിതം
അത്യന്തഹൃദ്യം; നന്നായ് വാഴ്ത്തിക്കാനതുയോഗ്യം—എന്തൊ

താവകസന്നിധി വിട്ടൊന്നു മാറുവാൻ
ആവതില്ലെൻപാദങ്ങൾ നൂനമുറച്ചിരിപ്പൂ— എന്തൊരു
ചിരമാം വിരഹമെൻ സ്മരണയിൽ വാണിട്ടും
എങ്ങുവച്ചിനി ഞാനമ്മയെക്കണ്ടിടുന്നു— എന്തൊരു
ചുംബനത്താൽസുഖമായി മതിമറന്നിനിയും ഞാൻ
എപ്പോൾ നിൻ സമാഗമേ സ്മരവശനായാകും— എന്തൊരു

## മൂന്നാം രംഗം.

സ്ഥലം—(അഹമ്മദ്‌ബാളിൽ ദാറായുടെ ശിബിരം.)
കാലം—(രാത്രി.)

(ദാറായും നദീറായും പ്രവേശിക്കുന്നു.)

ദാറാ—ആശ്ചര്യം! സേനാധിപതികൾക്കു കല്പന കൊടുക്കേണ്ടവനായ ഞാൻ ഇതാ വൈരികളാൽ നഗരത്തിൽനിന്നു നഗരത്തിലേക്ക്‌ ഓടിക്കപ്പെടുന്നു. (പരഗൃഹത്തിൽനിന്നു) ഭിക്ഷയിരന്നു കാലം കഴിക്കേണ്ടി വന്നു. ഇത്ര പെട്ടെന്നു ഞാൻ ഈ നിലയിലെത്തുമെന്ന്‌ ആരു വിചാരിച്ചിരുന്നു.

നദീറാ—നാഥാ! സുലൈമാന്റെ വാർത്തപോലും നാം അറിയുന്നില്ലല്ലൊ.

ദാറാ—ഹാ! എന്റെ സാധുകുമാരൻ ജയസിംഹനാൽ വഞ്ചിതനായി. ജയസിംഹനെ ഔറംഗസേബ്‌ വശീകരിച്ചു എന്റെ പുത്രൻ ചില ചെങ്ങാതിമാരുമായി എന്നെ അന്വേഷിച്ചു വരുന്ന വഴിമദ്ധ്യേ ഹരിദ്വാരത്തിൽവെച്ചു വൈരിസൈന്യം അവനെ ശ്രീനഗരിയിലേക്ക്‌ ഓടിച്ചു. ഇപ്പോൾ അവൻ ശ്രീനഗരരാജധാനിയിൽ—കാശ്മീരരാജാവായ പൃഥ്വീസിംഹന്റെ ആശ്രിതനായി ജീവിക്കുന്നു പോൽ. നദീറാ! എന്തു കരയുന്നുവോ?

നദീ—ഇല്ല, നാഥാ!—

ദാറാ—ഉം—കരയുന്നതും ഒരുതരം ആശ്വാസകരംതന്നെ. കരഞ്ഞാൽ കൊള്ളാമെന്ന്‌ എനിക്കും മോഹമുണ്ട്‌. പക്ഷെ—

നദീ—പ്രഭോ! ഇവിടത്തെ അഭിപ്രായം ഇനിയും യുദ്ധം ചെയ്യണമെന്നാണോ?

ദാറാ—സംശയമോ? ഈ ദേഹം ഉള്ള കാലത്തോളം ഞാൻ ഔറംഗ്സേബിന്റെ ആധിപത്യം സ്വീകരിക്കയില്ല. എന്റെ വൃദ്ധപിതാവിനെ മോചിപ്പിക്കുന്നതിനുവേണ്ടി മറ്റുള്ള സർവ്വസങ്കടങ്ങളേയും ഞാൻ സഹിക്കും. ഒന്നുകിൽ ഞാൻ ജയിക്കും; അല്ലെങ്കിൽ മരിക്കും. നദീറാ! നീ തല കുനിക്കുന്നതെന്തു്? എന്റെ നിശ്ചയത്തെ നീ നിരസിക്കുന്നുവോ? ഞാൻ എന്തു വേണമെന്നാണു്?

നദീ—ഇല്ല—നാഥാ! അവിടത്തെ നിശ്ചയംതന്നെ എന്റെയും നിശ്ചയം.

എന്നാൽ—

ദാറാ—ഉം—എന്നാൽ?

നദീ—ഈ നിത്യദുഃഖം—ഈ അതിദാരുണ കഷ്ടത, പ്രാണരക്ഷാർത്ഥമായ ഈ ഓട്ടം, ആവശ്യമുണ്ടോ?

ദാറാ—ഉണ്ടു്, ശരീരികൾക്കു് ഈ അവസ്ഥയും അനുഭവിക്കേണ്ടതത്രേ.

നദീ—പ്രിയതമ! അതിൽ ഞാനും ഓഹരിക്കാരി തന്നെ. പക്ഷേ, ഇവിടത്തെ ശരീരസ്ഥിതി കാണാൻ പ്രയാസം. കണ്ണുടിയിൽ ഒന്നു നോക്കിയാൽ—അഹോ! നിഷ്പ്രഭമായ ദൃഷ്ടി, രൂക്ഷമായ കേശം—ആകപ്പാടെ അസ്ഥിമാത്രശേഷനായിരിക്കുന്നു.

ദാറാ—നിനക്കു് എന്റെ രൂപത്തെക്കുറിച്ചാണു് വിചാരം.

നദീ—കഷ്ടം! ഇതാണോ ഞാൻ പറഞ്ഞതിന്റെ താല്പര്യം?

ദാറാ—അതെ, ഇതു സ്ത്രീസ്വഭാവമാണു്. ഭർത്താവിന്റെ രൂപസൗഷ്ഠവ മറ്റുള്ളവരുടെ മുൻപിൽ അഭിമാനമൂലമായി സ്ത്രീകൾ കരുതുന്നു. നീ എനിക്കു സുഖത്തിൽ വിഘ്നവും ദുഃഖത്തിൽ ഒരു ഭാരവുമാകുന്നു.

നദീ—(ഞെട്ടിയിട്ടു) പ്രാണനാഥാ! ഇതു പരമാർത്ഥമോ? (കൈക്കു പിടിക്കുന്നു.)

ദാറാ—പോക! നിന്റെ മുഖംകൊണ്ടുള്ള സംസാരം എനിക്കു കേൾക്കേണ്ടാ. (കൈ വിട്ടുവിച്ചു പോകുന്നു.)

നദീ—(വസ്ത്രാഗ്രത്താൽ കണ്ണു മൂടി നിന്നിട്ടു മുക്കുകയും) ഹോ!—ഇതുംകൂടെ—ഈ ഘട്ടത്തിൽ—എന്റെ പുത്രൻ പോയി, സാമ്രാജ്യം പോയി, രാജകീയസുഖാനുഭവം പോയി, പെരുവഴിയിൽ—അന്ധകാരത്തിൽ—സൂര്യാതപത്തിൽ— ഹിമശീകരത്തിൽ, ശയ്യയില്ല, നിദ്രയില്ല. ഇതെല്ലാം ഞാൻ സമാധാന

ത്തോടെ സഹിച്ചു. ഇപ്പോൾ എന്റെ പ്രാണബന്ധുവിനാൽ നിന്ദിതയുമായി. ഇനി എന്തു വേണം? ദൈവമേ!—(കരയുന്നു.)

സിപാർ—(പ്രവേശിച്ച് പരിഭ്രമത്തോടെ) അമ്മാ! ഇതെന്തു്?

നദീ—വത്സ!—ഒന്നുമില്ല. (കണ്ണുനീരൊഴുക്കിക്കൊണ്ടു വിതുമ്മുന്നു.)

സിപാ—(അടുത്തുചെന്ന് ഒരു കൈ മാതൃഗളത്തിൽ ചുററി മറേറകൈയ്യാൽ വസ്ത്രം കണ്ണിൽനിന്നു മാററാൻ ശ്രമിച്ചുകൊണ്ടു) ഹാ! ഈ കരച്ചിലിനു കാരണം ആര്? ആരായാലും ഇതു ഞാൻ ക്ഷമിക്കയില്ല. (മുഖത്തെ മാതൃകണ്ഠത്തിൽ വെച്ചുകൊണ്ടു ദുഃഖിക്കുന്നു. നദീറാ മകനെ ആലിംഗനം ചെയ്യുന്നു.)

സെഹറുന്നീസാ—(പ്രവേശിച്ച്) ഇതെന്തമ്മാ! അമ്മാ! . . . ഈശ്വരാ! ഇതെന്തു്? എന്റെ അമ്മ കരയുന്നതു് ഒരിക്കലും ഞാൻ കണ്ടിട്ടില്ല. ആപത്തിലും അമ്മയുടെ മുഖം സുപ്രസന്നമായിട്ടേ കണ്ടിട്ടുള്ളു. അന്ധകാരത്തിൽ ചന്ദ്രന്റെ ശോഭ വർദ്ധിക്കയാണ് പതിവ്. നടക്കുമ്പോഴും കിടക്കുമ്പോഴും ഉറങ്ങുമ്പോഴും എല്ലാസമയത്തും എന്റെ മാതാവിന്റെ വദനത്തിൽ പുഞ്ചിരി വേർപിരിയാതെ ഒരു ഉത്തമബന്ധുവെന്നപോലെ സഹവസിച്ചിരുന്നു. ഇപ്പോഴാകട്ടെ—(കരയുന്നു )

നദീ—വത്സേ! ഞാൻ—എനിക്കു്—എന്റെ വേദന പറഞ്ഞറിയിക്കാവുന്നതല്ല. എന്റെ ജീവിതേശ്വരൻ—എന്റെ ചിന്താരത്നം എന്നെ വെറുത്തു. ഇനി:—

ദാറാ—(പെട്ടെന്നു പ്രവേശിച്ച്) ഹാ! പ്രേയസി! ക്ഷമിച്ചാലും. എന്റെ അപരാധം ചെറുതല്ല. എന്റെ കഠോരവാക്കുകൾക്കു ഞാൻ മാപ്പു ചോദിക്കുന്നു. നദീറാ! ഹാ! പിന്നെയും കരയുന്നുവോ? ശോകാന്ധനായ എന്റെ വാക്കുകൾ—ഒരു! രാപ്പകൽ എരിഞ്ഞുനീറുന്ന എന്റെ ഹൃദയത്തെ നീ എന്തു ചെയ്യുന്നു—?

നദീ—എന്റെ ജീവനാഥനെപ്പററി എന്റെ ഹൃദയത്തിലുള്ള സ്നേഹത്തിന്റെ പരിമിതി അവിടുന്നു് അറിയുന്നുണ്ടെങ്കിൽ ഇത്ര കഠോരമായ വചനം എങ്ങനെ ആ നാവിൽ ഉദിക്കും.

സിപാ—ദൈവത്തെയെന്നപോലെ ഞാൻ എന്റെ പിതാവിനെ വിചാരിക്കുന്നു.

നദീ—വത്സ! നിന്റെ പിതാവു് ഇത്ര കഠിനമായ വാക്കൊന്നും ഉപയോഗിച്ചില്ല. എന്നിലുള്ള ഒരു കുറ്റത്തെക്കുറിച്ചു് ഒന്നു ശാസിച്ചു. എന്നാൽ ഞാൻ അതിനെ വലിയ ഗൌരവമുള്ളതായി വിചാരിച്ചു എന്നേയുള്ളു.

ഒരു ദാസി (പ്രവേശിച്ചു) തിരുമേനിയെ മുഖം കാണിപ്പാൻ ഒരാൾ പുറത്തു നില്ക്കുന്നു.

ദാറാ—ആരാണാവോ?

ദാസി—ഗുജരത്തിലെ സുൽത്താൻ എന്നു തോന്നുന്നു.

ദാറാ—ഓ! സുബേദാരോ?

നദീ—എന്നാൽ ഞാൻ അകത്തു പോകട്ടെ. (പോകുന്നു.)

ദാറാ—സിപാർ! അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരിക.

(സിപാറും ദാസിയും പോകുന്നു.)

ദാറാ—എനിക്കു് ഒരു അഭയസ്ഥലം കിട്ടാതിരിക്കുമോ!

(സുബേദാർ സഹനവാസ്സും സിപാറും പ്രവേശിക്കുന്നു.)

സുബേ—യുവരാജാവു ജയിച്ചാലും! (വന്ദിക്കുന്നു.)

ദാറാ—സ്വാഗതം, സുൽത്താൻസാഹേബ്!

സുബേ—എന്നെ അവിടുന്നു് അറികയില്ലായിരിക്കാം.

ദാറാ—അറിയുമെന്നു മാത്രമല്ല; തമ്മിൽ കാണ്മാൻ ഞാൻ ആഗ്രഹിച്ചിരിക്കയുമായിരുന്നു. ദൈവഗത്യാ അതിപ്പോൾ സാധിച്ചുവല്ലോ.

സുബേ—ആകട്ടെ; ഇപ്പോൾ കല്പന തന്നാലും!

ദാറാ—കല്പനയോ? ഓ, അതെല്ലാം പൊയ്പോയി. ഞാൻ ഇപ്പോൾ ഒരു യാചകൻ. കല്പനക്കു് അധികാരി ഔറങ്ഗ്സേബത്രെ.

സുബേ—ഔറങ്ഗ്സേബിന്റെ കല്പന എനിക്കല്ല. അതിനു് ആളുകൾ വേറെയുണ്ടായിരിക്കാം.

ദാറാ—ഇപ്പോഴത്തെ ഭാരതസമ്രാട്ടു് ഔറങ്ഗ്സേബാണെന്നു സാഹേബറിഞ്ഞിട്ടില്ലേ?

സുബേ—ഉത്തമം! സ്വാർത്ഥത്താൽ സ്വന്തപിതാവിനോടു മത്സരിക്കയും സോദരന്മാരെ സ്നേഹഭാവേന വഞ്ചിച്ചു ബന്ധനസ്ഥരാക്കുകയും തനിക്കു് അനർഹമായ സിംഹാസനത്തെ ദുർന്യായംകൊണ്ടു കൈക്കലാക്കുകയും ചെയ്ത ദുരാത്മാവിനെ സമ്രാട്ടായി ആർ അംഗീകരിക്കും? അതിനേക്കാൾ, കേവലം അന്ധ

നായ ഒരു യാചകനെ മയൂരസിംഹാസനസ്ഥനാക്കി ആദരിക്കുന്നതിനു ഞാൻ സന്നദ്ധനാകുന്നു.

ദാറാ—സാഹേബ് എന്തു പറയുന്നു? സാഹേബിന്റെ സ്വജാമാതാവല്ലെ ഔറംഗ്സേബ്?

സുബേ—അതു വേറെ സംഗതി; പാപകർമ്മം ചെയ്യുന്നുവെങ്കിൽ എന്റെ പുത്രൻപോലും എനിക്കു പരമവിരോധിയാകുന്നു. അധർമ്മം എന്നും സഹിക്കുവാൻ ഞാൻ ഒരുക്കവുമല്ല. അതിനെക്കാൾ ദേഹത്യാഗം സഹനീയം എന്നാണ് എന്റെ മതം.

ദാറാ—അതുകൊണ്ട്—?

സുബേ—അതുകൊണ്ടു ഞാൻ യുദ്ധത്തിനു ഒരുമ്പെടുന്നു. എന്നാൽ എന്റെ സൈന്യം ഏറ്റവും ചെറുത്. ഔറംഗ്സേബിനോട് എതിരിടുന്നത് ആ സൈന്യംകൊണ്ടു സാദ്ധ്യമല്ല. തന്നിമിത്തം അതിവേഗം തക്കവണ്ണം സൈന്യബലം വർദ്ധിപ്പിക്കുന്നതിനു ഞാൻ വേല ചെയ്യുന്നുണ്ട്.

ദാറാ—എങ്ങിനെ?

സുബേ—മഹാരാജ, ജസ്വന്ത്സിംഹിനോടു ഞാൻ സഹായമപേക്ഷിച്ചിട്ടുണ്ട്.

ദാറാ—അദ്ദേഹം അതിനു വഴിപ്പെടുമോ?

സുബേ—വഴിപ്പെടേണ്ടും. യുവരാജ്! എന്തായാലും അവിടുന്നു ധൈര്യപ്പെടുക. ഇപ്പോൾ എന്നോടുകൂടി വരിക! തൽക്കാലം എന്റെ കൊട്ടാരത്തിൽ ഒരു അതിഥിയായി താമസിക്കുക! ഭവാൻ ഭാരതസമ്രാട്ടിന്റെ പ്രഥമപുത്രൻ. അനുഗൃഹീതനായ പുത്രൻ; ഞാൻ ഒരു വയോധികനെങ്കിലും രാജഭക്തനായ പ്രജ. എന്റെ വൃദ്ധസമ്രാട്ടിനുവേണ്ടി ഞാൻ യുദ്ധംചെയ്യും. ജയം അസാദ്ധ്യമെങ്കിൽ സ്വജീവനെ പോർക്കളത്തിൽ ബലിയായി സമർപ്പിക്കുവാൻ എനിക്കു സാധിക്കും. വൃദ്ധനായ എന്റെ മരണം അപ്പോൾ വീരസ്വർഗ്ഗപ്രാപ്തിക്കു കാരണമായി ഭവിക്കും.

ദാറാ—സാഹേബ്, എനിക്ക് അഭയം തരാമെന്നു തീർച്ചയാക്കിയോ?

സുബേ—ഉഹ്. എന്റെ യുവരാജാവിനോ? അവശ്യം! എന്റെ ഭവനം ഇവിടത്തെ ഭവനം; ഞാൻ ഒരു ദാസൻ മാത്രം.

ദാറാ—സാഹേബിന്റെ രാജഭക്തി മഹത്തമം തന്നെ.

സുബേ__യുവരാജാവേ! എന്റെ ഈ കൃത്യം അത്ര മഹത്തായതല്ല. സാധാരണ കൃത്യം എന്നേയുള്ളു. എന്തെന്നാൽ, ഇതൊരു വലിയ സ്വാർത്ഥപരിത്യാഗമല്ല. എന്റെ കർത്തവ്യത്തെ ഞാൻ വൃദ്ധനെങ്കിലും നിർവ്വഹിക്കും. മനഃപൂർവ്വമായി ഒരധർമ്മവും ഞാൻ ചെയ്തിട്ടില്ല. നന്മയായിട്ടും ഒന്നും ചെയ്തിട്ടില്ലായിരിക്കും. എന്നാൽ ആ ന്യൂനത ഇതുകൊണ്ടു തീരട്ടെ.

(പോകുന്നു)

സെഹറത്തുന്നിസാ (പ്രവേശിച്ച്)__ഒരു ലഘുവായ വിധത്തിലെങ്കിലും എന്റെ പിതാവിനെ സഹായിപ്പാൻ ഞാൻ ശക്തയാകയില്ലേ? ഞാൻ പിതാവിന് ഒരു ഭാരം മാത്രമായി ജീവിക്കുന്നു. കഷ്ടം! നാരീജന്മത്തിന്റെ നിഷ്ഫലത! സ്വന്തമാതാപിതാക്കന്മാർ ആപത്തിൽപെട്ടുഴലുമ്പോഴും അവർക്കു സഹായിപ്പാൻ കഴിയാതെ കുറേക്കൂടി ക്ലേശകാരണമായി എന്തിനു ജീവിക്കുന്നു? എന്റെ കണ്ണിൽ നിന്ന് ഉഷ്ണജലബിന്ദുകൾ പൊഴിയുന്നു. ഇതുകൊണ്ടെന്തു ഫലം? ഞാനും യഥാശക്തി യത്നിക്കണം. പക്ഷെ അതൊരു സാഹസമായിരിക്കാം. പർവ്വതശിഖരത്തിൽ നിന്നു ചാടുന്നതുപോലെ അഥവാ ആത്മഹത്തി പോലെ. എങ്കിലും ഞാൻ നോക്കട്ടെ.

(തിരോഭാവം.)

## നാലാം രംഗം.

---

സ്ഥലം__(കാശ്മീരദേശത്തെ രാജകീയോദ്യാനം)
കാലം__(സായാഹ്നം)

(സുലൈമാൻ ഏകാകിയായി നിൽക്കുന്നു)

സുലൈ__അല്ലഹബാദിൽ നിന്നു ജീവരക്ഷയ്ക്കായി ഓടിയ ഞാൻ ഭൂരമ്യവും പർവ്വതപരീതവുമായ ഈ കാശ്മീരദേശത്താണല്ലൊ വന്നെത്തിയത്. ഭ്രഷ്ടസർവ്വസ്വനായ ഞാൻ__ പോകട്ടെ: (നാലു പുറവും നോക്കീട്ടു) അഹോ! ഈ രാജ്യം എത്ര രമണീയം. സർവ്വസമ്പൽസമൃദ്ധം; സൌന്ദര്യസങ്കേതസ്ഥാനം; സ്വപ്നസന്ദൃഷ്ടമായ ഒരു വിശേഷ ചിത്രപടം തന്നെ. അഥവാ ഈ ജനപദം, സ്വർല്ലോകത്തിൽ നിന്നു ഭൂമിയിലേക്ക് ഇറങ്ങിവരുമ്പോൾ മാർഗ്ഗക്ലേശപരിഹാരാർത്ഥം കാൽ നീട്ടിയും തല ചായി

ച്ച വാമഹസ്തത്താൽ താങ്ങീട്ടും ഹിമാലയമഹാശൈലത്തിന്മേൽ ചാരിനില്ക്കുന്ന ഒരു അപ്സരസ്ത്രീയോ? ഈ ദിവ്യപ്രദേശത്തെ അലങ്കരിക്കുന്ന ജനങ്ങൾ സുകൃതശാലികൾ തന്നെ. (ചെവികൊടുത്തിട്ട്) ഓ! അല്പം അകലെയായി ഒരു ഗാനം കേൾക്കുന്നുവല്ലൊ. (വീണ്ടും ഓർത്തിട്ട്) അതു് അടുത്തടുത്തു വരുന്നുവോ? (സൂക്ഷിച്ചിട്ട്) അലങ്കരിക്കപ്പെട്ട ഒരു വള്ളമല്ലേ അതു്? അതിൽ സർവ്വാംഗഭൂഷിതകളായ ചില ബാലികമാർ ഇരുന്നു സ്വന്തകൈകളാൽ തന്നെ തുഴഞ്ഞുകൊണ്ടു പാടുന്നു. ഹാ! അവർ കണ്ണിനും ചെവിക്കും ഒരുപോലെ ആനന്ദം തരുന്നു.

(അലംകൃതകളായ മൂന്നു ബാലികമാർ പാടിക്കൊണ്ടു പ്രവേശിക്കുന്നു)

ഗീതം നമ്പർ 7.

("മാതവർ കലിതമുദിത" എന്ന മട്ട്.)

ഭാനുദേവനസ്തഗിരിയിൽ—ചെന്നു
ചേർന്നിടുന്നു പകലുള്ള കൃത്യങ്ങൾ തീർത്തു.
വിശ്രമിപ്പാൻ, നമ്മുടയ—കളി
വഞ്ചിയേറാം ചെറുതായിലാശുപോകുന്നു.
കൂടെയിന്നു പോന്നിടുവർ—മുല്ല
പ്പൂക്കൾകൊണ്ടു കോർത്തു തീർത്ത മാലയാടുന്നു.
പട്ടുപായും ഹാ! പറക്കുന്നു—മധുര
മധുരമരുതാൽ വള്ളമിളകീടുന്നു.
അങ്ങോട്ടിങ്ങോട്ടേറ്റമാടുന്നു—ഭംഗി
ചേർന്നിടുംവിധത്തിലിതുമോടിടുന്നല്ലൊ.
യാത്രചെയ്യോർ നൂതനപ്രേമ—പൂർണ്ണ
ബന്ധരത്രേ, നവ്യമാകും പ്രേമശക്തിയാൽ.
പ്രാണഹരി വന്നപോയെങ്കിൽ—നിർമ്മിച
മുഖങ്ങളുടൻ സ്മിതത്തിൻറെയടയാളവും.
കണ്ണുകളോ നിദ്രയാർന്നിടും—ആയി
ക്കണ്ടിടുന്നു കുഴൽധ്വനിഹാസധ്വനിയും.
ധാരാളമുണ്ടായിരിക്കുന്നു. പശ്ചിമമാം
ദേശമതിലാകാശവുമുജ്ജ്വലിക്കുന്നു.
അന്തികാലസൂര്യരശ്മിയാൽ—പൂർവ്വദിക്കിൽ
ചന്ദ്രനും മധുരകിരണങ്ങൾ തൂകിട്ട്

സാന്ദ്രമോദമുയർന്നിടുന്നു—നാരി
നൂതശബ്ദമുണ്ടാകുന്നു മന്ദമന്ദമായ്
പൂരമാം കാറ്റു വീശുന്നു.

പ്രഥമബാലിക—ഹേ, സുകുമാര! ഭവാൻ ആരെന്നറിവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

സുലൈ—ഞാൻ ആഗ്രായിൽ, ദാറായുടെ പുത്രനായ സുലൈമാൻ.

പ്രഥമ—ചക്രവർത്തിയുടെ പുത്രൻ ദാറായുടേയോ?

സുലൈ—അതെ, ഷാജഹാൻചക്രവർത്തിയുടെ പ്രഥമപുത്രന്റെ.

പ്രഥമ—(പുഞ്ചിരിയോടെ) രാജകുമാര! ഭവാനു ഞങ്ങളെക്കുറിച്ചും അറിയേണമെന്നില്ലേ? ഞാൻ പ്രസിദ്ധപ്പെട്ട കാശ്മീരരാജധാനിയിലെ ഒന്നാമത്തെ നർത്തകി, മഹാരാജാവിന്റെ പ്രധാനഗണിക. ഇവർ എന്റെ സഖികൾ.

(സുലൈമാന്റെ മുഖത്തുനോക്കുന്നു.)

സുലൈ—(മൌനം)

പ്രഥമ—ശ്രീമൻ! ഞങ്ങളുടെ ബോട്ടിൽ കയറുന്നുവോ?

സുലൈ—എന്തിനായിട്ട്?

പ്രഥമ—ഭവാൻ ഒരു ശിശുവോ?

സുലൈ—അല്ല; അതുകൊണ്ടുതന്നെയാണ് നിങ്ങളുടെ സഹിതം വരാത്തതു്. നിങ്ങൾ സ്വൈരിണിമാരല്ലേ?

പ്രഥമ—(ചിരിച്ചു) ഞങ്ങളെ പരിഹസിക്കുന്നുവോ?

സുലൈ—ഇല്ല. നിങ്ങൾ യൌവനത്തേയും രൂപസമ്പത്തിനേയും അവിവേകമായി വ്യയം ചെയ്യുന്ന കൂട്ടർ തന്നെ—?, വിശിഷ്യ നിങ്ങളുടെ സുന്ദരശരീരവും പ്രേമാലോകനവും വിഗതപ്രാണനായ എന്നിൽ നിഷ്പ്രയോജനമത്രേ.

പ്രഥമ—ഉം, ഇങ്ങനെയോ വിചാരം! രാജകുമാര! അപ്രകാരമുള്ള ഭവാനെ പ്രീണിപ്പിക്കുന്നതിനു ഞാൻ അസമർത്ഥയെന്നോ?

സുലൈ—എന്റെ വാക്കിനു് അർത്ഥം ഇതല്ല. അകൃത്രിമമായ പ്രേമം നിങ്ങൾക്കില്ല. സാക്ഷാൽ സ്നേഹത്തിന്റെ മഹിമ നിങ്ങൾ എങ്ങിനെ അറിയും? സൌന്ദര്യത്തെ പണവും വസ്ത്രവും മന്ദഹാസത്തെ വിലയ്ക്കു വില്ക്കയും ചെയ്യുന്ന നിങ്ങളുടെ സാന്നിദ്ധ്യത്തിൽ എനിക്കിച്ഛയില്ല.

പ്രഥമ—ഞങ്ങൾ യഥാർത്ഥമായി സ്നേഹിക്കയില്ലെന്നോ ഭവാന്റെ വിചാരം?

സുലൈ—നിങ്ങൾ സ്നേഹിക്കും—ചുരുണ്ട തലമുടി, നീണ്ട കണ്ണു, ശരച്ചന്ദ്രമുഖം, കമനീയമായ തലപ്പാവു, വജ്രമോതിരം, ഊന്നുവടി ഈവകകളെ. ഇവയെക്കാൾ സ്വല്പനാണെന്നതു. എന്നെ നിങ്ങളിപ്പോൾ സ്നേഹിക്കുന്നവെങ്കിൽ അതു് എന്നിലുള്ള യൌവനശ്രീ, ചക്രവർത്തിയുടെ പൌത്രത; ഇവയെ മാത്രം. ഇതു സാക്ഷാൽ പ്രേമമല്ല. സാക്ഷാൽ പ്രേമം ആത്മാവിൽ അന്തർഭവിച്ചിരിക്കുന്നു. മാതാവേ! പോയാലും.

ദ്വിതീയ—(ദൂരെ നോക്കീട്ടു്) ഓ! മഹാരാജാ ഇങ്ങോട്ടെഴുന്നെള്ളുന്നു.

പ്രഥമ—(നോക്കീട്ടു്) ഈ സമയത്തോ? അതെന്തിനു്? എന്തായാലും നമുക്കു പോകാം. (സുലൈമാനോടു) ഹേ, യുവാവേ! കരുതിക്കൊൾക. ഞങ്ങളെ അവമാനിച്ചതിന്റെ ഫലം അനുഭവിക്കും.

സുലൈ—മാതാവേ! വൃഥാ കോപിക്കേണ്ടാ. ഞാൻ നിങ്ങളെ അവമാനിച്ചില്ല. എനിക്കു നിങ്ങളിൽ അനുകമ്പയാണുള്ളതു്.

(ബാലികമാർ പാടിക്കൊണ്ടു പോകുന്നു.)

സുലൈ—ആശ്ചര്യം! സർവ്വാംഗസൌന്ദര്യം; നയനജ്യോതിസ്സു്; അസ്പഷ്ടസ്ഫുരിതം; കോകിലകണ്ഠം; ശ്രീപുണ്യഫലം; ഹാ! ഇതെല്ലാം വ്യർത്ഥമാക്കി.

(ശ്രീനഗരരാജാ പൃഥ്വീസിങ്ങ് പ്രവേശിക്കുന്നു; സുലൈമാൻ വിനീതനായി നില്ക്കുന്നു.)

രാജാ—(ഗൌരവമായിട്ടു്) കുമാര! കൊള്ളാം; മഹായോഗ്യൻ.

സുലൈ—മഹാരാജ! എന്തു്?

രാജാ—കുമാരനെ ഞാൻ നിരാശ്രയനിലയിൽ നിന്നു് ഉദ്ധരിച്ചു. എന്നോടൊത്തു തന്നെ കഴിയുന്നതു സുഖമായി താമസിപ്പിച്ചു. ഔറംഗസേബിനോടു് എതിർത്തു് അദ്ദേഹത്തെ ഞാൻ വിരോധിയാക്കിത്തീർക്കയും ചെയ്തു.

സുലൈ—ശരി, ഇതൊന്നും ഞാൻ വിസ്മരിക്കയില്ല.

രാജാ—എന്തു്? കഷ്ടം! കുമാരനെ ഔറംഗസേബിനു വിട്ടുകൊടുപ്പാൻ ഷെയിസ്തുഖാൻ എന്നോടു് എത്രതന്നെ അപേക്ഷിച്ചു; ഞാൻ അതു ചെയ്തില്ല.

സുലൈ—പരമാൎത്ഥം; ഞാൻ അതിന് എത്രയും കൃതജ്ഞനായിരിക്കുന്നു.

രാജാ—ഉവ്വേ! (ആപാദചൂഡം നോക്കീട്ട്) ഹാ ഇത്ര നീചബുദ്ധിയെന്നു ഞാൻ തീരെ ശങ്കിച്ചിരുന്നില്ല. ഒരു ഉദാരശീലനും സ്ഥിരചിത്തനും ആണെന്നു തെറ്റിദ്ധരിച്ചുപോയി.

സുലൈ—മഹാരാജ്! ഈ വാക്കുകളുടെ അൎത്ഥമെന്തു്? സ്പഷ്ടമായി പറഞ്ഞാലും.

രാജാ—കുമാരനെ എന്റെ ഉദ്യാനത്തിൽ താമസിക്കാൻ അനുവദിച്ചതു് എന്റെ തെറ്റു തന്നെ. അല്ലെങ്കിൽ എന്റെ പ്രമദാവനത്തിൽ പ്രവേശിക്കുന്നതിനോ എന്റെ സ്ത്രീയോടു സല്ലാപം ചെയ്യാനോ കുമാരനു കഴികയില്ലായിരുന്നു.

സുലൈ—മഹാരാജ്! പ്രമാദം! പ്രമാദം! അവിടുന്നു് ഇങ്ങിനെ സംശയിക്കരുതു്.

രാജാ—അത്ഭുതം! ഭവാൻ ഒരു അഭിനവയുവാവു്, മനോഹരാകാരൻ, ചക്രവൎത്തിപൌത്രൻ, അതുകൊണ്ടു്?—

സുലൈ—കഷ്ടം! മഹാരാജ്! ഞാൻ—

രാജാ—ഹായ്, പോക പോക! സ്വന്തകുറ്റത്തെ മറച്ചുവാൻ ശ്രമിക്കണ്ടാ. അതു ഞാൻ സഹിക്കയില്ല.

തിരോഭാവം.

## അഞ്ചാം രംഗം.

സ്ഥലം—(അള്ളാഹബാദിൽ ഔറംഗ്സേബിന്റെ ശിബിരം.)

കാലം—(രാത്രി.)

(ഔറംഗ്സേബ് ഏകാകിയായി നില്ക്കുന്നു.)

ഔറ—അമ്പ! ആ, ജസ്വന്ത്സിങ്ങിന്റെ ധൈൎയ്യം! അവൻ അൎദ്ധരാത്രിസമയത്തു കിജ്വായിലെ പടക്കളത്തിൽനിന്നു സസൈന്യം പുറപ്പെട്ടു് എന്റെ കൂടാരങ്ങൾ—സ്ത്രീകളുടെ കൂടാരങ്ങൾപോലും വിടാതെ കൊള്ളയിട്ടു സൎവ്വസ്വവും കൈക്കലാക്കി എന്റെ സേനാസമുദായത്തേയും അനായാസേന ലംഘിച്ചു് ഒരു മഹാജലപ്രവാഹംപോലെ പൊയ്ക്കളഞ്ഞു. ഇത്രത്തോളം ഞാൻ കരുതിയിരുന്നില്ല. എന്നിട്ടും ഷുജായെ ഞാ

ൻ പരാജിതനാകി. എന്നാൽ മറുപുറത്തു ചില കാർമ്മേഘപടലങ്ങൾ അടിഞ്ഞുകൂടുന്നുണ്ട്. ഒരു കൊടുങ്കാററിൻെറ ചടങ്ങുകളെല്ലാം കാണുന്നു. ദാറായും സുൽത്താൻ സഹനബാസ്സും ജസ്വന്ത്സിങ്ങും—കാര്യം ലഘുവല്ല. എന്നാൽ ഇവർ ഒരുമിച്ചുകൂടാതിരിപ്പാൻ സൂക്ഷിക്കണം. പക്ഷെ അതിനു ഞാൻതന്നെ പ്രവേശിക്കേണ്ടതില്ല. ജയസിങ്ങിനെക്കൊണ്ടു സാധിക്കാം. (ദൂരെ നോക്കീട്ട്) ആ, അദ്ദേഹം വരുന്നല്ലൊ.

(ജയസിങ്ങ് പ്രവേശിക്കുന്നു.)

ജയ—പ്രഭോ! ജയിച്ചാലും.

ഔറ—മഹാരാജ്! വരിക. ഞാൻ ഒരാളയച്ചിരുന്നു.

ജയ—അതിനാൽതന്നെ തൽക്ഷണം ഞാൻ ഇങ്ങു പുറപ്പെട്ടു.

ഔറ—മഹാരാജ്! എന്താ? ഒരു വലിയ ഉഗ്രം!

ജയ—ഭൂമിയിൽനിന്ന് ഒരാപത്തുയരുന്നുണ്ട്.

ഔറ—എൻെറ ദേഹമാകെ എരിയുന്നു. അതാരാണ്, സൂജാ തന്നെയോ?

ജയ—എനിക്കു സ്വപ്നക്കേടൊന്നും തോന്നുന്നില്ല. വിശേഷിച്ചും ഇവിടത്തെ സാന്നിദ്ധ്യത്തിൽ—

ഔറ—ആട്ടെ, ഞാൻ നാളെ രാവിലെ ദൽഹിയ്ക്കു പോകുന്നു. അവിടുന്നുകൂടി ഉണ്ടായാൽകൊള്ളാം.

ജയ—ഇപ്പോഴല്ലേ. ഇവിടത്തെ ആജ്ഞ അനുസരിപ്പാൻ ഞാൻ സർവ്വദാ സന്നദ്ധനാണല്ലൊ.

ഔറ—സന്തോഷം; എൻെറ വിശ്വാസവും അങ്ങിനെതന്നെ. മഹാരാജ്! ഈ ലോകത്തിൽ, അതുപ്രകാരമുള്ള ഒരു ബന്ധുവിനെ കിട്ടാൻ പ്രയാസം. എന്നാൽ അങ്ങെ ഞാൻ എൻെറ വലതുകൈയായി കരുതുന്നു.

ജയ—(സലാം ചെയ്തു്) പ്രഭുവിൻെറ കൃപ.

ഔറ—മഹാരാജ്! ആ, ജസ്വന്ത്സിങ്ങിൻെറ ധാർഷ്ട്യം ചെറുതല്ല. അയാൾ, എൻെറ കൂടാരമാകെ കൊള്ളയിട്ടു. അതുകൊണ്ടും തൃപ്തനാകാതെ രാജദ്രോഹികളായ ദാറായോടും സഹനബാസ്സിനോടും യോജിച്ചു.

ജയ—അന്യായംതന്നെ.

ഔറ—അതുകൊണ്ട് എനിക്കെന്തു ദോഷമാണ് വരാൻ? തന്റെ നാശത്തിനു താൻതന്നെ വഴികൂട്ടുന്നു.

ജയ—എന്തു ചെയ്യാം! അനുഭവിക്കുമ്പോൾ അറിയും.

ഔറ—അതു് ആയാളുടെ ആന്തരബന്ധുവല്ലേ? ഞാൻ അയാളുടെ കുററങ്ങളെ പല തവണയും ക്ഷമിച്ചു. അതെല്ലാം അങ്ങെ സ്നേഹം നിനച്ചു മാത്രം. ഇപ്പോൾ എന്റെ കൂടാരം കൊള്ള ചെയ്തതും ക്ഷമിച്ചേക്കാം. പക്ഷെ അയാൾതന്നെ എന്നോടപേക്ഷിക്കണം.

ജയ—(ആത്മഗതം) അതുണ്ടാകയില്ല. (പ്രകാശം) ഞങ്ങൾ തമ്മിൽ ഒന്നു കണ്ടു സംസാരിപ്പാൻ അനുവദിക്കുമോ?

ഔറ—(സസന്തോഷം) ഉത്തമം. പക്ഷെ ജസ്വന്ത്സിംഗിനെ എന്റെ ബന്ധുവാക്കണമെന്നു ഞാൻ വിചാരിക്കുന്നു ഭയന്നിട്ടും മററുമല്ല. അയാൾ അങ്ങെ സ്നേഹിതനാണല്ലൊ. അതുകൊണ്ടത്രെ. അങ്ങെ ഗുണത്തിനുവേണ്ടി എന്തും സഹിപ്പാൻ ഞാൻ എല്ലായ്പോഴും തെയ്യാറാണ്.

ജയ—എന്നാൽ ഞാൻ ചെന്നു് ഒന്നു പറഞ്ഞുനോക്കട്ടെ.

ഔറ—അങ്ങനെ, പറക! ഇനിയത്തെ യുദ്ധത്തിൽ അയാൾ ഒരു പക്ഷത്തും ചേരാതെ നിന്നാൽ കഴിഞ്ഞ കുററങ്ങളെല്ലാം നാം ക്ഷമിക്കുമെന്നും വിശിഷ്യ ഗുജറാറു് അയാൾക്കു കൊടുക്കാമെന്നും പറയണം. ആർക്കുവേണ്ടി...? അങ്ങേയ്ക്കുവേണ്ടി.

ജയ—ഇവിടത്തെ ഔദാര്യം ആശാസ്യംതന്നെ. ഏതുവിധവും അദ്ദേഹത്തെ ഞാൻ വശംവദനാക്കാം.

ഔറ—ശ്രമിക്കുക. സ്വന്തബന്ധുവിനെ രക്ഷിപ്പാൻ ശ്രമിക്കുന്നതല്ലെ പുരുഷധർമ്മം.

ജയ—സംശയമില്ല.

ഔറ—മഹാരാജ്! എന്നാൽ ഡൽഹിയാത്രയ്ക്കൊരുങ്ങുക.

ജയ—ആജ്ഞപോലെ (പോകുന്നു)

ഔറ—(സ്വഗതം) ഈ രാജപുത്രജാതിക്കാർ എത്രതന്നെ ശുദ്ധാത്മാക്കൾ. അവരെ സ്നേഹവും ഔദാര്യവും കൊണ്ടല്ലാതെ വശപ്പെടുത്തുവാൻ സാധിക്കയില്ല. ഈ രഹസ്യം ഇപ്പോഴേ എനിക്കു ഗ്രഹിക്കുവാൻ കഴിഞ്ഞുള്ളൂ. ഹോ! ശത്രുക്കളുടെ കൂട്ടുകെട്ടു ഭയങ്കരം. സഹനവാസ്, ദാറ, ജസ്വന്ത്സിംഗ്, ഇവരിൽ ആ മഹമ്മദിനെ ഞാൻ ഭയപ്പെടുന്നു. അവന്റെ

സ്വഭാവം—അവൻ അധികമൊന്നും സംസാരിക്കയില്ല. അവിശ്വാസബീജത്തെ അവന്റെ ഉള്ളിൽ ഞാൻ തന്നെ വിതച്ചു.

(മഹമ്മദ് പ്രവേശിച്ച് വന്ദിച്ചു)

മഹ—പിതാവേ! എന്നെ അന്വേഷിച്ചുവോ?

ഔറ—അതെ, ഞാൻ നാളെ രാവിലെ ദൽഹിക്കു പോകുന്നു. നീ ഷൂജായെ പിന്തുടരണം. നിന്റെ സഹായാർത്ഥം മിർജുമ്ലായെ ഞാൻ നിയോഗിക്കുന്നു.

മഹ—ആജ്ഞപോലെ. (അല്പം നടന്നിട്ടു നില്ക്കുന്നു.)

ഔറ—എന്തു, മഹമ്മദ്! വല്ലതും പറയാനുണ്ടോ?

മഹ—പിതാവിന്റെ ആജ്ഞ ഒട്ടും പോരാതില്ല.

ഔറ—പിന്നെ—?

മഹ—എനിക്കൊരു സങ്കടമുണ്ട്.

ഔറ—(സശ്രദ്ധം) കേൾക്കട്ടെ. സംശയിക്കേണ്ട.

മഹ—ഒരു സംഗതിയെപ്പറ്റി ഞാൻ കുറെനാളായി ചിന്തിക്കുന്നു. അതിനെ ഉള്ളിൽ മറച്ചുവയ്ക്കാൻ മേലാൻ പ്രയാസം. ഔദ്ധത്യമെങ്കിൽ ക്ഷമിക്കണം.

ഔറ—പറയുക!

മഹ—പിതാവു, മുത്തച്ഛനെ തടവുകാരനാക്കിയോ?

ഔറ—ഇല്ല. ഇതാരു പറഞ്ഞു?

മഹ—കൊട്ടാരത്തിനകത്തു് അടച്ചിട്ടിരിക്കുന്നതു പിന്നെന്തിനു്?

ഔറ—അതിനാവശ്യമുണ്ട്.

മഹ—ചിറ്റപ്പനെ തടവിലാക്കിയതിനും ആവശ്യമുണ്ടായിരിക്കാം.

ഔറ—അതെ, പുത്രാ!

മഹ—മുത്തച്ഛൻ ജീവിച്ചിരിക്കെ അച്ഛൻ സിംഹാസനാരൂഢനാകുന്നതും ആവശ്യമോ?

ഔറ—അതേതന്നെ.

മഹ—ഹാ, അച്ഛ! (അധോമുഖനായി നില്ക്കുന്നു.)

ഔറ—പുത്രാ! രാജനീതി ഗഹനമായ ഒന്നാകുന്നു. ബാലനായ നിനക്കു് അതു മനസ്സിലാകയില്ല. മനസ്സിലാകാൻ ഇപ്പോൾ ശ്രമിക്കയും വേണ്ടാ.

മഹ—ഉത്തമം. വിശ്വസ്തനായ സോദരനെ ബന്ധനത്തിലാക്കുക. വത്സലനായ പിതാവിനെ സ്ഥാനഭ്രഷ്ടനാക്കുക,

ആ, സിംഹാസനത്തെ ബലാൽ ആരോഹണം ചെയ്തു; ഇതൊക്കെയാണ് രാജനീതിയെങ്കിൽ ആ രാജനീതി എനിക്കു പഠിക്കണ്ട.

ഔറ—മഹമ്മദ്! നിനക്കെന്ത്? സുഖമില്ലേ?

മഹ—എനിക്കോ? പിതാവേ! (സഗൽഗദം) ഈ ഭാരതഖണ്ഡത്തിൽ ഇപ്പോൾ എന്നെപ്പോലെ സുഖി—എന്നെപ്പോലെ ഭാഗ്യശാലി ആരുംതന്നെ ഉണ്ടായിരിക്കയില്ല.

ഔറ—എന്നാൽ—

മഹ—(മൌനം)

ഔറ—വത്സ! ഈ അവിശ്വാസം നിൻെറ ഹൃദയത്തിൽ ആർ വിതച്ചു?

മഹ—മററാരുമല്ല; എൻെറ പിതാവു തന്നെ. പിതൃകല്പനയെ ഞാൻ ഇതൽക്കാലപര്യന്തം ശിരസാവഹിച്ചു. ഇനിയും അതു പ്രയാസമെന്നു വന്നിരിക്കുന്നു. എൻെറ മനസ്സ് അവിശ്വാസവിഷത്താൽ വ്യാപ്തമായിരിക്കുന്നു.

ഔറ—മകനേ! വിളക്കിൻെറ ചുവട്ടിലാണല്ലോ അന്ധകാരം കൂടുന്നതു്. നിൻെറ പിതൃഭക്തി ഇങ്ങനെയോ?

മഹ—ഹാ, പിതൃഭക്തി! ഞാൻ എൻെറ പിതാവിൽനിന്നു പിതൃഭക്തി പഠിക്കട്ടെ. പിതൃഭക്തിയുടെ ലക്ഷണം പിതാവിനെ ബന്ധനാക്കി സിംഹാസനം അപഹരിക്കുന്നതത്രേ. ഹാ! ഞാൻ എൻെറ ജീവിതത്തെ എൻെറ പിതാവിനായി സമർപ്പിച്ചു പ്രവർത്തിക്കാതിരുന്നെങ്കിൽ ഇപ്പോൾ ദൽഹിസിംഹാസനത്തിൽ ഔറംഗസീബ് വാഴുമായിരുന്നോ? പകരം മഹമ്മദു തന്നെ വാഴുമായിരുന്നു.

ഔറ—പുത്രാ! അതെനിക്കറിയാം.

മഹ—അറിയാമോ? ഇനിയും ഇതു് അസാദ്ധ്യം. പിതൃഭക്തിയെന്നതു് എത്രയോ പവിത്രമായ ധർമ്മം! എന്നാൽ അതിനേക്കാൾ ഉൽകൃഷ്ടമോ അതിനോടു സദൃശമോ ആയ വേറെ ചില ഭക്തികളും ഉണ്ടു്. പിതാമഹഭക്തി, മാതൃഭക്തി, ഭ്രാതൃഭക്തി, ആചാര്യഭക്തി ഇവയുടെ സമാഹാരരൂപമായ ദൈവഭക്തി; ഇവ എവിടെ?

ഔറ—കുമാര! നീ പിതൃദ്വേഷിയാകുന്നുവോ? നീ ഇത്ര ബുദ്ധിശൂന്യനോ? എൻെറ ശ്രമങ്ങൾ ആർക്കുവേണ്ടി? അടുത്ത ഭാരതസമ്രാട്ട് നീയല്ലേ?

മഹ—പിതാവേ! ഇങ്ങനെയുള്ള സാമ്രാജ്യലാഭത്തിൽ എനിക്കിച്ഛയില്ല. എന്നെ വൃഥാ പരീക്ഷിക്കേണ്ട. ഈ ഭാരതസാമ്രാജ്യമെന്നല്ല, ത്രൈലോക്യസാമ്രാജ്യം പോലും എൻെറ അന്തഃകരണസാമ്രാജ്യത്തെ അധഃകരിക്കയില്ല. അതിൻെറ ആധിപത്യം വഹിക്കുന്നത് എൻെറ ധർമ്മബുദ്ധിയാകുന്നു. ഇന്നാൾ എൻെറ മുത്തച്ഛനും ഇതുപോലെ എന്നെ ഒന്നു പരീക്ഷിച്ചു. സാമ്രാജ്യം! സാമ്രാജ്യം! സാമ്രാജ്യമെന്നു കേൾക്കുമ്പോൾ ഇവൻ അന്ധനായിപ്പോകുമോ? ഈ മൺകട്ടയ്ക്കു വേണ്ടി ഞാൻ എൻെറ മനസ്സാക്ഷിയെ വഞ്ചിക്കുമോ? ഹാ, പിതാവേ! അവിടുന്ന് ആത്മവഞ്ചനം ചെയ്ത് ആർജ്ജിച്ചതായ ഈ തൃണസാമ്രാജ്യം അവിടുന്ന് എത്രകാലം അനുഭവിക്കും.

ഔറ—മഹമ്മദേ!

മഹ—പിതാവേ!

ഔറ—ഇതിൻെറ അർത്ഥം?

മഹ—അർത്ഥമോ? അറിയിക്കാം. എൻെറ ജീവിതം പിതാവിൻെറ തൃപ്തിക്കു വേണ്ടി ഞാൻ വ്യർത്ഥമാക്കി. ഇപ്പോൾ സ്വപിതാവിനെ കാണ്മാൻ എനിക്കു ഹൃദയമില്ലാതായി. അതും പിതാവിനായി ബലികഴിച്ചു. ഇപ്പോൾ എന്നെക്കാൾ ദരിദ്രനും നീചനുമായി ആരുള്ളൂ? ഔറംഗ്സേബ് ഭാരതസാമ്രാജ്യത്തിനു വേണ്ടി സ്വർഗ്ഗപരിശുദ്ധമായ സാമ്രാജ്യത്തെ നശിപ്പിച്ചു.

ഔറ—അതേതൊരു സാമ്രാജ്യം?

മഹ—അതല്ലേ? ഞാൻ പറഞ്ഞാലും അതിപ്പോൾ അവിടെ മനസ്സിലാകയില്ല. കാലാന്തരത്തിൽ താനേ ഗ്രഹിച്ചുകൊള്ളും. ഞാൻ അന്ധനായ ബാലൻ. (ഇറങ്ങിപ്പോകുന്നു)

ഔറ—(ചിന്താമഗ്നനായിരുന്നിട്ടു പോകുന്നു.)

---

## ആറാം രംഗം.

---

സ്ഥലം—(ജോധപുരം (ജോട്പൂർ) കൊട്ടാരത്തിലെ ഒരു മുറി.)

കാലം—(മദ്ധ്യാഹ്നം.)

(ജസ്വന്ത്സിംഹും ജയസിംഹും ആസനസ്ഥരായിരിക്കുന്നു.)

ജയസിംഹ്—അസംഖ്യം ജനങ്ങളുടെ രക്തവർഷത്താൽ ഞങ്ങൾക്കെന്തു ലാഭം?

ജസ്വ—ലാഭമല്ല ഞാൻ ഇച്ഛിക്കുന്നതു്.

ജയ—പിന്നെന്തു്? നാശം ഇച്ഛിക്കുന്നുവോ?

ജസ്വ—ഇതു രണ്ടുംകൂടാതെ പൌരുഷം എന്നൊന്നില്ലേ? അതിനായി നാശത്തെയും ഗണിക്കയില്ല.

ജയ—ശരി! എന്നാൽ വിജയം നേടണം. അതു് ഔറംഗ്സേബിനു തന്നെ.

ജസ്വ—അതാർക്കറിയാം?

ജയ—എനിക്കറിയാം. ആട്ടെ, ഔറംഗ്സേബ് ഏതു യുദ്ധത്തിൽ തോററിട്ടുണ്ടു്.

ജസ്വ—ഒരിക്കൽ തോററുവെന്നും വരരുതേ?

ജയ—അതുകൊണ്ടു് അദ്ദേഹം അങ്ങേയ്ക്കു കീഴടങ്ങുമോ? വീണ്ടും വീണ്ടും ശങ്ക തന്നെ. അതിന്റെ ഫലം ആലോചിക്കുക.

ജസ്വ—അയാൾ ഒരു വീരപുരുഷൻ തന്നെ. ഔറംഗ്സേബിനെ അശ്വാരൂഢനായി ആ സമരത്തിനിടയിൽ വച്ചു ഞാൻ കണ്ടു. ആ കാഴ്ച—ഭ്രൂഭംഗി, കുടിലഭ്രുകുടി, ഗംഭീരമൌനം. ജയസിംഹ്! നാലുപുറത്തുനിന്നും അസ്ത്രവർഷം, വെടിയുണ്ടകൾ, വിവിധശസ്ത്രങ്ങൾ ഇവയെല്ലാം നിരർഗ്ഗളമായി പ്രയോഗിക്കപ്പെട്ടിട്ടും ഒരു ചാപല്യവും അയാളിൽ കണ്ടില്ല. ഹാ! ഞാൻ ആ കാഴ്ച ഒരിക്കലും മറക്കയില്ല. എന്റെ ഹൃദയത്തിൽ അപ്പോൾ അസൂയാഗ്നി കത്തി ജ്വലിച്ചു. എങ്കിലും എനിക്കു് അയാളെ ശ്ലാഘിക്കാതിരിപ്പാൻ നിവൃത്തിയില്ല. അയാൾ ധീരപുരുഷൻ.

ജയ—കണ്ടോ? പിന്നെയും പിണങ്ങണമെന്നോ?

ജസ്വ—അതേ, വീരന്മാരോടല്ല പിണങ്ങേണ്ടതു്? കിജോയിൽ വച്ചു് അയാൾ എന്നെ നിന്ദിച്ചു. അതിന്റെ പ്രതികാരം ഞാൻ നോക്കും.

ജയ—അതിനു് അദ്ദേഹത്തിന്റെ പടകുടീരം കൊള്ളയിട്ടതു പോരേ?

ജസ്വ—അതുകൊണ്ടു വൈരശുദ്ധി വന്നില്ല. എന്തെന്നാൽ ശൂന്യമായ ഭണ്ഡാരം പൂരിപ്പിക്കാൻ ഔറംഗ്സേബിനു് എളുപ്പം സാധിക്കും. കഷ്ടം! കലഹിച്ചശേഷം ഞാൻ അവിടെ നിന്നു പോകാതെ ഷൂജായോടു ചേരേണ്ടതായിരുന്നു. എന്നാൽ ഷൂജായ്ക്കു പരാജയം പററുകയില്ലായിരുന്നു. പിന്നെയും ഞാൻ ആഗ്രായിൽ പെട്ടെന്നു പ്രവേശിച്ചു ഷാജഹാൻ ചക്രവർത്തിയെ വി

മോചിപ്പിക്കേണ്ടിയിരുന്നു. അതും ചെയ്തില്ല. എൻെറ പ്ലാൻ തെററി.

ജയ—മഹാരാജൻ! ഇതെല്ലാം ചെയ്തു എന്നു വയ്ക്കുക. ഷാജഹാനോ, ദാറായോ, ഷൂജായോ, ഔറംഗസേബോ സിംഹാസനം വാഴട്ടെ. നമുക്കെന്തു ഫലം?

ജസ്വ—വൈരനിര്യാതനം തന്നെ. ജയസിംഗ്! ഞാൻ ഇവരെയെല്ലാം വിഷചക്ഷുസ്സുകൊണ്ടു നോക്കുന്നു. വിശേഷിച്ചും ഔറംഗസേബിനെ കഠിനമായി നോക്കുന്നു. അവൻ കരുതിക്കൊള്ളട്ടെ.

ജയ—എന്നാൽ കിജ്വായുദ്ധത്തിൽ ഇവിടുന്നെന്തിന് ഔറംഗസേബിൻെറ ഭാഗത്തു ചേർന്നു?

ജസ്വ—അതല്ലേ? പറയാം. ദർഹി രാജസഭയിൽ വച്ച് അവൻ പറഞ്ഞ കൈതവവാക്കുകളെ ഞാൻ യഥാർത്ഥമായി വിശ്വസിച്ചുപോയി. ആ മഹാസദസ്സിൽ വച്ചു് അവൻ തൻെറ ഉദ്ദേശ്യങ്ങളെ പരിശുദ്ധങ്ങളെന്നു കാണിച്ചു. അപ്പോൾ എനിക്ക് അവനെക്കുറിച്ചു വലിയ ബഹുമതി തോന്നി. എൻെറ വിശ്വാസം എത്ര അബദ്ധം. ഇദ്ദേഹം എത്ര മഹാശയൻ, ഉദാരൻ, ധർമ്മനിഷ്ഠൻ, സ്വാർത്ഥത്യാഗി എന്നെല്ലാം ഞാൻ വിഭ്രമിച്ചു. സദസ്യരെല്ലാം വിശ്വസിച്ചു. അത്ര കൌശലത്തിലും അകൃത്രിമരീതിയിലുമായിരുന്നു അവൻെറ പ്രസംഗം. അതിൻെറ ഫലമായി "ജയം മഹാരാജ്! ഔറംഗസേബിനു ജയം!" എന്ന് ഒന്നാമതു വിളിച്ചുപറഞ്ഞതും ഞാൻ തന്നെ. രാജസഭയിൽ വച്ച് അവൻ നേടിയ ഈ വിജയം കിജ്വാ നമ്മദാ യുദ്ധജയങ്ങളെക്കാൾ എത്രയോ മെച്ചം! ഹാ, എന്നാൽ കിജ്വായുദ്ധത്തിൽ വച്ചുതന്നെ യഥാർത്ഥ ഔറംഗസേബിനെ ഞാൻ കണ്ടു. അപ്പോൾ അവൻെറ ദുർന്നയം, അസൂയ, പ്രത്യുല്പന്നദുർബ്ബുദ്ധി ഇതെല്ലാം സൂക്ഷിച്ചു ഞാൻ മനസ്സിലാക്കി.

ജയ—മഹാരാജ്! കിജ്വായുദ്ധത്തിൽ ഔറംഗസേബ്, മഹാരാജാവിനെ നിന്ദിച്ചതിൽ ഞാൻ വ്യസനിക്കുന്നു; എന്നല്ലാ ഔറംഗസേബു തന്നെ ഇപ്പോൾ പശ്ചാത്തപിക്കുന്നു. ആർക്കാണ് ചിലപ്പോൾ തെററു പററാത്തതു്?

ജസ്വ—മഹാരാജൻ! ഞാനും ഇതു വിശ്വസിക്കണമോ?

ജയ—നിർബന്ധമില്ല. സമ്രാട്ട് ഭവാൻെറ ക്ഷമ യാചിക്കുന്നില്ല. അദ്ദേഹം അങ്ങേ ക്രിയകളെ തൻെറ പ്രവൃത്തിക

ശരിയായ പ്രതികാരമെന്നു വിചാരിക്കുന്ന അങ്ങേ സഹായവും കൂടി ആവശ്യപ്പെടുന്നില്ല. ഔറംഗസേബിൻെറ ഭാഗത്തും ദാരായുടെ ഭാഗത്തും ഭവാൻ ചേരുന്നതെന്നേ ആഗ്രഹത്തിനുള്ളൂ. ഇതിന്നു വേണ്ടി ഗുജറാത്തുരാജ്യം ഇവിടത്തേയ്ക്ക് ഇനാം തരികയും ചെയ്യും. പ്രത്യുത, സ്വകല്പിതമായ ഒരു അന്യായത്തിന്നു പ്രതിക്രിയ ചെയ്യാൻ ഉദ്യമിച്ചാൽ അങ്ങേ ശക്തി തന്നേ വൃഥാ നഷ്ടപ്പെടും.

ജസ്വ__അതെല്ലാം ഇരിക്കട്ടെ; പക്ഷേ, നമുക്ക് ഐകമത്യമില്ല__

ജയ__ഹേ, ധീമൻ! അവിടുന്ന് അല്പം ചിന്തിക്കുക! നാം അതിസാഹസം ചെയ്ത് അസംഖ്യജനങ്ങളുടെ ജീവനാശം വരുത്തി ഒടുവിൽ ഇച്ഛാഭംഗവും ശക്തിക്ഷയവും നേടുന്നതോ__അതല്ല, യാതൊന്നിനും പോകാതെ__ആരെയും ബാധിക്കാതെ സ്വസ്ഥനായിരുന്നുകൊണ്ട്, വിസ്തീർണ്ണവും ഫലപ്രദവുമായ ഒരു ഭൂഭാഗം രാജസമ്മാനമായി വാങ്ങുന്നതോ ഏതാണ് സാമർത്ഥ്യം? രണ്ടിലൊന്നിനെ യഥേഷ്ടം തിരഞ്ഞെടുക്കുക. വാങ്ങുകയും കൊടുക്കുകയും ജീവിതസാധാരണമായ ഒരു ധർമ്മമാണ്.

ജസ്വ__അപ്പോൾ_ദാരാ__

ജയ__ദാരാ. ദാരാ അങ്ങേയ്ക്ക് ആര്? ഔറംഗസേബോ? ഇവർ രണ്ടു മഹമ്മദീയർ. നമുക്കിവർ ഒരുപോലെ. ഔറംഗസേബോ ദാരായോ ജയിക്കയോ തോൽക്കയോ ചെയ്യട്ടെ. കൊള്ളാം; അവിടുന്നു സ്വരാജ്യരക്ഷയ്ക്കു വേണ്ടി പോരാടുക. ഞാൻ ഒരു തടസ്സവും പറകയില്ല; സഹായിക്കയും ചെയ്യാം. ഈ മഹമ്മദീയർക്കുവേണ്ടി നാം നമ്മുടെ രാജപുത്രലോകത്തിൻെറ രക്തം നശിപ്പിക്കണമോ?

ജസ്വ__അതു ശരി! എന്നാൽ ഈ ഹിന്ദുസാമ്രാജ്യത്തിന്നു വേണ്ടി യുദ്ധം ചെയ്യാം. മീവാറിലെ റാണാ രാജസിംഹനും ബിക്കാനീർ മഹാരാജാവായ അങ്ങും ഞാനും യോജിച്ചു പ്രവർത്തിച്ചാൽ നിശ്ചയമായി നമുക്കു മുകിലസാമ്രാജ്യം മുഴുവനും ശിഥിലീഭവിപ്പിക്കാം. എന്ത്! ഒരുക്കമോ?

ജയ__ഒരുക്കമാം. പക്ഷേ ഒടുവിൽ സമ്രാട്ട്സ്ഥാനം ആർക്ക്?

ജസ്വ—അതു നിശ്ചയിപ്പാനെന്താ വിഷമം? റാണായ്ക്കു തന്നെ.

ജയ—ഹ്, ഔറംഗസേബിന്റെ അധികാരം ഞാൻ അനുസരിക്കാം; റാണായുടേതു് ഒട്ടും സഹിക്കയില്ല.

ജസ്വ—ഉത്തമം! എന്തു് അദ്ദേഹം സജാതീയനാണല്ലൊ.

ജയ—അതെ, എനിക്കു സ്വബന്ധുക്കളുടെ ധികാരമാണ സഹ്യം. വലിയ കാൎയ്യങ്ങളിലൊന്നും എനിക്കു കാംക്ഷയില്ല. സംസാരത്തെ ഒരു തെരുവീഥിപോലെ ഞാൻ ഗണിക്കുന്നു അതിലെ വ്യാപാരങ്ങളിൽ കൂടുതൽ വില കിട്ടുന്ന കടയിൽ ഞാനടുക്കും. ഔറംഗസേബുമായുള്ള കച്ചവടത്തിൽ എനിക്കു നല്ല ലാഭം കിട്ടുന്നു. കൈയിൽ കിട്ടുമെന്നു നിശ്ചയമുള്ളതു് ഉപേക്ഷിച്ചിട്ടു സന്ദിഗ്ദ്ധമായതിനു ഞാൻ ശ്രമിക്കയില്ല.

ജസ്വ—ഹ്, വളരെ ഉത്തമം! നല്ല സ്വരാജ്യസ്നേഹം! ആട്ടെ, ഇപ്പോൾ അങ്ങു പോയി ആശ്വസിച്ചാലും! ഞാൻ ഒന്നു കൂടി ആലോചിച്ചിട്ടു നാളെ മറുപടി പറയാം.

ജയ—"വളരെ ഉത്തമം" എന്നോ? മഹാരാജ്! സ്വരാജ്യസ്നേഹം എന്നും മറ്റും വ്യഥാ ജല്പിക്കുന്നതുകൊണ്ടു സ്വാതന്ത്ര്യം സിദ്ധിക്കയില്ല. അതു സിദ്ധിക്കാത്തെടത്തോളം രാജഭക്തിയെന്ന വിശിഷ്ടധൎമ്മത്തെ രക്ഷിക്കതന്നെ. ഇത്രമാത്രമേ ഇപ്പോൾ പറയുന്നുള്ളു. ഇനി നല്ലവണ്ണം ചിന്തിക്കുക. ഞാൻ തൽക്കാലം വിശ്രമിക്കട്ടെ. (പോകുന്നു)

ജസ്വ—(ആത്മഗതം) ഹൈന്ദവസാമ്രാജ്യം; ഇതു കേവലം കവികല്പിതം. അഥവാ ഒരു സ്വപ്നം. ഹിന്ദുക്കളുടെ ഹൃദയം ശുഷ്കമായിപ്പോയി. അവൎക്ക് ഐകമത്യം ശിഥിലീഭവിച്ചു. "സ്വാതന്ത്ര്യമില്ലെങ്കിൽ രാജഭക്തിപോൽ" (മൌനമായിരുന്നിട്ടു്) ഉം—ജയസിംഹ പറഞ്ഞതു് ഒരുവിധത്തിൽ ശരിതന്നെ. ഞാൻ ആൎക്കുവേണ്ടി—എന്തിനായി മല്ലടിക്കണം. ഓ ആര്? പ്രതികാരം ഞാൻ കിജ്വായിൽ വച്ചു വെടിപ്പായി നടത്തിയല്ലൊ.

(മഹാമായ പ്രവേശിക്കുന്നു)

മഹാമായ—മഹാരാജ്! ഇവിടത്തെ അന്തൎഗ്ഗതം ഞാൻ ഗ്രഹിച്ചു. അത്യുത്തമം! ഔറംഗസേബിനോടു ചെയ്ത പ്രതിക്രിയ കേമമായി. ഒരുത്തന്റെ ഭാഗത്തു ചേൎന്നുകൊണ്ടു തരം കിട്ടിയപ്പോൾ അവന്റെ കൂടാരം കവൎന്നതു നല്ല വൈരനിൎയ്യാതനം തന്നെ. പക്ഷെ ഒളിച്ചോടിപ്പോരുന്നതായിരുന്നു ഇതിനേക്കാൾ ഉചിതം. എന്തെന്നാൽ അതിനു പ്രത്യേകപാപമൊന്നും വരാനില്ല. ഇതിനോ? കഷ്ടം! രാജപുത്രഗോത്രക്കാരിൽ വി

ശ്വാസവഞ്ചനയുടെ ഇദംപ്രഥമമായ ദൃഷ്ടാന്തം ഭവാനാൽ സ്ഥാപിതമായി.

ജസ്വ.—എന്തു? ഞാൻ കൂടാരം കൊള്ളയിട്ടതു് അയാളുടെ കക്ഷിയിൽ നിന്നു മാറിയതിൽ പിന്നാണ്.

മഹാ.—ശരി! എങ്കിലും ഔറംഗ്സേബ് അറിയാതെ ഗൂഢമായിട്ടല്ലേ അതു്?

ജസ്വ.—യുദ്ധം തീർന്നതിന്റെ ഉത്തരക്ഷണത്തിൽ തന്നെ. അല്ലാതെ ഞാൻ മോഷണം ചെയ്യുകയല്ലായിരുന്നു.

മഹാ.—എന്നാലും ഈ ക്രിയ ഒരു യുദ്ധമോ, വീരധർമ്മമോ അല്ല. ഇതാകട്ടെ കേവലം ബലഹീനന്മാരുടെ പ്രവൃത്തി.

ജസ്വ.—ഭവതിക്കു് ഇപ്രകാരമുള്ള വാക്കുകളേ അറിഞ്ഞുകൂടയോ? ഈവിധമുള്ള ധിക്കാരഭാഷണങ്ങൾ കേൾപ്പാനോ ഞാൻ ഭവതിയെ വിവാഹിച്ചതു്?

മഹാ.—പ്രഭോ! പിന്നെ എന്തിനെന്നു കല്പിച്ചാലും!

ജസ്വ.—കൊള്ളാം, അത്ഭുതമായ ചോദ്യം. (പുഞ്ചിരിയോടെ) വിവാഹം ചെയ്യുന്നതെന്തിനെന്നു്!

മഹാ.—അതെ, ഭവാന്റെ ഭാവനയാൽ തോന്നുന്നതു കേവലം വിഷയസുഖത്തിനെന്നാണ്.

ജസ്വ.—(മൌനശേഷം) അതെയതെ! അതിനെത്തന്നെ.

മഹാ.—എന്നാൽ സഹധർമ്മിണി ആവശ്യമില്ല. മനോജ്ഞകളായ ഗണികമാരെ വച്ചുകൊണ്ടാൽമതി.

ജസ്വ.—ഓ! കൊട്ടാരത്തിന്റെ പൂർവ്വഭാഗമല്ലേ ഇതു്?

മഹാ.—മഹാരാജ്! ഇവിടത്തെ പാപവിചാരങ്ങളെ ഫലിപ്പിക്കുന്നതിനും കേവലമായ കാമപൂരണത്തിനും ഉള്ള സ്ഥലമല്ല അന്തഃപുരം. അതിനു വേറെ സ്ഥലമുണ്ട്. വിസ്തീർണ്ണമായ നരകം. ഹേ ശ്രീമൻ! ഭവാന്‌ അഭിലാഷപൂർത്തി മതിയെങ്കിൽ അതിനു വേണ്ട ധനമുണ്ടല്ലോ. മനോഹാരിണികളായ വാരാംഗനമാരും ധാരാളമുണ്ട്. അവർ ആഹാരത്തിനായി അവരെ ആശ്രയിക്കും. പക്ഷേ ആ വിധത്തിലുള്ള ഒന്നല്ല ദാമ്പത്യബന്ധം.

ജസ്വ.—അതു പിന്നെ എങ്ങിനെയുള്ളതു്?

മഹാ.—അതല്ലേ—? അതു് എത്രയോ പവിത്രമായിട്ടുള്ളതു്. ദേഹദേഹികളുടെ പരസ്പരൈക്യത, സാക്ഷാൽ പ്രണയം, സാക്ഷാൽ സ്നേഹം; ഇതു സോദരീസോദരന്മാരോ തത്സമാനങ്ങ

ളോ ആയ പ്രിയജനങ്ങളെ ഒരിക്കലും ഭിന്നാത്മാക്കളാക്കുന്നില്ല. പ്രത്യുത അവരെ നാൾക്കുനാൾ അധികമായി അനുരഞ്ജിപ്പിക്കുന്നു. ഇതിനെ ആശ്രയിക്കുന്നവർ തന്നെത്താൻ വിസ്മരിക്കുന്നു. ഒരു ധർമ്മപത്നി ആത്മാവിനെ ഭർത്തൃപാദത്തിൽ ബലി സമർപ്പിക്കുന്നു. ആ ദിവ്യസ്നേഹം പ്രാതസ്സൂര്യകിരണത്തെയും പോലെ അതു സ്പർശിക്കുന്ന ദേഹികളിൽ തേജസ്വിതയും ഓജസ്വിതയും സംഘടിപ്പിക്കുന്നു. അവരത്രെ പരിശുദ്ധശരീരികൾ, സദുദ്ദേശ്യാശയർ, സുകൃതരാശികൾ. ഈ അവസ്ഥയത്രെ സാക്ഷാൽ ദാമ്പത്യബന്ധം. അഭംഗുരം, അചഞ്ചലം, ആനന്ദമയം. ഹേ, ധീമൻ! എന്നാൽ ഈ ഗുണങ്ങളെല്ലാം ആത്മത്യാഗമാകുന്ന ഏകാധാരത്തിന്മേൽ സംഘടിതമാകുന്നു.

ജസ—പ്രേയസി! ഏതാദൃശമായ സ്നേഹബന്ധം ഭവതിക്കു് എന്നിൽ ഭവിക്കുന്നുവോ?

മഹാ—സംശയമോ? മഹാത്മാവേ! പൌരുഷവും മഹിമയുംകൊണ്ടു പൂർണ്ണമായ ഈ തിരുമേനി നിരന്തരമായി എന്റെ ഉത്സംഗദേശത്തെ അലങ്കരിക്കുമ്പോൾ മരണവും എനിക്കു് ആനന്ദദായകംതന്നെ. ഈ അവസ്ഥയ്ക്കു ഭംഗം വരാതിരിക്കുമ്പോൾ ഈ തിരുമേനിയുടെ സന്നിധിയിൽ ദേഹത്യാഗം ചെയ്യുന്നതിനു സംഗതിയാകണമെന്നേ എനിക്കു വാഞ്ഛയുള്ളൂ. അപ്രകാരമുള്ള പൌരുഷം ഊനമായി വിവർണ്ണമായിത്തീരുമെങ്കിൽ അപ്പോൾ ഞാൻ അന്ധയായിത്തീരട്ടെ. മാർവാറിലെ മഹത്വം—രാജപുത്രജാതിയുടെ പൌരുഷം എപ്പോൾ നഷ്ടപ്രായമായി പരിണമിക്കുമോ, അപ്പോൾ ഞാൻ നഷ്ടശരീരയായിത്തീരുവാൻ ജഗന്നിയന്താവ് എന്നെ അനുഗ്രഹിക്കട്ടെ.

ജസ—ഹേ മനസ്വിനി!—

മഹാ—നാഥ! അതാ ദൂരെ നോക്കുക! ദീപ്തങ്ങളായ ഉന്നതശിഖരികൾ. അതാ ശുഭ്രധവളങ്ങളായ മണൽക്കുന്നുകൾ, ഗിരിസാനുക്കളിൽനിന്നു പ്രവഹിക്കുന്ന മഹാവാഹിനികൾ. അതിലെ സൌന്ദര്യതരംഗമാലകൾ. നോക്കുക! അസിതവർണ്ണമായ ആകാശദേശം. അതിൽ, മാർവാറും മീവാറും ധീരതയുടെ സന്താനദ്വയമായി ബൃഹസ്പതിശുക്രന്മാരെന്നപോലെ ശോഭിക്കുന്നു. ഹാ! ആ തേജഃപുഞ്ജങ്ങൾ ക്രമേണ മങ്ങി മങ്ങിപ്പോകുന്നു. ഹേ ചാരണബാലന്മാരെ! നിങ്ങൾ ഗാനം ചെയ്യുവിൻ.

ജസ്വ.—മഹാമായേ!—

മഹാ.—വേണ്ടാ. എന്നോടൊന്നും പറയേണ്ടാ. ഞാൻ ഒരു ബധിരയാകുന്നു. ആ പൌരുഷമഹത്വത്തിന്റെ സ്മരണസമയം എന്റെ ആരാധനസന്ദർഭമാകുന്നു. ശംഖധ്വനി, മണിനാദം മുതലായുള്ള മുഴങ്ങിടുകൾക്കട്ടെ.

ജസ്വ.—(ചിരിച്ചിട്ട്) ഓഹോ, സംശയമില്ല. ആ ഭവതിയുടെ ബുദ്ധിക്ക് എന്തോ വികല്പം സംഭവിച്ചിട്ടുണ്ട്.

(സാവധാനമായി പോകുന്നു.)

മഹാ.—ഓ! ഭവാൻ ആരാണ്? സുന്ദരനായും സൌമ്യനായും, ശാന്തനായും എന്റെ മുമ്പിൽ നിൽക്കുന്ന അങ്ങ് ആരാകുന്നു?

(ചാരണബാലന്മാർ പ്രവേശിക്കുന്നു.)

ഗീതം നമ്പർ 8.

("ബോധനീതികളാലറിയുന്നു" എന്ന മട്ട്.)

പല്ലവി.

മോഹനീയമിതുപോലൊരു രാജ്യം
ആഹാ മറെറങ്ങും കാണുകില്ലത്രേ.

അനുപല്ലവി.

സർവ്വദേശത്തിനും മൌലിയാം റാണിയാ-
യാരാജ്യമാകുമെൻ ജന്മഭൂമി ദൃഢം— മോഹനീയ

ചരണങ്ങൾ.

സുവർണ്ണധനധാന്യപുഷ്പങ്ങളാൽ പരി-
പൂർണ്ണമായീടുന്ന നമ്മുടെ ഭൂവിതു്
ആയതില്ലുണ്ടൊരു രാജ്യമാരാജ്യം
ഏതു രാജ്യത്തിലുമുത്തമമത്രേ— മോഹനീയ

സ്വപ്നസംസ്കൃതിയാൽ കാണമാറാവതു
മുത്തമല്ലാതിയാൽ ചുററപ്പെട്ടുന്നതും
അത്ഭുതകാന്തി വിലാസലസിതമാ-
മിപ്പ്രദേശം തന്നെയാണെന്ന നിർണ്ണയം— മോഹനീയ

ചന്ദ്രസൂര്യഗ്രഹതാരങ്ങളും മറ്റു-
മീനാട്ടിലെപ്പോലെയെങ്ങു ജ്വലിക്കുന്നു

ഏതൊരു നാട്ടിലിതുപോലെ മിന്നൽ കാർ
മേഘങ്ങളിൽനിന്നു നന്നായി ലസിക്കുന്നു— മോഹനീയ

ചാതുര്യമേറും വിഹംഗകുലത്തിൻെറ
മാധുര്യമാർന്നുള്ള കൂജനരീതികൾ
സ്വപ്നത്തിൽനിന്നുണരുന്ന നേരവു-
മിട്ടിക്കിലല്ലാതെയെങ്ങാനു കേൾപ്പതും— മോഹനീയ

ഏവമെവിടെ മനോഹരമാം നദി
താവുന്ന പൂർണ്ണമായീടുന്ന പച്ചതാം
പച്ചപ്പുതുനിറമേലും വയലുകൾ
നിസ്തുല്യകാന്തി ചേർന്ന നാടതല്ലേ— മോഹനീയ

ഇപ്രകാരമുള്ള ധാന്യം കതിരുമായ്
അപ്രമേയം തിരമാലപോലെപ്പൊഴും
ക്ഷിപ്രം ചെറുകാററടിച്ചിളകുന്നതാം
സുപ്രസന്നാസ്പദം രാജ്യമേതാണഹോ— മോഹനീയ

വൃക്ഷങ്ങളാൽ പരിപൂർണ്ണമാം ശാഖികൾ
പക്ഷികൾ പാടി വസിക്കും നികുഞ്ജങ്ങൾ
അക്ഷിവിമോഹനം കൂട്ടമാർന്നു മധു-
മക്ഷിക സഞ്ചരിക്കുന്നൊരു ശബ്ദവും— മോഹനീയ

ആമക്ഷികാവലി തേൻ നുകർന്നത്യു-
മാമോദമാർന്നു ലഹരിക്കധീനരായ്
ആ മഞ്ജുളപ്പൂക്കൾ തൻ മീതെയായിട്ടു-
മാനന്ദമായ് സുഖനിദ്ര ചെയ്യുന്നതും— മോഹനീയ

ഭ്രാതാക്കൾ മാതാക്കളെന്നിവരൊക്കെയും
ജാതാദരം പരം സ്നേഹിച്ചു വാഴുവോർ
ഏതുമിതുപോലെ സൌഹാർദ്ദമുള്ളവ-
രോതുവാനില്ലിതു ദേശേ തിരക്കിലും— മോഹനീയ

അല്ലയോ ദേവിമാതാവേ! പദദ്വയം
മെല്ലെയെന്മാറിലണച്ചു മുത്തം ചെയ്തു
എൻ ജന്മഭൂവിതാണിബ്ഭൂമി തന്നിൽ ഞാൻ
സഞ്ജാതമോദം മരിക്കയും ചെയ്യണേ!!— മോഹനീയ



# നാലാം അങ്കം.

## ഒന്നാം രംഗം.

---

സ്ഥലം—(ഛൂഡായുടെ രണ്ടാംനിലെ കൊട്ടാരം.)
കാലം—(സായാഹ്നം)

(ഷീബാ പാടുന്നു)

ഗീതം നമ്പർ 9.

(“ഞാനപ്പുള്ളു്” എന്ന മട്ടു്.)

കോമളാംഗി ചൊൽക സഖി
പ്രേമപുഷ്പമാരിവിടെ
ഷാമെന്നുള്ള ദിവ്യനാമം
കാമനിന്നു കേൾപ്പിക്കുന്നു— കോമ

കണ്ണുകളിലാപതിച്ചു
ഉണ്ണുമെന്റെ മാനസത്തെ
പുണ്ണുമായി സൃഷ്ടിക്കുന്നു
നിണ്ണയമീ ദിവ്യനാമം— കോമ

ആശയത്തിലുണ്ടനല്പ-
മാശയിന്നു കാണുവാനും
പേശലാംഗിയെന്റെ വാഞ്ഛാ-
യിതന്നു സാധിപ്പിക്കും— കോമ

സീമയറ്റ മാധുര്യത്തിൻ
ധാമമാകുമാനാമത്തെ
പ്രേമപൂർണ്ണം ഞാൻ ജപിച്ചു
കാമമേല്ലാ ക്ഷീണിച്ചിപ്പോൾ— കോമ

തുംഗഭാഗ്യരാശിയാകും
മംഗലാംഗനാശ്ലേഷത്തെ
ഇംഗിതംപോലിങ്ങെനിക്കു
ഭംഗമെന്യേ കിട്ടിടുമോ— കോമ

ഷുജാ—(പ്രവേശിച്ച്) പീയറാ! കാൎയ്യമൊന്നും അറിഞ്ഞില്ലേ? ജ്യേഷ്ഠൻ (ദാറാ) അവസാനയുദ്ധത്തിലും ഔറംഗസേബിനോടു തോററു.

പീയറാ—ഉവ്വോ? നിശ്ചയം തന്നെയോ?

ഷുജാ—അതേ, ഈ യുദ്ധത്തിൽ ദാറായുടെ ഭാഗത്തു് ഔറംഗസേബിന്റെ ശ്വശുരൻ സഹനവാസ് ഔറംഗസേബിനോടു പടവെട്ടി മരിച്ചു. ഹാ, അതു് എത്ര മഹത്തരമായ പ്രവൃത്തി!

പീയ—അത്ര മഹത്തരമെന്നു ഞാൻ വിചാരിക്കുന്നില്ല.

ഷുജാ—ഇല്ലേ? വയോധികനായ അദ്ദേഹം ചക്രവൎത്തിയായ സ്വന്തമരുമകനോടു് അവന്റെ പാപകൎമ്മങ്ങൾക്കുപ്രതിയുണ്ടായ നിരസത്താൽ നേരിട്ടു ധൎമ്മസംഗരം ചെയ്തു ഖഡ്ഗപാണിയായി പോൎക്കളത്തിൽ വീണു ദേഹത്യാഗം ചെയ്തതു മഹത്തരമായ പ്രവൃത്തിയല്ലെന്നോ?

പീയ—മഹത്തു് എന്നു ഞാൻ സമ്മതിക്കാം. മഹത്തരം എന്നു ഞാൻ പറകയില്ല.

ഷുജാ—ദാറായിക്കു സഹായിക്കാമെന്നു വാഗ്ദാനം ചെയ്തിരുന്ന മഹാരാജാ ജസ്വന്ത്സിംഹ സമയത്തു പിന്മാറുകയാണ് ചെയ്തതു്.

പീയ—ആശ്ചൎയ്യം!

ഷുജാ—ഇതിൽ ആശ്ചൎയ്യപ്പെടാനെന്തുള്ളൂ?

പീയ—ആശ്ചൎയ്യത്തിനു കാരണമുണ്ടു്.

ഷുജാ—ഒന്നുമില്ല. ആ മഹാരാജാവു കിജുവായുദ്ധത്തിൽ ഔറംഗസേബിനെ വഞ്ചിച്ചു. അപ്രകാരം തന്നെ ഇപ്പോൾ ദാറായോടും പ്രവൎത്തിച്ചു. ഇതിൽ ആശ്ചൎയ്യത്തിനു വലിയ കാരണമില്ല.

പീയ—വലിയ കാരണമെന്നു ഞാൻ പറഞ്ഞോ? ഞാൻ ആശ്ചൎയ്യപ്പെടുകതന്നെ ചെയ്യുന്നു.

ഷുജാ—കാൎയ്യം കേട്ടിട്ടുമോ? അത്ഭുതം.

പീയ—എന്തത്ഭുതം? ഒന്നാമതായി ഓൎത്തുകേൾക്കുക.

ഷുജാ—കേൾക്കട്ടെ.

പീയ—ഞാൻ ഇപ്പോഴും ആശ്ചൎയ്യപ്പെടുന്നു. അതിനു കാരണം ഒട്ടുമേ ഒരു കഥയുമറിയാതെ ഞാൻ ആശ്ചൎയ്യപ്പെട്ടുതന്നെ.

ഷുജാ—ഭവതിയുടെ വാക്കുകളെല്ലാം ആശ്ചൎയ്യമായിരിക്കുന്നു. എന്നാൽ വേറൊരു ആശ്ചൎയ്യവാൎത്തയുണ്ടു്.

പീയ—അതെന്തു്?

ഷൂജാ—മഹമ്മദു, പിതാവായ ഔറങ്ങ്സേബിൻെറ പക്ഷം വിട്ടു നമ്മുടെ പുത്രിക്കു വേണ്ടി എന്നോടു ചേൎന്നു.

പിയ—അതു തീരെ ആശ്ചൎയ്യമല്ല. കാരണം; പ്രേമവാനായ ഒരു യുവാവു് ഇതിനേക്കാൾ സാഹസമായ കാൎയ്യവും ചെയ്യാറുണ്ടു. കോട്ടമതിൽ ചാടും, നദി നീന്തിക്കടക്കും, അഗ്നിപ്രവേശം ചെയ്യും, വിഷപാനം ചെയ്യും, അന്യന്മാരെക്കൊല്ലും, തന്നത്താൻ വെടിവെച്ചു മരിക്കും. പിന്നെ പിതാവിൻെറ പക്ഷതി വിട്ടതു് ആശ്ചൎയ്യമോ?

ഷൂജാ—എന്നാൽ ഒരു അത്യാശ്ചൎയ്യമായ സംഗതി കേൾക്കു. ഞാനും മഹമ്മദും കൂടിയാണു് ഔറങ്ങ്സേബിനെ ബംഗാളത്തെ യുദ്ധത്തിൽ നിന്നു രക്ഷപ്പെടുത്തിയതു്. അതിനു പകരം—

പിയ—ഹോ! നിങ്ങൾക്കു യുദ്ധവാൎത്തയല്ലാതെ യാതൊന്നും തോന്നുകയില്ലേ?

ഷൂജാ—പിയറാ! യുദ്ധത്തിൻെറ രസം ഭവതിയ്ക്കറിഞ്ഞുകൂടാ.

(ഒരു ദാസി പ്രവേശിച്ചു)

ദാസി—രാജൻ! ഒരു ഫക്കീർ മുഖം കാണിപ്പാൻ വന്നു നില്ക്കുന്നു.

ഷൂജാ—ഏതു ഫക്കീർ?—ഒരു താടിമീശ—അല്ലേ?

ദാസി—അതെ രാജൻ! ഒരു അടിയന്തരകാൎയ്യമാണത്രേപോൽ.

ഷൂജാ—പിയറാ! അകത്തു പോയാലും. (ദാസിയോടു്) ഫക്കീർ വരാൻ പറക.

പിയ—എന്നെ ആട്ടിയോടിക്കണ്ടാ; പോകണമെന്നു് എനിക്കറിയാമല്ലോ.

(പിയറായും ദാസിയും രണ്ടു വഴിയായി പോകുന്നു.)

ഷൂജാ—പിയറാ വലിയ തൻേറടക്കാരി. അവൾ ചിരിയുടെ ഉറവയാകുന്നു. അത്ഭുതസുന്ദരിയായ തരുണി. എല്ലായ്പോഴും എൻെറ മനസ്സിനെ യുദ്ധത്തിൽനിന്നു് അകറ്റുവാൻ അവൾ ഒന്നാകുന്നു.

ദിൽദാർ—(പ്രവേശിച്ചു) രാജകുമാരനു വന്ദനം. ഇതാ ഇവിടത്തേക്കു് ഒരെഴുത്തു്. (എഴുത്തു കൊടുക്കുന്നു.)

ഷൂജാ—ആരുടെ? (വാങ്ങി വായിച്ചുനോക്കീട്ടു്) താൻ എവിടുന്നു വരുന്നു?

ദിൽ—അതിൽ പേരും ഒപ്പും ഒന്നുമില്ലേ? രാജകുമാരൻെറ മുഖഭാവത്തിൽനിന്നു കാൎയ്യം ഗ്രഹിപ്പാൻ പ്രയാസമില്ല.

ഷുജാ—എങ്ങനെ?

ദിൽ—രാജകുമാരൻ ഷുജായുടെ പുത്രിയെ വിവാഹം ചെയ്തുകൊണ്ട്. ഓ, നല്ല കൌശലം. എല്ലാവരും അമ്പു മുമ്പിൽ നിന്നാണെയ്യുന്നതു്. രാജകുമാരൻ പിമ്പിൽ നിന്നത്രെ. അഛന്റെ മകൻ തന്നെ.

ഷുജാ—എന്തു്? അമ്പു പിമ്പിൽ നിന്നെയ്യുന്നവനാർ?

ദിൽ—(പതുക്കെ) ഭയപ്പെടേണ്ടാ. ഷുജായോടും മറ്റും ഞാൻ ഇതു മിണ്ടുകയില്ല. ഞാൻ വിശ്വസ്തനായിട്ടല്ലെ എന്റെ പക്കൽ എഴുത്തു തന്നയച്ചതു്. രാജകുമാരൻ ഇതു് ആരെയും കാണിക്കരുതെ. കാണിച്ചാൽ എങ്ങനെയും ഷുജാ അറിയാനിടവരും.

ഷുജാ—എടോ! സുൽത്താൻ ഷുജാ ഞാൻ തന്നെ. രാജകുമാരൻ മഹമ്മദ് എന്റെ മരുമകനാണ്.

ദിൽ—എന്തിനാണ ഈ തന്ത്രമെല്ലാം ദിൽദാരോട്? സുൽത്താൻ ഷുജാ ഇതു ചെറുപ്പക്കാരനോ? ഭോഷൻ മഹമ്മദുരാജകുമാരനല്ലെങ്കിൽ എഴുത്തിലെ കാര്യം മനസ്സിലാകയില്ലല്ലൊ.

ഷുജാ—ശരി! എന്നാൽ താനിപ്പോൾ പോയി വിശ്രമിക്കു. ഇവിടെ വേണ്ടപോലെ ചെയ്തുകൊള്ളാം.

ദിൽ—ആജ്ഞപോലെ. (വന്ദിച്ചു പോകുന്നു.)

ഷുജാ—(സനിശ്വാസം) ഹൊ! വലിയ പ്രയാസം. ശത്രുക്കൾ മൂലം ഞാൻ വിഭ്രാന്തനായിരിക്കുന്നു. ഔറംഗസേബ് എന്റെ ഭവനത്തിലുമില്ല. സ്വന്ത ബന്ധുക്കളും കടുത്തവരായിരിക്കുന്നു. ഞാൻ ഇതൊന്നും ശങ്കിച്ചില്ല. എന്നാൽ ഈ എഴുത്തു് എന്റെ കയ്യിൽ കിട്ടിയതു ഭാഗ്യം. ഇനി ഞാൻ കരുതിക്കൊള്ളും. പിന്നെ അവൻ എന്തു ചെയ്യും? അ: പുത്രനല്ലൊ മഹമ്മദ്.

(മഹമ്മദു പ്രവേശിച്ചു സവിനയം നിൽക്കുന്നു)

ഷുജാ—മഹമ്മദേ! ഈ എഴുത്തു നോക്കുക!

മഹ—ഇതാരുടെ? എങ്ങനെ കിട്ടി?

ഷുജാ—ആരുടെയോ? പേരും ഒപ്പും കണ്ടില്ലേ? നിന്റെ പിതാവിന്റെ എഴുത്തു്. നിനക്കയച്ചതു്. യദൃച്ഛയാ എന്റെ കയ്യിൽ കിട്ടി. എന്തിനു്? അള്ളാ സാക്ഷിയായി ഞാൻ പറയുന്നു. നീ സ്വന്ത പിതാവിനെ വിട്ടുപിരിയുന്നതിനു കാരണം നിന്റെ ശ്വശുരനാണെന്നു പിതാവിനു നീ എഴുതിയിരുന്നു. ഇതാണ് അദ്ദേഹത്തിനു് എന്നോടു വൈരമുദിപ്പാൻ ഹേതു.

മഹാ—ഞാൻ എന്റെ പിതാവിനു് ഒന്നും എഴുതിയില്ല. ഈ എഴുത്തു കൃത്രിമമാണു്.

ഷൂജാ—ഓ! നിന്റെ ഈ വാക്കുതന്നെ കൃത്രിമം. നീ എന്റെ ഭവനത്തിൽ നിന്നു് ഇക്ഷണത്തിൽ പോകണം.

മഹാ—എങ്ങോട്ടു്?

ഷൂജാ—പിതൃഭവനത്തിലേയ്ക്കു്.

മഹാ—ഛീ്, ശപഥത്തോടു ഞാൻ പ്രതിജ്ഞ ചെയ്യാം—

ഷൂജാ—വേണ്ട വേണ്ട. ഞാൻ ജയിക്കയോ തോൽക്കയോ ചെയ്യട്ടെ. നിന്റെ സഹായമൊന്നും ആവശ്യമില്ല. അകത്തും പുറത്തും ശത്രു.

മഹാ—ഞാനോ ശത്രു?

ഷൂജാ—എന്നോടു സംസാരിക്കേണ്ട. ഉടൻ പൊയ്ക്കൊൾക.

മഹാ—ശരി! (ഇറങ്ങിപ്പോകുന്നു)

ഷൂജാ—(സ്വയം) ഔറംഗ്സേബിന്റെ ആലോചന കടന്നു തന്നെ. വെടിക്കാറിയുടെ മുകളിൽ എന്നെ പ്രതിഷ്ഠിച്ചു. ആകട്ടെ; ഇനി എന്തു ചെയ്യും? ഞാൻ വേണ്ടപോലെ പ്രവർത്തിച്ചു. അവൻ വൃക്ഷത്തിന്റെ ശാഖകളിൽ കടക്കുമ്പോൾ ഞാൻ ഇലകളിൽ സഞ്ചരിക്കും.

പിയറാ—(പ്രവേശിക്കുന്നു)

ഷൂജാ—പിയറാ, മഹബതിനെ ഞാനിപ്പോൾ മനസ്സിലാക്കി.

പിയ—ഉം—സംഗതി?

ഷൂജാ—അവൻ ഔറംഗ്സേബിന്റെ ചാരനായി വന്നവൻ. ഞാൻ മുൻപേ തന്നെ ശങ്കിച്ചില്ലേ? കലങ്ങിയ വെള്ളം പിന്നിട്ടു തെളിയും. ഓ, ഇപ്പോഴെങ്കിലും വെളിപ്പെട്ടുവല്ലോ. എന്തെങ്കിലും ഉടൻ യാത്ര പറഞ്ഞു് ഇവിടെ നിന്നിറക്കി.

പിയ—മഹബതിനെയോ? എന്തിനായിട്ടു്? അവൻ ചാരനെന്നു് ആരു പറഞ്ഞു?

ഷൂജാ—ഭവതിക്കു് ഔറംഗ്സേബിന്റെ തന്ത്രം അറിഞ്ഞുകൂടാ. അഗാധചിന്ത. പക്ഷെ അതൊന്നും എന്റെ അടുക്കൽ വേണ്ടാ. കണ്ടോ വെട്ടത്തു പൊട്ടിയതു്. ഇതാ ഭവതി ഈ എഴുത്തു നോക്കുക. (കൊടുക്കുന്നു)

പീയ—(വാങ്ങി വിടുർത്തു വായിച്ചിട്ട്) ഛേ, അങ്ങേ തലച്ചോറു കാത്തുപോയി; * ഹാക്കിമിനെ വരുത്തുക.

ഷുജാ—ഉം, എന്തു പറയുന്നു?

പീയ—ഔറംഗ്സേബിന്റെ ജാലവിദ്യ കണ്ടുപിടിപ്പാൻ അങ്ങേക്കല്ലാണ് തലയില്ലാത്തതു്. എങ്കിലും ഈ ദുഷ്ടവിദ്യ ഗ്രഹിപ്പാൻ കഴിഞ്ഞില്ലല്ലൊ.

ഷുജാ—എന്തു്? ഭവതിയുടെ അഭിപ്രായം പറക!

പീയ—എന്തിനു്? അങ്ങു വകവയ്പ്പാൻ. എങ്കിലും എന്നോട് ഒന്നു പറഞ്ഞിട്ടു പ്രവർത്തിച്ചില്ലല്ലൊ.

ഷുജാ—എനിക്ക് ഒന്നും മനസ്സിലാകുന്നില്ല. തുറന്നു പറക.

പീയ—ഈ കഴിഞ്ഞ ബുദ്ധിയുംകൊണ്ടാണോ ഔറംഗ്സേബിനോടു പിണങ്ങാൻ തുടങ്ങുന്നതു്? കണ്ടവർ പറയും. വിശ്വാസ്യനും സത്യസന്ധനുമായ മന്ത്രികളെയും പിടിച്ചുവച്ചു. അവിടെ; പുത്രിയെയും പുത്രനെയും കണ്ടു കാര്യം പറക.

ഷുജാ—എഴുത്തു കൃത്രിമം എന്നു മറമറച്ചു പറഞ്ഞു. അതു സത്യമോ? എന്നാൽ സൂക്ഷിക്കണം.

പീയ—സൂക്ഷിച്ചു! ഇനി ഭവാനാണ് സൂക്ഷിക്കേണ്ടതു്.

ഷുജാ—ഹക്കീമിനെ അയച്ചതു് അബദ്ധമായോ? എന്നാൽ ഒന്നു ചെയ്യാം. എന്റെ പുത്രിയെ വേണ്ട സ്ത്രീധനവും കൊടുത്തു് അവന്റെ ഭവനത്തിലേക്ക് അയക്കാം. അവൻ തന്നെ കൊണ്ടു പൊയ്ക്കൊള്ളട്ടെ. പിന്നെ തകരാറൊന്നും വരാനില്ല.

പീയ—അവനെ ഇവിടെത്തന്നെ താമസിപ്പിക്കുന്നതാണ് ഉചിതം; പിന്നെ, യഥേഷ്ടം.

ഷുജാ—വരിക. നിനക്കു കാര്യം മനസ്സിലായില്ല. അവരെ കണ്ടു പറയാം. (രണ്ടാളും പോകുന്നു)

## രണ്ടാം രംഗം.

സ്ഥലം—(ജീവൻഖാന്റെ കൊട്ടാരത്തിൽ ദാറായുടെ മുറി.)

കാലം—(രാത്രി)

* വൈദ്യൻ.

(സിപാറും സെഹറാത്തുന്നീസായും നിൽക്കുന്നു)

സെഹ—സിപാർ!

സിപാ—സോദരീ!

സെഹ—നീ, കാണുന്നോ?

സിപാ—എന്ത്?

സെഹ—നാം കാട്ടുമൃഗങ്ങൾ എന്നപോലെ ഒരു വനത്തിൽ നിന്നു മറ്റൊരു വനത്തിലേയ്ക്കു് ഓടിക്കപ്പെടുന്നു; കൊലപാതകപ്പുള്ളികളെപ്പോലെ പകൽസമയമെല്ലാം ഗുഹകളിലും മറ്റും കഴിച്ചുകൂട്ടുന്നു. ജീവരക്ഷാർത്ഥം ഗുഹ വിട്ടു ഗുഹയിലേക്ക് ഓടിയുഴലുന്നു. ചിലപ്പോൾ ഭിക്ഷുകകളായി പരഗൃഹങ്ങളിൽ നിന്ന് ആട്ടി ഓടിക്കപ്പെടുകയും ചെയ്യുന്നു. ഇതെല്ലാം നീ കാണുന്നുണ്ടോ?

സിപാ—സോദരീ! ഇതെല്ലാം ഞാൻ നല്ലപോലെ കാണുന്നുണ്ട്; എങ്കിലും ഗത്യന്തരമില്ലല്ലോ.

സെഹ—ഇല്ലേ? കഷ്ടം! നീ പുരുഷനല്ലേ? ഒരു പുരുഷന്റെ വാക്കോ ഇതു്? എന്തു ചെയ്യാം? ഞാൻ ഒരു സ്ത്രീയായിപ്പോയി.

സിപാ—പുരുഷനായിരുന്നെങ്കിൽ എന്തു ചെയ്യുമായിരുന്നു?

സെഹ—(ഒരു പിച്ചാത്തിയെടുത്ത്) ഇതാ ഈ കത്തി, ആ, നൃശംസന്റെ,—ആ, ഔറംഗസേബിന്റെ മാറിടത്തിൽ കുത്തിയിറക്കിയേനെ.

സിപാ—ഹോ, നരഹത്യ.

സെഹ—അല്ല, നരമൃഗഹത്യ. കഷ്ടം! സിപാർ! എടുക്കുക ഈ കത്തി. ഉടൻ ദൽഹിയിലേക്കു നടക്കുക. ബാലനായ നിന്നെ ആരും സംശയിക്കയില്ല; പോക!

സിപാ—ഇല്ല; ഞാൻ കൊലപാതകം ചെയ്കയില്ല.

സെഹ—ഹാ, ഭീരു! നോക്കുക. നിന്റെ ജനനി ആസന്നമരണയായി. ജനകൻ ഭ്രാന്തബുദ്ധിയായി. നിന്റെ ബുദ്ധി ഇപ്പോഴും പൂർവ്വസ്ഥിതിയിൽ തന്നെയോ? ഇതെന്താശ്ചര്യം!

സിപാ—എന്തു ചെയ്യട്ടെ.

സെഹ—കഷ്ടം! ഭീരുകൾക്കു ജീവിതാശ തന്നെ സർവ്വപ്രധാനം.

സിപാ—ഭഗിനി! എന്നെ ഇങ്ങനെ അധിക്ഷേപിക്കരുതു്. ഞാൻ ഒരിക്കലും ഭീരുവല്ല. ജീവനെ ഞാൻ ശഷ്പംപോലെ

നദീ—കാന്തേ! ഇപ്പോൾ നിങ്ങൾക്കു കൂടി വരാൻ എളുപ്പമില്ല. നിങ്ങൾ ജീവൻഖാൻെറ വക ഈ ഭവനത്തിൽ സ്വൈരമായി വസിക്കുവിൻ.

സിപാ—അമ്മേ! ജീവൻഖാൻ ആര്?

ദാറാ—ജീവൻഖാൻ എൻെറ ഒരു പഴയ ബന്ധു. അവനെ മൃത്യുവിൽ നിന്നു ഞാൻ രണ്ടു തവണ രക്ഷിച്ചിട്ടുണ്ട്. അതുകൊണ്ടത്രേ അവൻ ഈ ഭവനത്തെ നമുക്ക് അഭയസ്ഥാനമായി നൽകിയതു്.

സിപാ—അച്ഛാ! എങ്കിലും എനിക്കയാളെ സ്നേഹിപ്പാൻ വഹിയാ. അമ്പ! അയാളുടെ മുഖം! അയാൾ എന്നെ നോക്കിയ നോട്ടം! എന്നിട്ട് ഒരു കിങ്കരനോട് എന്തോ മന്ത്രിച്ചു. ഞാൻ ഭയന്ന് ഇങ്ങോട്ടോടിപ്പോന്നു.

ദാറാ—നദീറാ! സിപാർ പറഞ്ഞതു കേട്ടോ? എനിക്കും ശങ്കയില്ലാതില്ല. അവൻെറ മുഖത്തു് ഒരു കള്ളച്ചിരി ഞാൻ കണ്ടു. അവൻെറ നേത്രത്തിൽ ഒരു ഘാതകൻെറ നോട്ടം മറഞ്ഞിരിക്കുന്നുണ്ട്. അവൻ ഖഡ്ഗം മൂർച്ച കൂട്ടുന്ന ശബ്ദവും ഞാൻ കേട്ടു. ഹാ, എൻെറ പാദത്തിൽ വീണ് അവൻ അന്ന് അഭയമിരന്നപ്പോൾ അവൻെറ പ്രകൃതി ഇങ്ങനെയല്ലായിരുന്നു. ഇപ്പോഴത്തെ ഗാംഭീര്യം— മനുഷ്യപ്രകൃതി എത്ര എളുപ്പത്തിൽ ഭേദിക്കുന്നു.

നദീ—പ്രഭോ! എങ്കിലും പ്രാണദാതാവായ അങ്ങയെ അവൻ എങ്ങനെ മറക്കും! അവൻ ഒരു മനുഷ്യനല്ലേ? മൂർഖപ്പാമ്പല്ലല്ലോ.

ദാറാ—പ്രിയേ! മൂർഖപ്പാമ്പിനെ കുറെയൊക്കെ വിശ്വസിക്കാം. അതിന് ഒരു സ്ഥിരപ്രകൃതിയുണ്ട്. മൂർഖന്മാരായ മനുഷ്യപ്പാമ്പുകളെ ഒരിക്കലും വിശ്വസിച്ചുകൂടാ. (മൌനശേഷം) ധർമ്മിഷ്ഠരുടെ ഫലം ദുഃഖാനുഭവമോ? എനിക്കെന്തിങ്ങനെ വരാൻ? ഹൊ, നദീറാ! സങ്കടപ്പെടൊല്ല.

നദീ—നാഥാ! അവിടുത്തെ സ്നേഹദൃഷ്ടിയിൽ ഒരു സങ്കടവും ഞാൻ ഓർക്കുന്നില്ല. എന്നാൽ എൻെറ സിപാറിനെ ഇതാ ഞാൻ അങ്ങയിൽ സമർപ്പിക്കുന്നു. സുലൈമാൻ— അവനെ ഇനി എന്നു കാണാം. പോട്ടെ, സമയം അതിക്രമിക്കുന്നു. ദൈവമേ—

ദാറാ—പ്രിയതമേ! നദീറാ! നദീ—റാ! (നദീറായെ തൊട്ടു നോക്കിട്ട്) ഓ, ആകെ തണുത്തു. (സനിശ്വാസം) ഇനി എനിക്കാര്? (മാറിൽ കൈ വയ്ക്കുന്നു.)

സിപാ—അമ്മാ, അമ്മാ!

ദാറാ—കഷ്ടം! നമ്മുടെ ദീപം— നിർവ്വാണമായി.

സെഫ—മാതാവേ! (നദീറായുടെ മാറത്തു കൈവച്ചു് എങ്ങലോടെ ആകാശത്തേക്കു നോക്കുന്നു.)

(ജീവൻഖാൻ നാലു ഭടന്മാരോടു കൂടി പ്രവേശിക്കുന്നു.)

ദാറാ—ഉം, ആർ? ഈ സമയത്തു്? ഈ ദിവ്യയാത്രയുടെ ദൃഷ്ടകനാമോ?

ജീവ—അതേ, (ഭടരോടു്) ഉം—ഇവരെ ബന്ധിക്കുവിൻ!

ദാറാ—ജീവൻഖാനേ! എന്തിനു്? ഞാൻ എന്തു കുറ്റം ചെയ്തു?

സിപാ—(ഭിത്തിയിൽനിന്നു വാളെടുത്തിട്ടു്) ആരു ധീരനോ? എന്റെ അച്ഛനെ ബന്ധിപ്പാൻ—

ദാറാ—സിപാർ! വാൾ താഴെ വയ്ക്കുക. മാതാവിന്റെ ദിവ്യയാത്രയെ നീ മലിനമാക്കരുതു്. നിന്റെ മാതാവു് ഈ സ്ഥലം വിട്ടുപിരിഞ്ഞിട്ടില്ല. ആ സാധ്വി നമ്മുടെ അവസ്ഥയെ ഒന്നുകൂടി നോക്കിക്കാണുകയാണു്. ആ ദേവിയെ കൂട്ടിക്കൊണ്ടു പോകാനുള്ള സ്വർല്ലോകവാസികൾ ഇതുവരെ ഇവിടെ എത്തിക്കഴിഞ്ഞിട്ടില്ല. ഈ അവസരത്തിൽ നാം അവരെ ഉപദ്രവിച്ചുകൂടാ. ജീവൻഖാനേ! നിനക്കു് എന്നെ തടവുകാരനാക്കണമോ?

ജീവ—അതേ യുവരാജ്!

ദാറാ—ഔറംഗ്സേബിന്റെ ആജ്ഞയോ?

ജീവ—അതേ, സമ്രാട്ടിന്റെ കല്പന.

ദാറാ—ഹാ, നദീറാ! നീ ഇതു കേൾക്കുന്നില്ലല്ലോ. കേട്ടുവെങ്കിൽ ഈ ജന്മം വെറുപ്പിനാൽ നഷ്ടമായിരുന്നു. ദേവി ആസ്തിക്യമുള്ള ഒരു സ്ത്രീരത്നമായിരുന്നല്ലോ.

ജീവ—ഭടന്മാരേ! നിങ്ങൾ മടിക്കുന്നുവോ? പിടിച്ചുകെട്ടുവിൻ! ബലംപിടിച്ചാൽ ബലപ്രയോഗത്തിനും സംശയിക്കേണ്ട.

ദാറാ—വേണ്ടാ, യാതൊരു തടസ്സവുമില്ല. ഇതാ ബന്ധിച്ചുകൊൾവിൻ. ജീവദാനം ചെയ്ത എനിക്കു നിന്നിൽ നിന്നുണ്ടാകുന്ന പ്രതിഫലം ഈ വിധമായിരിക്കുമെന്നു ഞാൻ ഊഹിച്ചിരുന്നു. അതുകൊണ്ടു് ഇതിൽ എനിക്കു് ഒരത്ഭുതവും തോന്നുന്നില്ല. ഈ ലോകത്തിൽ അപദാനങ്ങളെല്ലാം പാതകങ്ങളെ ഭയപ്പെടുന്നു. അതിനാൽ അവ തലയുയർത്താതെ നമ്മുടെ

മായി നില്ക്കുന്നു. ഇക്കാലത്തു ധൎമ്മം സ്വാൎത്ഥതയായും, നീതി ശഠതയായും, പൂജ്യ പൂജാലോപമായും, കൎത്തവ്യം വഞ്ചനമായും കാണപ്പെടുന്നു. പൌരുഷമെന്നതു കാലഹരണദോഷത്താൽ ശൂന്യപ്രായമായി. നാഗരികത്വകിരണങ്ങൾ ധൎമ്മത്തെ അന്ധകാരത്തെപ്പോലെ ദൂരീകരിക്കുന്നു. ആ ധൎമ്മം കുഗ്രാമകൎഷകന്മാരുടെ കുടിലുകളിൽ പതുങ്ങിപ്പാൎക്കുന്നു. കോൾസ്, മുണ്ടാൎസ്, ബിൽസു മുതലായ കാട്ടുജാതിക്കാരോടു കൂടി സഹവസിക്കുന്നു. ഹേ! ജീവൻഖാൻ! എന്നെ ബന്ധിച്ചാലും!

സിപാ—അയ്യോ! എന്നേക്കൂടെ—

ജീവ—യുവരാജ്! അങ്ങെ ബന്ധിക്കാതിരിപ്പാൻ നിൎവ്വാഹമില്ല. എനിക്ക് അതിനു മതിയായ രാജസമ്മാനം ലഭിക്കുന്നതാണ്.

ദാറാ—സംശയമില്ല. അമൂല്യമായ രാജസമ്മാനം പിന്നാലെ അതിലും വലിയ സമ്മാനമുണ്ട്. സാക്ഷാൽ, ത്രിലോകസമ്രാട്ടിൻെറ കൃതഘ്നതാസമ്മാനം. ഈ സമ്പാദ്യമെല്ലാം കൂടി നിൻെറ അന്ത്യയാത്രയിൽ എങ്ങിനെ കൊണ്ടുപോകുമോ? ഇപ്പോഴത്തെയും അപ്പോഴത്തെയും നിൻെറ മുഖപ്രസാദം ഞാൻ എൻെറ സങ്കല്പനേത്രത്താൽ ഇപ്പോൾ കാണുന്നു.

ജീവ—അതെല്ലാം ആലോചിക്കാം. (ഭടരോട്) തടിയന്മാരേ! മിഴിച്ചുനില്ക്കാതെ കല്പന നടത്തുവാനല്ലേ പറഞ്ഞതു്?

ഭടന്മാർ—ഉത്തരവുപോലെ.. (പെട്ടെന്നു കടന്നു പിടിക്കാൻ ഭാവിക്കുന്നു)

ദാറാ—ജീവൻഖാൻ! ഒരു ഉപകാരം ചെയ്യൂ. ഈ നാരകീയകൎമ്മം ഈ സ്വൎഗ്ഗസ്ഥാനത്തിനു പുറത്തു വച്ചു നടത്തുക. വരിക പുറത്ത്. (അല്പം നടന്നിട്ട്) ഹാ, ദേവിവസുന്ധരേ! നീ ഇതും സഹിക്കുന്നുവോ, ഹേ— ലോകചക്ഷുസ്സേ! അവിടുന്ന് ഇതു കാണുന്നില്ലേ? ജീവൻഖാൻ! വന്നാലും! (അല്പം നടന്നു തിരിഞ്ഞു നാദിറായെ നോക്കീട്ട് ജീവൻഖാനോട്) ഹേ ജീവൻഖാനേ! എൻെറ ഒരു അന്ത്യമായ അപേക്ഷയെ നീ കൈക്കൊള്ളുമോ? ഈ സാധ്വിയുടെ മൃതശരീരം ലാഹോറിലുള്ള കുടുംബശ്മശാനത്തിൽ തന്നെ സംസ്കരിക്കുന്നതിനു നീ സഹായിക്കണം. അതു നിൻെറ ഒരു വലിയ പ്രത്യുപകാരമായിരിക്കും. അതിലേക്കു നിനക്കു ദയയുണ്ടാകുമോ?

ജീവ__അതു ഞാൻ ചെയ്യാം. അല്ലെങ്കിൽ സുല്ത്താൻ തന്നെ കോപിച്ചേക്കും.

ദാറാ__സുല്ത്താനോ? ശരി! ആകട്ടെ, പോകാം. (തിരിഞ്ഞുനിന്നു നദീറായെ നോക്കി) നദീറാ! ഞാൻ പോകട്ടെ. (തളർന്നു താഴെയിരുന്നു കൈകൊണ്ടു മുഖം മറച്ചു വീണ്ടും എഴുന്നേറ്റു) സിപാർ! സെഹറാത്തേ! ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ. ജീവൻഖാനേ! നടന്നാലും മുൻപേ. (എല്ലാവരും നടക്കുന്നു) സിപാറും സെഹറത്തുന്നിസായും മൃതശരീരത്തേയും ദാറായേയും നോക്കി കരയുന്നു.

സിപാർ__എന്റെ പിതാവേ!__

ദാറാ__സിപാർ! ധൈര്യപ്പെടുക. നിങ്ങളുടെ മാതാവും പിതാവും ഇനി ഈശ്വരനാകുന്നു. (പോകുന്നു)

(തിരോഭാവം)

## നാലാം രംഗം

സ്ഥലം__(ജാതപുരി (ജോട്പൂർ) കൊട്ടാരം.)

കാലം__(സായാഹ്നം.)

(ജസ്വന്ത്സിങ്ങും മഹാമായയും നിൽക്കുന്നു)

മഹാ__അതു ഭവാൻ ഇപ്പോൾ സന്തുഷ്ടനായില്ലേ? മന്ദഭാഗ്യനായ ദാറായെ വഞ്ചിച്ചതിന് ഔറംഗ്സേബ് സമ്മാനിച്ച ഗുജറാത്ത് ദേശം സ്വാധീനപ്പെട്ടുവല്ലോ.

ജസ്വ__അതെ. അതിനെന്ത്?

മഹാ__ഒന്നുമില്ല; പൌരുഷത്തിന്റെ പ്രതിഫലം__ദുർല്ലഭമായ ഭാഗ്യം.

ജസ്വ__പൌരുഷമല്ലെങ്കിൽ__ആകട്ടെ, ഇതിൽ എന്തൊരു പൌരുഷമാണുള്ളത്? ദാറായെ സഹായിക്കുന്നതും സഹായിക്കാതിരിക്കുന്നതും എന്റെ ഇഷ്ടമല്ലേ? ദാറാ ആര്?

മഹാ__ഒരുത്തൻ പിതൃവധം ചെയ്യുന്നുവെങ്കിൽ അതും അവന്റെ ഇഷ്ടമാണ്. ദാറാ നമ്മുടെ പ്രഭുവെന്നല്ലാതെ നമുക്ക് അദ്ദേഹത്തോടെന്തു സംബന്ധം.?

ജസ്വ__ദാറാ നമ്മുടെ പ്രഭുവല്ല. ഒരിക്കൽ ആ സ്ഥാനം വഹിച്ചിരുന്നു. ഇപ്പോൾ അയാൾ ഒരു സാധാരണ മഹമ്മദൻ.

മഹാ—നല്ല ചമൽക്കാരം. 'ഒരിക്കൽ പ്രഭുവായിരുന്നു'—ഭവാനെ ശിക്ഷിപ്പാനും രക്ഷിപ്പാനും സമ്മാനിപ്പാനും ശക്തനായിരുന്നു അപ്പോൾ ആദരിച്ചു. ആ പ്രഭു ഇപ്പോൾ വിപത്തിലകപ്പെട്ടു, നിസ്സ്വജനായി, പരാധീനനായി വലയുന്നു. അപ്പോൾ അയാൾ സാധാരണ മനുഷ്യൻ. അവനെ ദ്വേഷിക്കയല്ലേ വേണ്ടതു്? അതല്ലേ പൌരുഷം?

ജസ—എന്തു്? അയാൾ എന്നെ ശിക്ഷിപ്പാനും രക്ഷിപ്പാനും ശക്തനായിരുന്നോ? ഞാൻ ഇപ്പോൾ അയാളെ ദ്വേഷിക്കുന്നുവോ?

മഹാ—ശിക്ഷാരക്ഷകൾക്കു ശക്തനായവനത്രേ പ്രഭു. സ്വാമിൻ! കോപിഷ്ഠനാകരുതേ! ഭൂതകാലസ്മൃതികളെ വിസ്മരിക്കുന്നതു് അകൃതജ്ഞതയാണു്? വൎത്തമാനാവസ്ഥയെ മാത്രം വകവയ്ക്കുക എന്നു വച്ചാൽ അതിലധികം അധമത്വമെന്തുള്ളു? ധിക്! ധിക്!

ജസ—(സഗൌരവം) മഹാമായേ! ഭവതിയുടെ അധികാരം അതിരുകവിഞ്ഞുപോകുന്നു. ഞാൻ ഒരു സ്ത്രീയുടെ ഉപദേശം ആവശ്യപ്പെടുന്നില്ല; യഥേഷ്ടം പ്രവൎത്തിക്കും. അതിനെ അനുവൎത്തിച്ചുകൊൾക.

മഹാ—അതു് ആവശ്യമോ? അവിടുന്നു യുദ്ധത്തിൽ പരാജിതനായ ശേഷം, വിശ്വാസഘാതകനായ ശേഷം,—കൃതഘ്നത കാണിച്ച ശേഷം ഭവാൻ എന്റെ ഭക്തിയെ കാംക്ഷിക്കുന്നുവോ?

ജസ—ഓ! താദൃശനായ ഞാൻ ഭവതിയുടെ ഭൎത്തൃത്വത്തിന് അൎഹനല്ലെന്നോ?

മഹാ—സംശയമോ? അതു സ്വാഭാവികമല്ലേ? സാക്ഷാൽ ക്ഷത്രിയവീരനായ ഭവാൻ വംശമാലിന്യം വരുത്തി. രാജപുത്താനാരാജ്യം മുഴുവനും ഭവാനെപ്പറ്റി ലജ്ജിക്കുന്നു. ധീമൻ! ആ ഔറംഗസേബിന്റെ ശത്രുവായ സുൽത്താൻ ദാറായോടു യോജിച്ചു ക്രൂരനായ ഔറംഗസേബിനോടു യുദ്ധം ചെയ്തു ദേഹമുപേക്ഷിച്ചും ലോകത്തിൽ ശാശ്വതമായ യശസ്തംഭത്തെ പ്രതിഷ്ഠിച്ചു. ഭവാനാകട്ടെ, ആ ദാറായെ വാഗ്ദാനം ചെയ്തു ചതിച്ചു് ഔറംഗസേബിന്റെ സേവകപദവിയെ അംഗീകരിച്ചു. കഷ്ടം! വിധേ! ഭവാന്റെ നീചവ്യാപാരത്തെപ്പറ്റി ചിന്തിക്കുമ്പോൾ എന്റെ ഞരമ്പുകളിൽ അഗ്നിപ്രകൎഷമുണ്ടാകുന്നു. ഹാ! അവിടത്തേയ്ക്കു് ഇതിൽ ഒരു കുലുക്കവുമില്ലയോ?

ജസ്വ—ദേവി! എന്നാൽ—

മഹാ—മതി! ഇതിനധികം—? അവിടുന്ന സ്വന്തപ്രഭുവായി ഇപ്പോൾ വരിച്ചിരിക്കുന്ന ആ ഔറംഗ്സേബിനെത്തന്നെ പോയി സേവിച്ചാലും! (കോപത്തോടെ പോകുന്നു)

ജസ്വ—ഉഃ, കൊള്ളാം! (മൌനശേഷം നിശ്വസിച്ചിട്ട്) ഉം— ഞാൻ അങ്ങിനെ ചെയ്യും. ഇവൾ എന്റെ ഭാര്യയല്ലേ? ഭർത്രിയല്ലല്ലൊ. ഞാൻ ഔറംഗ്സേബിനെത്തന്നെ സേവിക്കും.

(പോകുന്നു)

## അഞ്ചാം രംഗം.

സ്ഥലം—(ആഗ്രാക്കോട്ടയിൽ ഷാജഹാന്റെ മുറി.)

കാലം—(രാത്രി)

(ഷാജഹാനും ജഹനാറയും)

ഷാജ—പുത്രി! ഇതിൽപരമായി ഒരു ദുഃഖം ഇനി വരാനുണ്ടോ? എന്റെ ദാറാ പരാജിതനായി ബിക്കാനാറിലേയ്ക്ക് ഓടിപ്പോയി; ഷൂജാ അരാക്കാൻദേശത്തെ രാജാവിന്റെ കൊട്ടാരത്തിൽ കുടുംബസമേതം ഒരു ഭിക്ഷുവായി കഴിച്ചുകൂട്ടുന്നു. മുറാദ് ബദ്ധനായി ഗ്വാളിയർ കോട്ടയിൽ ജീവിക്കുന്നു. ഹാ! എന്റെ സന്താനങ്ങൾ ഈ നിലയിലായല്ലൊ.

ജഹ—അച്ഛാ! "ആപത്തു വരുന്നേരത്തു കൂട്ടത്തോടെ" എന്നുള്ളതു് ഒരു സൂക്ഷ്മതത്വമാണ്. അച്ഛനോടു തുടരത്തുടരെ ഓരോ ദുഃഖവാർത്ത തന്നെ ഉണർത്തിക്കേണ്ടിവരുന്നു. അതു് എന്റെ ദൌർഭാഗ്യത്താലെന്നല്ലാതെ എന്തു പറയേണ്ടു.

ഷാജ—മകളേ! എന്തു്? പിന്നെയും വല്ല സംഭവവും നടന്നോ? എന്നാൽ മടിക്കേണ്ടാ, പറക തന്നെ.

ജഹ—പിതാവേ! കാന്ദിശീകനായ ദാറയും പിടിക്കപ്പെട്ടു.

ഷാജ—(മൌനശേഷം) സൂക്ഷ്മമോ പുത്രി! ഏതുപ്രകാരം?

ജഹ—ആ ജീവൻഖാൻ ഒറ്റിക്കൊടുത്തതാണ്.

ഷാജ—ആര്? ജീവൻഖാനോ? ജീ—വൻഖാനോ? ജഹനാറാ! നീ എന്തു പറയുന്നു? ആ ജീവൻഖാൻ—ഹായ്.

ജഹ—അതെ, അച്ഛാ! സൂക്ഷ്മമായ അറിവാണ്.

ഷാജ—ഹാ, പുത്രി! ലോകം അവസാനിക്കാറായി; സംശയമില്ല.

ജഹ—ഇന്നു മൂന്നു ദിവസമായി. ദാറായും പുത്രനായ സിപാറും കീറിമുഷിഞ്ഞ വസ്ത്രത്തോടെ ദെൽഹിയിലെ തെരുവീഥികളിൽ ഒരു കങ്കാളഗജത്തിന്മേൽ പ്രദക്ഷിണം ചെയ്യിക്കപ്പെട്ടപ്പോൾ. അന്ന് ആ പട്ടണത്തിൽ കണ്ണീർ ചൊരിയാത്തവരായി ആരും ഉണ്ടായിരുന്നില്ലത്രെ.

ഷാജ—അമ്പ! അവരുടെ ഹൃദയം പാഷാണമോ? അവരെല്ലാം തലയുയർത്തി നോക്കിക്കൊണ്ടു നിന്നോ? ആരും ഒരു ബഹളവും ഉണ്ടാക്കിയില്ലേ?

ജഹ—പാഷാണവും ദ്രവരൂപമാകുമല്ലോ. പക്ഷെ അതു് ആ പൌരന്മാരുടെ ഭയംകൊണ്ടായിരുന്നു. ഔറംഗ്സേബ് എത്രയും വലിയതോക്കുകൾ ശേഖരിച്ചിരുന്നു. അതു കണ്ടു പൌരന്മാരെല്ലാം മന്ത്രശക്തിയാൽ അധോമുഖരാക്കപ്പെട്ട സർപ്പങ്ങളെന്നപോലെ സ്തബ്ധരായി നിന്നുപോയി. അവർ കരഞ്ഞതുപോലും ഗൂഢമായിട്ടായിരുന്നു.

ഷാജ—പിന്നെ എന്തുണ്ടായി?

ജഹ—പിന്നെ ദാറായെ കിസിർബാഗിൽ ഒരു തടവുകാരനാക്കിയിട്ടിരിക്കുന്നു.

ഷാജ—അഹോ!—സിപാറും സെഹറത്തും—?

ജഹ—സിപാർ ദാറായുടെ കൂടെത്തന്നെ. സെഹറത്തു് ഔറംഗ്സേബിന്റെ അന്തഃപുരത്തിലുണ്ട്.

ഷാജ—അവൻ, ദാറായെ എന്തു ചെയ്യാൻ പോകുന്നു എന്നറിയാമോ?

ജഹ—നിശ്ചയമില്ല. എന്നാൽ—എന്നാൽ—

ഷാജ—പുത്രി! ഇറങ്ങിപ്പോക! മടിക്കണ്ടാ.

ജഹ—പിതാവേ! അവൻ—അങ്ങിനെ ചെയ്യുന്നുവെങ്കിൽ—

ഷാജ—(എഴുന്നേറ്റിട്ടു്) എന്തെന്തു്? ജഹനാരാ! നീ മുഖം മറയ്ക്കാതെ. അതു—സാദ്ധ്യമോ? സഹോദരൻ സഹോദരനെ കൊല്ലുകയോ? രക്ഷയില്ല.

ജഹ—(പരുങ്ങി) അച്ഛ! ആരോ വരുന്നു. നമ്മുടെ സംസാരം കേട്ടിരിക്കും. (സൂക്ഷിച്ചിട്ടു്) ഇല്ല; അച്ഛൻ കല്പിച്ചതെന്തു്?

ഷാജ—ഞാനോ? ഞാനെന്തു പറഞ്ഞു?

ജഹ—"രക്ഷയില്ല" എന്നല്ലേ കല്പിച്ചത്?

ഷാജ—അതെ, അതുകൊണ്ട്?

ജഹ—പക്ഷെ ഔറംഗ്സേബ് ദാറായെ വധിക്കയില്ലായിരിക്കും. എന്നല്ല, അങ്ങനെ അവൻ ചിന്തിക്കപോലും ചെയ്തിരിക്കയില്ല. എന്നാൽ അച്ഛന്റെ ഈ വാക്കുകൊണ്ട് അവൻ ഇതിനെപ്പററി ചിന്തിച്ചേക്കും.

ഷാജ—എന്റെ വാക്ക് എങ്ങനെ അവൻ ഗ്രഹിക്കും? ഔറംഗ്സേബ് ഇവിടെയില്ലല്ലോ.

ജഹ—കഷ്ടം! അച്ഛന്റെ ബുദ്ധിഗതി! അച്ഛാ! അവൻ ഇവിടെ വേണ്ടാ. ഇതാ ഈ വിളക്ക്, ഈ വായു, ഈ ഭിത്തികൾ, ഇവയെല്ലാം അവന്റെ ചാരന്മാരാണ്. ഇത് അച്ഛന്റെ കൊട്ടാരമെന്നോ വിചാരം. അല്ല, ഇത് ഔറംഗ്സേബിന്റെ ഹൃദയകുടീരമാണ്. ഇതു വായുവെന്നോ വിചാരം. അല്ല, അവന്റെ വിഷനിശ്വാസമാകുന്നു. ഇതു ദീപമല്ല, അവന്റെ ദീപ്തദൃഷ്ടിതന്നെ. ഈ കൊട്ടാരത്തിലോ ഈ പട്ടണത്തിലോ ഈ സാമ്രാജ്യത്തിലോ നമുക്കു ബന്ധുവായിട്ട് ഒരുത്തനെങ്കിലും ഉണ്ടെന്ന് അവിടുന്നു വിചാരിക്കുന്നുണ്ടോ? ഇല്ല, ഒരു പ്രാണിപോലും ഉണ്ടായിരിക്കയില്ല. എല്ലാം ഔറംഗ്സേബിന്റെ സഹായികൾ. മുഖസ്തുതിയും കൈക്കാണവും മാത്രം നോക്കുന്ന വഞ്ചകന്മാർ. (പതുക്കെ) ആരുടെയോ ഒരു നിഴൽ (സൂക്ഷിക്കുന്നു.)

ഷാജ—ആര്? എവിടെ?

ജഹ—ഇല്ല, ആരുമില്ല.

ഷാജ—(ഒരു കോണിൽ ചെന്നു കീഴോട്ടു നോക്കുന്നു.)

ജഹ—(പെട്ടെന്നടുത്ത്) അച്ഛാ! ഇതെന്ത്?

ഷാജ—ഞാൻ താഴത്തേക്കു ചാടട്ടെ.

ജഹ—അതിന്റെ അർത്ഥം?

ഷാജ—എന്റെ പുത്രനെ—ദാറായെ രക്ഷിക്കാമോ എന്നു ഞാൻ നോക്കട്ടെ. അവനെ അവർ കൊല്ലാൻ തുടങ്ങുന്നു. ഇവിടെ ഞാൻ ഒരു ബാലനെന്നപോലെ അല്ലെങ്കിൽ ഒരു ബാലയെന്നപോലെ നോക്കിക്കൊണ്ടിരിക്കുന്നു. ഞാൻ ഭക്ഷിക്കുന്നു, നിദ്ര ചെയ്യുന്നു, ജീവിക്കുന്നു; എനിക്കൊന്നും കഴികയില്ല. മാറുക! ഞാൻ ചാടട്ടെ.

ഷാജ—നീയല്ലേ? നിന്നെ ഞാൻ ആശീർവദിക്കുന്നു. "നിനക്കു പുത്രസന്താനമുണ്ടാകാതിരിക്കട്ടെ" എന്നു ഞാൻ അനുഗ്രഹിക്കുന്നു. എന്നല്ല—എന്റെ ശത്രുക്കൾക്കുപോലും ഒരു പുത്രൻ ഉണ്ടാകാതിരിക്കട്ടെ. അതത്രേ ലോകോത്തരമായ ഭാഗധേയം.

(തിരോധാനം.)

---

## ആറാം രംഗം.

---

സ്ഥലം—(ഔറംഗസേബിന്റെ കൊട്ടാരം)

സമയം—(രാത്രി)

(ഔറംഗസേബ് ഒരു ലേഖനം നോക്കിക്കൊണ്ടു ഉലാത്തുന്നു)

ഔറ—കാസിയുടെ ഈ വിധി—ദാറായുടെ വധശിക്ഷ, എത്രയോ ന്യായമായിരിക്കുന്നു. ഞാനെന്തു ചെയ്യു? ന്യായാധിപതി വിധിച്ചു. ഞാൻ അതിനു് അപരാധിയല്ല. (മൌനാവേശം) എങ്കിലും എന്റെ വിചാരങ്ങൾ ശിഥിലീഭവിക്കുന്നു. ഇതെന്തു്? എന്റെ മനസ്സു് ഇത്ര ദുർബ്ബലമോ? ഇല്ല, ഞാൻ ഇതിൽ കുറ്റക്കാരനല്ല.

(ദിൽദാർ പ്രവേശിക്കുന്നു)

ദിൽ—പ്രഭോ, ജയിച്ചാലും!

ഔറ—ഉം? ദിൽദാർ ഈ സമയത്തു വന്നതു്?

ദിൽ—ഷഹൻഷാ! എനിക്കു് ഏതു സമയത്തും തിരുമുമ്പിൽ വരുന്നതിനു സ്വാതന്ത്ര്യമില്ലേ? എന്നാൽ എന്റെ ഈ വരവു—ഞാൻ ഇപ്പോൾ വരാതിരുന്നെങ്കിൽ—

ഔറ—എന്തു? തുറന്നു പറയാം!

ദിൽ—ശരി, എന്നാൽ അറിയിക്കാം. പ്രഭോ! ഈ വധം ഓർത്തിട്ടു്—

ഔറ—(സ്വരം പതറി) ഉം—ഓർത്തിട്ടു്? ദിൽദാർ! ഇതു കാസിയുടെ ന്യായനീതിയല്ലേ? ഞാനെന്തു ചെയ്യു?

ദിൽ—സുൽത്താൻ! ഞാൻ ഇതു് അറിയിക്കട്ടെ?

ഔറ—പറയൂ, പറയൂ!

ദിൽ—എന്നാൽ ഞാൻ സ്വാതന്ത്ര്യമായി അറിയിക്കും. കോപിക്കരുതു്. പരമാർത്ഥം സമ്മതിക്കണം. ഇളകിട്ടാത്ത മനസ്സാക്ഷി

ഈ കൃത്യത്തെ സമ്മതിക്കുന്നോ? അതു കൂടക്കൂടെ നടക്കുന്നില്ലേ? ഇവിടത്തെ ശബ്ദം തന്നെ വറണ്ട കാററുപോലെ. ഇതെന്തുകൊണ്ട്? ഞാൻ സത്യമെന്തറിയിക്കട്ടെ?

ഔറ—പറയൂ; വിരോധമില്ല!

ദില്—എന്നാൽ അവിടുന്ന ജ്യേഷ്ഠഭ്രാതാവിന്റെ വധത്തെ ആഗ്രഹിക്കുന്നു.

ഔറ—ഞാനോ? വിചിത്രമായി!

ദില്—അതേ വിചിത്രം തന്നെ.

ഔറ—എടോ അബദ്ധ! രാജ്യഭരണാർത്ഥം ദണ്ഡനീതികൾ മുറയ്ക്കു നടത്തപ്പെടും. അതിനാണ് ന്യായാധിപതികൾ. അതു രാജാവിന്റെ തെററല്ല. കാസിയുടെ വിധി, ഇതാ നോക്കൂ!

ദില്—ശരിതന്നെ. എന്നാൽ ആ കാസി ഈശ്വരഹിതം എന്തെന്നു ചിന്തിക്കാതെ വിധി എഴുതി തയ്യാറാക്കി. ആ ന്യായാധിപതി പ്രധാനമായി നോക്കിയതു സമ്രാട്ടിന്റെ പ്രസന്നമുഖത്തെത്തന്നെ. പിന്നെ സ്വാതന്ത്ര്യം സിദ്ധിക്കാവുന്ന അല്പലക്ഷണങ്ങളുടേയും മററും ദൃഷ്ടം നല്ലപോലെ കണ്ടു. ഇതത്രെ ന്യായവിധി. മനസ്സാക്ഷി എവിടെയോ! മഹാ സ്വാമിൻ! രാജാവു രക്തപ്പുതപ്പിലിരുന്നു സ്വാർത്ഥമുള്ള കണ്ണുകൊണ്ടു നോക്കുമ്പോൾ ആ രാജ്യത്തു നീതി നടക്കുമോ? ഈ കൺകെട്ടുവിദ്യകൊണ്ടു ലോകരെ വഞ്ചിക്കുന്നതാണെന്നോ ഇവിടത്തെ വിചാരം. പരമാർത്ഥം നാടൊട്ടുക്കു പരസ്യമാണ്. എന്നാൽ ഇപ്പോൾ രഹസ്യമായി കാണപ്പെടുന്നു. അതു അവിടത്തെപ്പററിയുള്ള ഭയത്താൽ മാത്രം. ഒരു രാജാവിനു സ്വശക്തികൊണ്ട് ഒരുവന്റെ നാക്കു മുട്ടിക്കാം; ശ്വാസം മുട്ടിച്ചു ഒരുത്തനെക്കൊല്ലാം. എന്നാലും രാത്രിയെ പകലാക്കാനോ, പാപത്തെ പുണ്യമാക്കാനോ, നരകത്തെ സ്വർഗ്ഗമാക്കാനോ കഴികയില്ല. അള്ളാ സർവ്വസാക്ഷിയാണ്. അദ്ദേഹം അവിടത്തെ മനസ്സാക്ഷിയായിരിക്കുന്നു. അഹോ ഒരേ ഉദരത്തിൽ ജനിച്ചവർ—

ഔറ—ഓ ദിൽദാർ! എന്റെ മനോഗതിയെ താൻ യഥേഷ്ടം തിരിച്ചുവിട്ടു. ദാറയെ മൃത്യുവക്ത്രത്തിൽ നിന്നു താൻ ഉദ്ധരിച്ചു. തന്നെ ഒരു ഉത്തമസുഹൃത്തായി നാം കരുതുന്നു. ഇനി എന്റെ പുത്രൻ മഹമ്മദും തിരിച്ചുവരും. എന്നോടു യോജിക്കും. കൊള്ളാം! താൻ പോയി ഷെയിസ്ത്ഖാനെ വിളിക്കുക.

ദിൽ—കല്പനപോലെ. എന്നാൽ പ്രഭോ! ഷെയിസ്റ്റ്ഖാനും ജീവൻഖാനും ദാറായെ—

ഔറ—എന്തു്? ഔറംഗ്സേബിൻെറ ആജ്ഞ—ഭേദമില്ല; പോക!

ദിൽ—സ്ഥിരമായ കല്പന.

(വന്ദിച്ചു പോകുന്നു)

ഔറ—(സ്വഗതം) ദാറാ ജീവിച്ചിരുന്നാൽ എന്തു്? എൻെറ സിംഹാസനത്തെ അവൻ എന്തു ചെയ്യും? അങ്ങനെ വന്നാൽ പോകട്ടെ. എങ്കിലും ഈ മഹാപാതകം—വേണ്ട. ഈ ജഡ്ജ്മെൻറും പോകട്ടെ. (കീറാൻ ഭാവിച്ചിട്ടു്) ഇല്ല. ഷെയിസ്റ്റ്ഖാൻെറ മുമ്പിൽവച്ചു കീറിക്കളയാം. അവനും എൻെറ മഹാമനസ്കത കണ്ടറിയട്ടെ.

(ഷെയിസ്റ്റ്ഖാനും ജീവൻഖാനും പ്രവേശിക്കുന്നു)

ഉഭയരും—പ്രഭുവിനു വിജയം!

ഔറ—സേനാധിപ! വിധിപ്രകാരം ദാറാ വധശിക്ഷയ്ക്കു് അർഹൻ തന്നെ

ജീവ—മഹാരാജ്! നീട്ടു് ഇതൊട്ടു കിട്ടിപ്പോല്യം! അടിയൻ ഉൽക്ഷണത്തിൽ വിധിനടത്തു കഴിച്ചുകൊള്ളാം. “ശുഭസ്യ ശീഘ്രം.” ഈ പഴഞ്ചൊൽ ഒരു കാഫിറിനെ കൊല്ലുന്നതിനു പ്രതിപ്പെടുന്നു.

ഔറ—ശരി! എന്നാൽ ദാറായുടെ കുററം നാം ക്ഷമിച്ചിരിക്കുന്നു.

ഷെയി—എന്തു മഹാരാജ്! വാസ്തവമോ? ഈ ഉഗ്രശത്രുവിൻെറ കുററമോ? അവിടത്തെ പ്രതികാരേച്ഛുവിൻെറയോ?

ഔറ—അതെല്ലാം എനിക്കറിയാം. അതുകൊണ്ടുതന്നെ ഈ ക്ഷമയ്ക്കു മഹത്വം കൂടും എന്നു ഞാൻ വിചാരിക്കുന്നു.

ഷെയി—ഈ മഹത്വം നേടുന്നതിനു സിംഹാസനമാണ് വിൽക്കേണ്ടിവരുന്നതു്.

ഔറ—ഈ സിംഹാസനം ഞാൻ എങ്ങനെ കൈവശമാക്കിയോ അപ്രകാരം അതിനെ രക്ഷിക്കയും ചെയ്യും.

ഷെയി—സ്വാമിൻ! ആധിപത്യം മുഴുവനും ഉപേക്ഷിക്കേണ്ടി വരുമേ! നമ്മുടെ സർവ്വപ്രജകളും സൈന്യങ്ങളും ദാറായ്ക്കു വേണ്ടി എന്തും ചെയ്യാൻ സന്നദ്ധരാകുന്നു. ഇന്നാളത്തെ ആ പ്ര

ഭക്ഷിന്നസമയത്തു ചൈത്രങ്ങൾപോലെ കരയാത്ത പൌരന്മാർ ആരുമുണ്ടായിരുന്നില്ല. അവർ ഇവിടത്തെപ്പററി ശപിച്ചു. ഒരു കട്ടമാങ്ങാണി പഴുത്തു കിട്ടിയാൽ അവർ—പിന്നത്തേക്കഥ—

ഔറ—പഴുത്തു കിട്ടിയാൽ—?

ഷെയി—പ്രഭോ! അവിടത്തേക്കു ദാറായെ ജീവിതപര്യന്തം ഇമവെട്ടാതെ സൂക്ഷിച്ചുകൊണ്ടിരിപ്പാൻ സാധിക്കയില്ല. അവിടുന്ന് എവിടെയെങ്കിലും ഒന്നു പുറപ്പെട്ടമ്പോൾ അവർ ദാറായെ മോചിക്കും. സിംഹാസനവും—

ഔറ—അതു ശരി തന്നെ.

ഷെയി—എന്നു മാത്രമോ? വൃദ്ധസമ്രാട്ടും ദാറായുടെ പക്ഷം. സൈന്യങ്ങൾ ദാറായെ ഗുരുവിനെപ്പോലെയോ പിതാവിനെപ്പോലെയോ ഭയഭക്തിപുരസ്സരം സ്നേഹിക്കുന്നു.

ഔറ—എങ്കിൽ സിംഹാസനവും കൊടുത്തേക്കാം.

ഷെയി—എന്നാൽ അതിനെ സ്വാധീനമാക്കാനായി ഈ മഹാപ്രയത്നങ്ങളും കഷ്ടനഷ്ടങ്ങളും എന്തിനായി സഹിച്ചു? പിതാവിനെ സ്ഥാനഭ്രഷ്ടനാക്കിയതും സോദരന്മാരെ ബന്ധനസ്ഥരാക്കിയതും എത്രതന്നെ അതിരുകവിഞ്ഞ സാഹസങ്ങൾ?

ഔറ—പാടക—

ജീവ—അള്ളാ! സമ്രാട്ട് ഈ കാഫിറിനു വേണ്ടി ക്ഷമിക്കുന്നുവല്ലൊ. പടച്ചവനെ! അവിടുന്നു ദൽഹിസിംഹാസനത്തെ ഇപ്രകാരമാക്കിയോ? ഇസ്ലാംധർമ്മം എങ്ങിനെ ഇനി അഭിവൃദ്ധിയിൽ വരും. ഔറംഗ്സേബ് മൂലം ഇസ്ലാംമതം ക്ഷയിപ്പാൻ പോകുന്നു. പ്രഭോ! ഇസ്ലാംധർമ്മത്തെ മറക്കരുതു. ഒരു കാഫിറിനോടു ഒരിക്കലും ക്ഷമിക്കരുതു.

ഔറ—(നിശ്വസിച്ചിട്ട്) ഓ, ജീവൻ! നിന്റെ വാക്ക് എന്നെ വീണ്ടും ധർമ്മത്തിലേക്ക് ഉജ്ജീവിപ്പിക്കുന്നു. എന്നോട് ഒരുത്തൻ ചെയ്യുന്ന അപരാധത്തെ ഞാൻ ക്ഷമിക്കും. എന്നാൽ ഇസ്ലാംമതധർമ്മത്തിനു യാതൊരുത്തൻ വിരോധിയോ ആ കാഫിറിന്റെ അപരാധം ഒരിക്കലും എന്നാൽ ക്ഷന്തവ്യമല്ല. ധർമ്മവിരുദ്ധമായ ദാറായുടെ നടപടികൾക്കു മരണശിക്ഷ തക്കതായ പ്രതികാരമാകുന്നു എന്നു നാം ഇതാ ശപഥം ചെയ്യുന്നു. ജീവൻഖാനേ! മൃത്യുശിക്ഷയെ നിറവേററുക! ഈ വിധിപത്രത്തിൽ നാം ഒപ്പിടട്ടെ. (ഒപ്പിടുന്നു)

ജീവ—(രണ്ടു കയ്യും സാദരം നീട്ടി) ഇങ്ങോട്ടു കിട്ടില്ലാല്ലോ! ദാറായുടെ ശിരസ്സ് ഇന്നു രാത്രിയിൽ ഈ തൃപ്പാദത്തിൽ സമൎപ്പിക്കാം. കുതിര ഇതാ തയ്യാർ.

ഔറ—ഇന്നു രാത്രിയോ—?

ഷെയി—ഒരു കാഫീരിനെ എത്ര വേഗം നശിപ്പിക്കാൻ കഴിയുമോ അത്ര വേഗം അതു സാധിക്കണം. നീട്ടു കിട്ടിച്ചാലും. (രണ്ടും കയ്യും നീട്ടുന്നു)

ഔറ—(സസംശയം നീട്ടു കൊടുക്കുന്നു)

ഷെയി—(വാങ്ങി ജീവൻഖാന്റെ കയ്യിൽ കൊടുത്തു്) ആകട്ടെ!

ജീവ—പ്രഭോ—കല്പനപോലെ. (വന്ദിച്ചുപോകാൻ ഉഴറുന്നു)

ഔറ—നില്ക്കുക. ഒന്നു കൂടി നോക്കട്ടെ. (നീട്ടു തിരിച്ചു വാങ്ങി വായിച്ചു സനിശ്വാസം തിരിച്ചുകൊടുത്തു) കൊള്ളാം! പോക.

ജീവ—(പോകുന്നു)

ഔറ—ജീവൻഖാൻ! വരൂ. (കൈ നീട്ടി നീട്ടു വാങ്ങിനോക്കീട്ട്) ഉം— കൊണ്ടുപോക. (തിരിച്ചുകൊടുക്കുന്നു)

ജീവ—(വീണ്ടും വാങ്ങിച്ച് ഓടിപ്പോകുന്നു)

ഔറ—ജീവൻഖാൻ പൊയ്ക്കഴിഞ്ഞോ? (പിന്തുടൎന്നു കുറെ കഴിഞ്ഞു വീണ്ടും വന്ന് ഇരുന്നു ചിന്തിക്കുന്നു) (വീണ്ടും എഴുന്നേറ്റു ദൂരെ നോക്കീട്ട്) അവൻ പൊയ്പ്പോയി. (സനിശ്വാസം) ഷെയിസ്റ്റ്ഖാൻ!

ഷെയി—മഹാരാജ്!— ഈശ്വരപ്രതിനിധേ!

ഔറ—ഞാൻ ചെയ്ത കൃത്യം എന്ത്?

ഷെയി—ഒരു ബുദ്ധിമാന്റെ മഹൽകൃത്യം. കാസിയുടെ നിയോഗം.

ഔറ—ഉം— എന്നാൽ അങ്ങിനെയാകട്ടെ! തീരട്ടെ!

(മന്ദമന്ദം ഇറങ്ങിപ്പോകുന്നു)

---

## ഏഴാം രംഗം.

---

സ്ഥലം—(കേസരപുരത്തിലെ (കീസറബാഗിലെ) ഒരു മന്ദിരം.)

കാലം—(രാത്രി)

(ദാറാ, ഉറങ്ങിക്കിടക്കുന്ന സിപ്പാറിനെ നോക്കി ചിന്തിച്ചുകൊണ്ടു നില്ക്കുന്നു)

ദാറാ—എന്റെ കുട്ടി ഉറങ്ങുന്നു. പുണ്യനിദ്ര. ഹേ നിദ്രാദേവി! സർവ്വസന്താപഹാരിണി! മാതാവു മരിച്ച ഈ എന്റെ പ്രിയപുത്രനെ സകലസങ്കടങ്ങളിൽ നിന്നും ഉദ്ധരിക്കണേ! എന്റെ വാത്സല്യരത്നാകരം, ഏകസഹായി. അവൻ ഉഷ്ണകാലത്തും ശീതകാലത്തും എന്നോടൊന്നിച്ച് അലഞ്ഞുനടന്നു. സന്താനങ്ങളെ ശുശ്രൂഷിക്കുക, പോററിവളർത്തുക, വസ്ത്രാഭരണാദികൾ കൊടുക്കുക, ബുദ്ധിസംസ്കാരം വരുത്തുക ഇതെല്ലാം പിതാവിന്റെ ധർമ്മമാകുന്നു. എന്നാൽ ഇതിലൊന്നിനും ഞാൻ പ്രാപ്തനല്ലാതെതീന്നു. മകനേ! ഓമനേ! ഈ ഭാഗ്യഹീനന്റെ പുത്രനായി നീ ജനിച്ചുവല്ലൊ. നിനക്കു വിശപ്പു സഹിച്ചുകൂടാ; ഭക്ഷണം തരാൻ എനിക്കു കഴിവില്ല. നീ ദാഹിച്ചുവലയുന്നു; വെള്ളം തരുന്നതിനു ഞാൻ ആളല്ല. കുളിർ തടുപ്പാൻ പുതപ്പൊ ഉടുപ്പാൻ വസ്ത്രമൊ തരുവാൻ എനിക്കു നിർവ്വാഹമില്ല. എനിക്കു കുളിയില്ല, ഊണില്ല, ഉറക്കമില്ല; ഇതൊക്കെ ഞാൻ സഹിച്ചുകൊള്ളാം. നിന്റെ ക്ലേശങ്ങൾ, നിന്റെ ദൈന്യസ്ഥിതി, മുതലായവയെ കണ്ടുകൊണ്ടു ഞാൻ എങ്ങിനെ ജീവിക്കുന്നു! എന്റെ ഹൃദയം ദഹിക്കുന്നു. ഞാൻ ഈ പ്രാണവേദനയോടെ നിന്നെ നോക്കുന്നു. നിന്നെയല്ലാതെ ഈ സംസാരത്തിൽ ഒന്നിനേയും ഞാൻ കാണുന്നില്ല. എന്റെ സങ്കടത്തിൽ സഹതപിപ്പാൻ മററാരുമില്ല. ഞാൻ ഒരു തെരുവുകാരൻ. എങ്കിലും നിന്റെ മുഖദർശനമാത്രയിൽ സർവ്വദുഃഖവും എന്നിൽ നിന്നു മാറിനില്ക്കുന്നു. ഹാ, ഹതവിധേ!

(ദിൽദാർ പ്രവേശിക്കുന്നു)

ദാറാ—ഉം— ആര്?

ദിൽ—ഞാൻ—ഈ— ഹോ, കഷ്ടതര കാഴ്ച.

ദാറാ—എന്ത്? ആൾ മനസ്സിലായില്ല.

ദിൽ—ഞാൻ സുൽത്താൻ മുറാദിന്റെ നർമ്മസഖിയായിരുന്നു. ഇപ്പോൾ സമ്രാട്ട് ഔറംഗസീബിന്റെ ആശ്രിതൻ.

ദാറാ—ഇങ്ങോട്ടു വന്നതു്—?

ദിൽ—അവിടത്തെ ഒന്നു കാണാൻ മാത്രം.

ദാറാ — അപഹാസ്യനായ എന്നെക്കാണ്മാനോ? യുവാവേ!— ആകട്ടെ; അതിനും വിരോധമില്ല.

ദിൽ — പ്രഭോ! അങ്ങേ അപഹാസ്യത കാണ്മാനല്ല എന്റെ ഉദ്യമം. പക്ഷേ അതും ഞാൻ കാണുന്നുണ്ടെങ്കിലും ആ കാഴ്ച എന്റെ നേത്രത്തിൽ ഉഷ്ണജലം നിറയ്ക്കുന്നു. അഹോ, ദൈവഗതി! യുവരാജാവായ ദാറാ വൃദ്ധസമ്രാട്ടിന്റെ വാത്സല്യനിധി, ഭാരതഖണ്ഡത്തിന്റെ ഭരണകർത്താവ്, ഇതാ ഈ സ്ഥിതിയിൽ ഈ ശൂന്യപ്രദേശത്തെ ഒരു ഗൃഹത്തിൽ ദീനനായി, നിരാശ്രയനായി—ഹാ, ദൈവമേ!

ദാറാ — യുവാവേ! നീ എന്തിനു കരയുന്നു? ആ — കരയുക.

ദിൽ — ഇതു കരയേണ്ട കാര്യമല്ല. ഇതൊരു പാവനമായ കാഴ്ചയത്രേ. ഒരു പർവ്വതം മറിഞ്ഞുവീണിരിക്കുന്നു. ഒരു സമുദ്രം വറണ്ടുപോയിരിക്കുന്നു. ഒരു സൂര്യൻ ഗ്ലാനിഭവിച്ചിരിക്കുന്നു. സർവ്വ ബ്രഹ്മാണ്ഡസൃഷ്ടികളും സംഹരിക്കപ്പെട്ടിരിക്കുന്നു. അതേ കാര്യം. നാശബീജമായ ദർശനം വിരിയട്ടെ, സർവ്വത്രകാണുന്നു.

ദാറാ — നീ ഒരു ദാർശനികൻ തന്നെയോ?

ദിൽ — യുവരാജ്! ഞാൻ ദാർശനികനല്ല, ഒരു രാജാവിന്റെ മാമാവ്യൻ, പിന്നെ മറ്റൊരു രാജാവിന്റെ പാർശ്വസേവി, എന്നു മാത്രം. ഞാൻ ഇതേവരെ ഒരു തത്വദർശിയായില്ല. ഒരു പഴുത്ത പുല്ല് തിന്നുമ്പോൾ തല പൊക്കിനോക്കിയാൽ അതു തത്വദർശിയാകുമെങ്കിൽ ഞാനും തത്വദർശി തന്നെ. യുവരാജ്! ഒരു ദീപം കത്തുന്നതു പ്രകൃതമെന്നും അത് അണയുന്നത് അന്യായമെന്നും, ഒരു വൃക്ഷം എല്ലായ്പോഴും തഴച്ചുവളരണമെന്നും അത് ഒരിക്കലും പട്ടുപോകരുതെന്നും, മനുഷ്യൻ സർവ്വകാലവും സുഖമനുഭവിക്കണമെന്നും ദുഃഖം അനാവശ്യമെന്നും ലോകന്മാർ വിചാരിച്ചേക്കാം.

ദാറാ — യുവാവേ! ഞാൻ അങ്ങിനെ വിചാരിച്ചിട്ടില്ല. എന്നാൽ കഠിന സങ്കടങ്ങളിലകപ്പെട്ടിരിക്കുന്നവൻ നശിക്കുന്നതെങ്ങിനെ? പക്ഷെ മരിക്കുന്നതിന് അതെങ്കിലും അനുഗ്രഹമുണ്ടാകുമോ?

ദിൽ — യുവരാജ്! എന്നാൽ അങ്ങേയ്ക്കു വിധിച്ചിരുന്ന വധശിക്ഷ ഞാൻ ഭേദപ്പെടുത്തിച്ചു. കൂടാതെ അവിടുത്തേക്ക് ഈ ജയിലിൽ നിന്നു മോചനം വേണമെങ്കിൽ ഞാൻ പറയുന്നതുപോലെ പ്രവർത്തിച്ചാലും! അങ്ങ് എന്റെ വേഷം ധരിക്കുക. നമ്മുടെ

രണ്ടും ഉടുപ്പുമെല്ലാം കൈമാററം ചെയ്യുക. ആരും സംശയിച്ച് അങ്ങെ പിടികൂടുകയില്ല. വരിക.

ദാറാ—അപ്പോൾ നിന്നെ സംശയിക്കും.

ദിൽ—സംശയിച്ചു പിടിക്കട്ടെ. ഞാൻ മരണത്തെ എത്രനാളായി ആഗ്രഹിക്കുന്നു. ഈ ലോകത്തിൽ എന്നെപ്പററി ദുഃഖിപ്പാൻ ആരുമില്ല.

ദാറാ—എന്നാലും മരിക്കാൻ ആഗ്രഹം വരുമോ?

ദിൽ—വരും. എനിക്കു വന്നല്ലോ. ഞാൻ അതിനെ പഴുതു നോക്കി നോക്കി വളരെ മുഷിഞ്ഞിരിക്കുന്നു. എന്നാൽ ദയ ചെയ്ത് ഇവിടുന്ന് അതു സാദ്ധ്യമാക്കിത്തന്നാൽ ഞാൻ വളരെ കൃതജ്ഞനായിരിക്കും.

ദാറാ—അസംബന്ധം.

ദിൽ—പ്രഭോ! പരമാർത്ഥം. പെരുത്തുപകാരം.

ദാറാ—യുവാവേ! ഈ ഉപകാരം ഞാൻ ചെയ്കയില്ല.

ദിൽ—പ്രഭോ! ഞാൻ യാചിക്കുന്നു. എൻെറ യാചനയെ നിരസിക്കരുതേ. (നമസ്കരിക്കുന്നു.)

ദാറാ—(കണ്ണു പൊത്തി) വേണ്ടാ; നിൻെറ ജീവൻ നശിപ്പിച്ചിട്ട് എൻെറ ജീവനെ ഞാൻ രക്ഷിക്കയില്ല. എന്നല്ല; എൻെറ ഈ വാത്സല്യപുത്രനെ വിട്ടു ഞാൻ പോകയുമില്ല.

(ജീവൻഖാൻ പ്രവേശിക്കുന്നു.)

ജീവ—എവിടെപ്പോകാൻ, ഇതാ ഇതു കണ്ടോ? (ഒരു ലേഖനം കാണിച്ചിട്ട്) ഇതു് അങ്ങെ മരണശിക്ഷയുടെ കല്പനയാകുന്നു.

ദിൽ—എന്തെന്തു്? സമ്രാട്ടിൻെറ കല്പനയോ?

ജീവ—യുവരാജ്! ആകട്ടെ, വേഗം ഒരുങ്ങുക. ഘാതകന്മാർ തയ്യാറായി നില്ക്കുന്നു.

ദിൽ—ഓ, സമ്രാട്ടിൻെറ കല്പന ഭേദപ്പെട്ടോ?

ജീവ—ഹേ! ദിൽദാർ! ദയ ചെയ്തു നിങ്ങൾ പൊയ്ക്കൊൾക. ഞങ്ങൾ ഞങ്ങളുടെ കൃത്യം സാധിക്കട്ടെ.

ദാറാ—കഷ്ടം? ഈ വിസ്തീർണ്ണമായ സാമ്രാജ്യത്തിൽ ഒരു ചെറിയ പ്രദേശമെങ്കിലും ഔറംഗസേബ് എനിക്കു തരികയില്ല. പോകട്ടെ, വേണ്ടാ. ഞാൻ ഒരു ശൂന്യമായ കുടിലിൽ ദുർഗ്ഗന്ധിയായ വസ്ത്രം ധരിച്ചും അല്പമായ ആഹാരം കഴിച്ചും ജീവിക്കുന്നു. അതും അവന്നു സങ്കടമോ?

ദിൽ—(ജീവൻഖാനോട്) ഹേ! സ്നേഹിതാ! അല്പം ക്ഷമിച്ചാലും! ഞാൻ സുല്ത്താന്റെ കല്പന വാങ്ങിക്കൊണ്ടു പെട്ടെന്നു വരാം. നിങ്ങൾക്ക് ഈശ്വരാനുഗ്രഹമുണ്ടാകും.

ജീവ—നിങ്ങൾ എന്തു പറയുന്നു? ഇന്നു രാത്രിയിൽ ഔറംഗസേബ് സുല്ത്താന്റെ മുമ്പിൽ സമർപ്പിക്കേണ്ട ശിരസ്സാണ് ഇതു്. (ചൂണ്ടിക്കാട്ടുന്നു) കല്പന ലംഘിച്ചാൽ—

ദാറാ—എന്തു്? ഇന്നു രാത്രിയോ? എന്റെ ശിരസ്സിന്ന് അവന്ന് അത്ര ആഗ്രഹമോ?

ജീവ—ഞാനെന്തു ചെയ്യും? കല്പന ലംഘിച്ചാൽ എന്റെ തലയാണ്—

ദാറാ—ആ, എന്നാൽ കൊന്നുകൊൾക. എന്നാൽ ഇതു സാക്ഷാൽ സുല്ത്താന്റെ കല്പനയല്ല. ജീവൻ! നീ ചതിക്കുന്നു; ചതിച്ചുകൊൾക.

ജീവ—അതെ, തയ്യാറായോ?

ദാറാ—ഹേ! ദിൽദാർ! ഈ ജീവൻഖാനെ രണ്ടുഴം മരണത്തിൽനിന്നു മോചിച്ചവനാണ് ഞാൻ. അവന്റെ അന്നത്തെ സന്താപവും യാചനവും ഞാൻ മറന്നിട്ടില്ല. അവനാണ് ഇപ്പോൾ ഈ—എന്തിന്ന്?

ജീവ—ഹേ! ഇതു് എന്റെ വിധിയല്ല; കാസിയുടെ വിധി. സുല്ത്താന്റെ കല്പന. ഞാനെന്തു വേണം?

ദാറാ—(നെടുവീർപ്പോടെ) ദിൽദാരേ! ഹേ, സ്നേഹിതാ! എന്നാൽ പോവുക.

ദിൽ—പ്രഭോ! എനിക്ക് ഒരു നിർവ്വാഹവുമില്ല. സർവ്വേശ്വരന്റെ ഹിതമായിരിക്കാം. അതു ചിന്തിപ്പാൻ നമുക്കു പ്രാപ്തിയില്ല. എന്നാൽ ഇതിൽ ഏതോ മഹോദ്ദേശ്യം ഉണ്ടായിരിക്കാം. മഹത്തായ ഒരു പരിണാമവും ഇതിന്നുണ്ടായിരിക്കും. ഇതു നിഷ്ഫലമായ ഒരു സംഭവമാകയില്ല. രാജൻ! അവിടുന്നു സന്തോഷപൂർവ്വം സ്വന്തജീവനെ അല്ലാവിന്നായി ബലിദാനം ചെയ്യാലും.

ദാറാ—സ്നേഹിതാ! ഞാൻ ദുഃഖിക്കുന്നില്ല. ജനിച്ചാൽ മരിക്കും നിശ്ചയം. അതു നേരത്തെ കഴിയട്ടെ. എന്റെ കുട്ടിയെപ്പററിയേ വിചാരമുള്ളു. അതും—മാതാപിതാക്കൾ എന്നും കൂട്ടായിരിക്കുമോ? സ്വർഗ്ഗത്തു! എന്നാൽ അന്ത്യയാത്ര പറഞ്ഞു

കൊള്ളുന്നു. നാം തമ്മിൽ അപരിചിതരെങ്കിലും ഏതോ പൂർവ്വബന്ധമുള്ളവരെന്നു ഞാൻ ഊഹിക്കുന്നു. എങ്കിൽ പോയാലും!

ദിൽ—ഹേ മഹാത്മൻ! ധൈര്യത്തോടെ സ്വന്തബലിയെ സമർപ്പിച്ചാലും. ഞാൻ പോകട്ടെ.

(പോകുന്നു.)

ദാറാ—ജീവൻഖാനേ! എന്നാൽ ആകട്ടെ, (എഴുന്നേൽക്കുന്നു.)

(രണ്ടു ഘാതകർ പ്രവേശിക്കുന്നു.)

ജീവ—(ആംഗികം കാണിക്കുന്നു.)

ദാറാ—നിൽക്കണേ! (സിപാറിനെ നോക്കി) സിപാർ—സിപാർ! ഇല്ല; എന്തിനവനെ ഉണർത്തുന്നു. ഉറങ്ങിക്കൊള്ളട്ടെ. (തിരിയുന്നു.)

സിപാ—(ഉണർന്നു പെട്ടെന്നെഴുന്നേറ്റിട്ട് എല്ലാവരേയും നോക്കി ഭയത്തോടെ) അച്ഛാ! ഇവരാര്?

ദാറാ—പുത്ര! ഇവർ എന്റെ ഘാതകന്മാർ. അന്ത്യയാത്ര പറവാനാണ് ഞാൻ നിന്നെ വിളിച്ചത്.

സിപാ—(കരഞ്ഞുകൊണ്ട്) അച്ഛ! (ചെന്നു കെട്ടിപ്പിടിക്കുന്നു.)

ദാറാ—(സഗദ്ഗദം) വത്സ! എന്റെ പൊന്നുമകനേ! (ആലിംഗനം ചെയ്തു മൂർദ്ധാവിൽ ചുംബിച്ചു) ഞാൻ പോകുന്നു. അനുവദിക്കുക. ജീവൻഖാനേ! എന്റെ മകന്റെ ദൃഷ്ടിയിൽ വെച്ചു എന്നെക്കൊല്ലരുതേ. നിനക്കും പുത്രരില്ലയോ? നീ ഒരു പിശാചല്ലല്ലോ.

ജീവ—(ഘാതകനോട്) ഉം. ആ കുട്ടിയെ അടുത്ത മുറിയിലാക്കി വാതിൽ ബന്ധിച്ചു വരിക. പെട്ടെന്ന്!

ഘാതകൻ—(സിപാറിനെ പിടിക്കുന്നു.)

സിപാർ—(ബലംപിടിച്ച്) അച്ഛാ! അച്ഛനെ ഇവർ കൊല്ലും. ഞാൻ പോകയില്ല. (ഘാതകനുമായി ബലംപിടിച്ചു പിടി വിടുർത്തി ദാറായുടെ പാദത്തിൽ വീണുകൊണ്ട്) അച്ഛാ! എന്റെ വാൾ എവിടെ? എന്റെ അച്ഛാ! എനിക്ക് ഇനി ആരുണ്ട്? അച്ഛനെ ഇനി ഞാൻ കാണുമോ?

ദാറാ—(അശ്രുധാരയോടെ വാ വിട്ടു) മകനേ! നിനക്കു ഒരു വലിയ സഹായിയെ ഞാൻ കണ്ടിട്ടുണ്ട്. ഇപ്പോൾ നീ പിണങ്ങിയാൽ ഫലമില്ല. അടങ്ങുക!

(ഒരു ഘാതകൻ സ്വയം കണ്ണുനീർ തുടയ്ക്കുന്നു.)

ജീവ—ഉം, കുട്ടിയെ—

(ഘാതകന്മാർ ഇരുവരുംകൂടി സിപാറിനെ പിടിച്ചിഴയ്ക്കുന്നു.)

സിപാർ—ഇല്ല; ഞാൻ പോകയില്ല. അഛനെ ഞാൻ വിട്ടയയ്ക്കയില്ല.

(ഘാതകരുടെ കയ്യിൽനിന്നു തെററിമാറി വീണ്ടും ദാറായുടെ പാദത്തിൽ വീഴുന്നു. ഘാതകർ വീണ്ടും പിടിക്കുന്നു.)

ദാറാ—ഘാതകരേ! നില്പിൻ! ഞാൻ അവനെ അനുസരിപ്പിക്കാം. (ഘാതകർ വിടുന്നു.)

സിപാ—പിതാവേ! ഞാൻ പോകയില്ല; ഞാൻ പോകയില്ല.

ദാറാ—സിപാർ! (കൈകൂ പിടിച്ചുകൊണ്ടു്) എന്റെ പ്രിയകുമാരാ! എന്നെ നീ ഇത്രകാലവും എതെല്ലാം ദുഃഖങ്ങളിലും ആപത്തുകളിലും വേർപെട്ടു പോയില്ല. മഞ്ഞിലും, വെയിലത്തും, ഭവനത്തിലും, വനത്തിലും, ഗുഹകളിലും, മരുഭൂമികളിലും, രാവും, പകലും നീ എന്നോടുകൂടിത്തന്നെ വളർന്നു. ഒരിക്കൽ ഞാൻ ഭ്രാന്തനായി നിന്നെ വെട്ടിക്കൊല്ലുവാനൊരുമ്പെട്ടു. അപ്പോഴും എന്നെ വിട്ടുപോയില്ല. നീ എന്റെ രക്തം. എന്റെ പ്രാണൻ. അല്ല—എന്റെ പ്രാണൻ പോകുന്നതിൽ എനിക്കു ദുഃഖമില്ല. നിന്നെപ്പിരിയുന്നതു്—ആ—വു, ഈ നിഷ്ഠുരൻ—നിഷ്ഠുരാഗ്രേണിയായ നിന്റെ പിതാവു ദാറാ ഇപ്പോൾ നിന്നെ ഉപേക്ഷിച്ചുപോകുന്നു.

സിപാ—പിതാവേ! എന്റെ അമ്മ . . ഇപ്പോൾ പിതാവും. (ഏങ്ങൽ)

ദാറാ—മകനേ! മററു മാർഗ്ഗമില്ല. (അശ്രുധാര) പുത്രാ! പോക. എന്റെ ശിരച്ഛേദം നീ കാണേണ്ടാ. സഹിപ്പാൻ നിനക്കു ശക്തിയില്ല.

സിപാ—ഞാൻ പോകയില്ല. എന്നെക്കൂടി കൊല്ലട്ടെ. എനിക്കു ജീവിച്ചിരിപ്പാൻ ഇച്ഛയില്ല. ഞാൻ പോകയില്ല.

ദാറാ—(നറുകെക്കരത്തുകൊണ്ടു) കുമാരാ! നീ എന്നോടു് എതിർത്തു പറഞ്ഞിട്ടില്ലല്ലൊ. ഇപ്പോൾ——അനുസരിക്ക മകനേ! എന്റെ അവസാനമായ അപേക്ഷയാണേ. നിരസിക്കരുതെ എന്റെ അനുഗ്രഹത്തെ. മകനേ സിപാർ! പോക.

സിപാ—(ഞരങ്ങിക്കരഞ്ഞു സങ്കടം അമർത്തി, നമസ്കരിച്ചു പോകുന്നു)

ദാറാ—(വാവിട്ടുകരഞ്ഞു) പുത്ര! ഓമനേ! സിപാർ! ഞാൻ ഒന്നുകൂടികണ്ടുകൊള്ളട്ടെ.

സിപാ—(മാറത്തടിച്ചു) പിതാവേ! ഓടിവരുന്നു.

ദാറാ—വരിക വരിക! എന്റെ മാറിടത്തിൽ ഒരിക്കൽ കൂടി ചേരുക. അവസാനാശ്ലേഷം.

സിപാ—(ദാറായുടെ മാറോടണയുന്നു)

ദാറാ—(കെട്ടിപ്പിടിച്ച് ഉച്ചിയിൽ മുത്തീട്ട്) ഇനി പോക പുത്ര! (ഘാതകർ സിപാറിനെ കൂട്ടിക്കൊണ്ടുപോകുന്നു)

ജീവ—ഘാതകരെ! അടുത്ത മുറിയിൽ കൊണ്ടുപോവിൻ! എന്റെ പ്രാണദാതാവായ ഇവന്റെ വധം ഞാൻ കാണണ്ടാ. (ഘാതകരും ദാറായും പോകുന്നു)

ജീവ—ഔറംഗസീബിന്റെ — ഇൻഡ്യാചക്രവർത്തിയുടെ സമ്മാനം എനിക്കു ലഭിക്കും. അദ്ദേഹത്തിന്റെ തിരുവുള്ളം ദുർല്ലഭമായ ഒരു ഭാഗ്യമല്ലേ? എങ്കിലും എന്റെ ഹൃദയം നടുങ്ങുന്നു. ഓ (ചെവി കൊടുത്തിട്ട്) ഛെ! എന്താ ഗളച്ഛേദശബ്ദം! തീൻ കഥ ഹാ . . . ഹാ! (അണിയറയിൽ) പിതാവേ! എന്റെ ദൈവമേ! എന്റെ മാതാവേ! (വാതിൽ പൊളിപ്പാൻ ശ്രമിക്കുന്നു)

ഘാതകർ—(ദാറായുടെ ശിരസ്സുമായി പ്രവേശിക്കുന്നു)

ജീവ—ഇവിടെ തരിക. (കൈ നീട്ടി വാങ്ങീട്ട്) ഓ! ഇതിനെ ഞാൻ തന്നെ കൊണ്ടുചെന്നു തിരുമുൽക്കാഴ്ച വയ്ക്കട്ടെ.

സിപാ—(വാതിൽ പൊളിച്ച് ഓടിയെത്തി) എന്റെ പിതാവേ! (പിതൃശിരസ്സു കണ്ടു മൂർച്ഛിച്ചു വീഴുന്നു.)

(തിരോഭാവം)

നാലാമങ്കം പൂർണ്ണം.



# അഞ്ചാം അങ്കം.

## ഒന്നാം രംഗം.

---

സ്ഥലം — (ദൽഹിയിലെ ദർബ്ബാർശാല)

കാലം — (പ്രഭാതം)

(ഔറംഗ്സേബ്, മയൂരസിംഹാസനത്തിൽ ഇരിക്കുന്നു; ഇരുപുറവും ജസ്വന്ത്സിങ്ങ്, ജയസിങ്ങ്, മിർജ്ജുമ്ലാ, ഷെയിസ്റ്റ്ഖാൻ മുതലായവർ യഥോചിതം നില്ക്കുന്നു.)

ഔറ — പ്രതിജ്ഞാനുസാരണം ഗുജറാറ്റ് ദേശം ജസ്വന്ത്സിങ്ങ് മഹാരാജാവിനു നാം വിട്ടുകൊടുത്തു.

ജസ്വ — യുവരാജ്! അതിനു പകരം സഹായിപ്പാനത്രേ ഞാൻ സൈന്യസമേതം വന്നിരിക്കുന്നതു്.

ഔറ — മഹാരാജ്! ഔറംഗ്സേബ് ഒരുവനെ രണ്ടു പ്രാവശ്യം വിശ്വസിക്കുന്നില്ല: എന്നാൽ എന്റെ സുഹൃത്തായ ജയസിങ്ങ് മഹാരാജാവിനെ വിചാരിച്ചു മാർവാർരാജാവിന്ന് ഒരവസരം കൂടി കൊടുക്കുന്നു. ഇനിയെങ്കിലും രാജഭക്തനായിരുന്നുകൊള്ളട്ടെ.

ജയ — യുവരാജാവിന്റെ അനുഗ്രഹത്താൽ —

ജസ്വ — യുവരാജ്! എനിക്കു മനസ്സിലായി. ഔറംഗ്സേബ് സിംഹാസനസ്ഥനായിരിക്കെ തന്ത്രംകൊണ്ടോ ശക്തികൊണ്ടോ രാജ്യത്തു സമാധാനം പാലിക്കേണ്ടിയിരിക്കുന്നു.

ഔറ — (സശിരഃകമ്പം) ഈ മൊഴി മഹാരാജാവിൽനിന്നു കേൾക്കുന്നതിൽ ഞാൻ ഏറ്റവും സന്തുഷ്ടനാകുന്നു. എന്നാൽ മഹാരാജാവിന്റെ സഖ്യത്തെ ഞാൻ എന്റെ സ്വന്തമായി ഗണിക്കട്ടെയോ?

ജസ്വ — ഇനിയും സന്ദേഹമോ?

ഔറ — ഉത്തമം, മഹാരാജ്! (മന്ത്രിയോടു) വസീർസാഹിബേ! നമ്മുടെ സുൽത്താൻ ഷുജാ ആരക്കാൺരാജാവിനെ അഭയം പ്രാപിച്ചിരിക്കുന്നു.

മിർജ്ജു — ഗുലാം, സുൽത്താനെ ആരക്കാണിന്റെ അങ്ങെ അതിർത്തിയിലേക്ക് ഓടിച്ചിരിക്കുന്നു.

ഔറ—കൊള്ളാം, വസീർസാഹിബേ! നിങ്ങളുടെ ബാഹുബലത്തെ നാം ബഹുമാനിക്കുന്നു. (ഷെയിസ്ത്‌ഖാനോടു) സേനാപതേ! നിങ്ങൾ മഹമ്മദ്കുമാരനെ ബദ്ധനാക്കി ഗ്വാളിയർ ദുർഗ്ഗത്തിൽ താമസിപ്പിച്ചുവോ?

ഷെയി—ഉവ്വ്, ഈശ്വരപ്രതിനിധേ!

ഔറ—ഹാ, ഭാഗ്യഹീനനായ പുത്രൻ. ആകട്ടെ; എന്തായും ഔറംഗ്സേബിന്റെ രാജ്യത്തു നീതിയുണ്ടെന്നും ദണ്ഡനീതിയിൽ പുത്രനും ഭൃത്യനും ഭേദമില്ലെന്നും ലോകം ഗ്രഹിക്കട്ടെ.

ജയ—പ്രഭോ! അവിടത്തെ നിർദ്ദാക്ഷിണ്യഭരണത്തിന് ഇതുതന്നെ ഒരു ഉത്തമദൃഷ്ടാന്തമാകുന്നു.

ഔറ—നിർഭാഗ്യവാനായ ദാറായുടെ—എന്റെ ജ്യേഷ്ഠഭ്രാതാവിന്റെ വധശിക്ഷയും എന്റെ വിജയജാതമായ സന്തുഷ്ടിയെ ചുവടെ ഭഞ്ജിക്കുന്നു. എങ്കിലും—എന്റെ പുത്രനോ സോദരനോ നശിച്ചാലും രാജധർമ്മത്തെ ഞാൻ ഒരിക്കലും കൈവിടുകയില്ല. സേനാധിപ! നമ്മുടെ മുറാദ് ഇപ്പോൾ ഗ്വാളിയർ കോട്ടയിൽ സുഖമായിരിക്കുന്നുവോ?

ഷെയി—ഉവ്വ്, ദേവപ്രതിനിധേ!

ഔറ—ആ ഭോഷൻ, സ്വന്തം ദുർന്നയത്താൽ സിംഹാസനം നഷ്ടമാക്കി. തന്നിമിത്തം ഇസ്ലാംകാരുടെ കാർവാരിയായ മക്കത്തേക്കുള്ള എന്റെ പുണ്യയാത്രയുടെ അവസരവും നഷ്ടമാകേണ്ടിവരുന്നു. അല്ലാവിന്റെ അനുഗ്രഹംപോലെ. മിലിർഖാനേ! സുലൈമാൻകുമാരനെ നീ എങ്ങിനെ ബന്ധിച്ചു?

മിലിർ—പ്രഭോ! ശ്രീനഗരിയിലെ രാജാ പൃഥ്വീസിങ്ങ്, ആ രാജകുമാരനെ അഭയദാനം ചെയ്തു തന്റെ കൂടെ താമസിപ്പിച്ചിരുന്നു. രാജകുമാരനെ ഉടമസ്ഥനായ സമ്രാട്ടിന്റെ അധീനത്തിൽ ഏല്പിക്കേണ്ടതാണെന്നു ഞാൻ രാജാവിനോടാവശ്യപ്പെട്ടു. ആ സന്ദർഭത്തിൽ ഇവിടെനിന്നയച്ച തിരുവെഴുത്തും കിട്ടി. ഒരു ക്ഷത്രിയരാജാവു, തന്നെ അഭയംപ്രാപിച്ചവനെ ഉപേക്ഷിക്കയില്ലെന്നു രാജാവു ശഠിച്ചു. സമ്രാട്ട് തന്റെ സഹോദരപുത്രനും പുത്രനിർവ്വിശേഷമായി തന്നാൽ സ്നേഹിക്കപ്പെടുന്നവനുമായ കുമാരനെ ആവശ്യപ്പെട്ടപ്പോൾ വിട്ടുകൊടുക്കുന്നതു ക്ഷത്രിയധർമ്മത്തിന് ഒരിക്കലും വിരുദ്ധമല്ലെന്നു ഞാൻ നീതിവാദം ചെയ്തു. അതും പൃഥ്വീസിങ്ങ് വകവെച്ചില്ല. അതിനടുത്ത ദി

വസം രാജാവു കുമാരനെ സ്വരാജ്യത്തു നിന്നും പറഞ്ഞയച്ചുകളഞ്ഞ കാരണമെന്തെന്ന് എനിക്കു മനസ്സിലായില്ല.

ഔറ—ഉഹ്, നിർഭാഗ്യകുമാരൻ. ആട്ടെ, പിന്നെ—?

ദിലി—പിന്നെ സുലൈമാൻ അവിടെ നിന്നു ടിബെററ്ലേയ്ക്കു പുറപ്പെട്ടു. മദ്ധ്യമാർഗ്ഗം ദിഗ്ഭ്രമമുണ്ടായി അലഞ്ഞു തിരിഞ്ഞു മടങ്ങിവരവെ യദൃച്ഛയാ എന്റെ ദൃഷ്ടിയിൽ പെട്ടു. സസൈന്യനായ ഞാൻ തൽക്ഷണം ബന്ധനാക്കുകയും ചെയ്തു. എന്നിൽ വല്ല അപരാധവുമുണ്ടെങ്കിൽ + 'കോദാ' ക്ഷമിക്കട്ടെ. എന്റെ സ്വാമിയുടെ ഹിതം അനുവർത്തിക്കേണ്ടതു് എന്റെ ചുമതലയാകുന്നു.

ഔറ—ഖാൻസാഹിബേ! കുമാരനെ ഇവിടെ കൊണ്ടുവരിക.

ദിലി—കല്പനപോലെ (പോകുന്നു)

ഔറ—(ജയസിങ്ങിനോടു) മഹരാജ്! സിഹനാലി— . . . പൌരന്മാരാൽ വധിക്കപ്പെട്ടുവോ?

ജയ—സിഹനാലി സ്വാതന്ത്ര്യേച്ഛുക്കളാൽ തന്നെ ഹതനായി എന്നു കേട്ടു.

ഔറ—അള്ളാ പക്ഷപാതിയല്ല. അവന്റെ ദൌരാത്മ്യത്തിനു തക്ക ശിക്ഷ കൊടുത്തു. (സൂക്ഷിച്ചിട്ടു്) ഓ, സുലൈമാൻ വരുന്നല്ലൊ.

(സുലൈമാനോടുകൂടി ദിലീർഖാൻ പ്രവേശിക്കുന്നു.)

സുലൈ—(അധോമുഖനായി നില്ക്കുന്നു)

ഔറ—(സുലൈമാനെ സൂക്ഷിച്ചിട്ടു) കുമാര! എന്തു മകനേ! നീ മുഖം താഴ്ത്തി നില്ക്കുന്നു? നേരെ നോക്കുക!

സുലൈ—സമ്രാട്! പ . . .

ഔറ—ഭയപ്പെടേണ്ട. സ്പഷ്ടമായി പറക. നിന്റെ പിതാവിന്റെ മരണം അത്യാവശ്യമായിരുന്നു. അങ്ങനെ ചെയ്തില്ലെങ്കിൽ—

സുലൈ—വേണ്ടാ, എനിക്കു കേൾക്കേണ്ടാ. വിജിഗീഷുവായ ഔറംഗ്സേബ്പ്രഭുവിന്റെ പ്രവൃത്തികൾ—ആ മഹാത്മാവിന്റെ ക്രിയകളുടെ ഗുണദോഷങ്ങളെപ്പററി വിധിയെഴുതുന്നതിനാരുള്ളു? എന്നെയും കൊന്നുകൊൾക. അങ്ങനെ

+ ഈശ്വരൻ.

ഖഡ്ഗത്തിന്റെ മൂൎച്ച ധാരാളം. അതിന്നു വേറെ വിഷലേപനവും ആവശ്യമില്ല.

ഔറ—സുലൈമാൻ! നാം നിന്നെ കൊല്ലണമെന്നു വിചാരിക്കുന്നില്ല. എന്നാൽ—

സുലൈ—എന്നാൽ! എന്നാലിന്റെ അൎത്ഥം എനിക്കറിയാം. മരണത്തെക്കാൾ നിഷ്ഠുരമായ ഏതോ ചെയ്വാൻ അങ്ങേക്കാഗ്രഹമുണ്ട്. അതു ചെയ്താലും. അങ്ങേ കഠിനമായ വിരോധമാണ് എനിക്കു സഹിക്കാവുന്നതു്. ഇവിടത്തെ അനുകമ്പ അത്യന്തഭയാനകം. സമ്രാട്! അവിടുന്നു കോപാന്ധനായിട്ടു് ഉദ്ദേശസിദ്ധിക്കായി ഉടനെ കല്പന കൊടുത്താലും. പിന്നെ—

ഔറ—മകനേ! നീ കോപം കളക!

സുലൈ—ഇല്ലെങ്കിൽ—? എന്നെ അതിൽ കൂടുതൽ എന്തു ചെയ്യും? ഹേ! നാവുകൊണ്ട് ഇത്രമാത്രം ലളിതമധുരമായ മൊഴികൾ ഉപയോഗിപ്പാനും അതേ അവസരത്തിൽതന്നെ അതിപരുഷമായ വിചാരത്തെ ഉള്ളിൽ സംഗ്രഹിപ്പാനും മറ്റൊരു മനുഷ്യന് എങ്ങിനെ സാധിക്കും.

ഔറ—വത്സ! ഇതൊക്കെ നിന്റെ തെറ്റിദ്ധാരണയാണ്. എനിക്കു നിന്നെപ്പറ്റി കരുണയാണുള്ളതു്. നിന്റെ ആഗ്രഹം എന്തായാലും ചോദിച്ചുകൊൾക. അതു തരുന്നതിന്നു നാം തയ്യാറാണ്.

സുലൈ—എന്നാൽ എനിക്കൊരാഗ്രഹമുണ്ട്. വേഗത്തിൽ സാധിച്ചുതന്നാൽ ഉപകാരം. എന്തെന്നാൽ ദയ ചെയ്ത് എന്നെ അവിടുന്നു കഴിയുന്നത്ര ഉപദ്രവിക്കണം. അല്ലാതെ എന്റെ പിതൃഹന്താവിന്റെ കരുണയെ ഞാൻ യാചിക്കയോ! ഒരിക്കലും ചെയ്യില്ല. ഹാ, സമ്രാട്! അവിടുന്നു ചെയ്തതു്—(നെടുവീൎപ്പ്) സ്വന്തസഹോദരൻ. ഓൎക്ക—ഒരേ ഉദരത്തിൽ നിന്നു വന്നവൻ. ഒരേ പിതാവിന്റെ രക്തം. ഒരുമിച്ചു ലാളിച്ചു വളൎത്തപ്പെട്ടവൻ. ലോകത്തിൽ മറ്റ് ആരെയുംകാൾ ദൃഢമുള്ള ബന്ധു. ആ പരമ മിത്രത്തെയല്ലേ—അമ്പ! അതേ ഹൃദയം. ബാല്യത്തിൽ കളിച്ചങ്ങാതി, കൌമാരത്തിൽ സഹപാഠി. ആക്കാലത്തു് ആരെങ്കിലും അങ്ങേ നേരെ കോപിച്ചാൽ എന്റെ പിതാവു മേഘനാദംപോലെ അവനെ ഭത്സിക്കും. ഹാ എന്റെ പിതാവിന്റെ ആഗ്രഹം അങ്ങേ

സുശീലനാകുവാനും ഉന്നതപദവിയെ നയിക്കുന്നതിനുമായിരുന്നു. അവരുടെ നന്മക്കുവേണ്ടി സ്വന്തജീവനെ ബലി കഴിപ്പാനും അദ്ദേഹം ഒരുങ്ങിയിരുന്നു. അപ്രകാരമുള്ള എന്റെ വിശുദ്ധ പിതാവിനെ—ഹാ ദ്രോഹി! മഹാപാപി! നിനക്കു സാമ്രാജ്യത്തിന്റെ ആശയായിരുന്നെങ്കിൽ നേരെ ചോദിച്ചാൽ എന്റെ പിതാവു് അതിനെ ഒരുപിടി മണ്ണുപോലെ സ്വന്തസഹോദരനു ദാനം ചെയ്യുമായിരുന്നു. നിനക്കു് അഹിതമായി അവൻ എന്തു ചെയ്തു? സജ്ജനങ്ങൾക്കും പ്രിയനായിരുന്നു. നിന്നെയും അപ്രകാരമാക്കുന്നതിനായിരുന്നു ആ പുണ്യാത്മാവിന്റെ ഉദ്യമം. അവനെ ഹാ വജ്രഹൃദയ! നീ എങ്ങിനെ നിഗ്രഹിച്ചു. പരലോകത്തുപോലും നിനക്കു് അവന്റെ മുഖത്തു നോക്കാമോ? നീ ഒരു മനുഷ്യനോ? അല്ല ഹിംസ്രപിശാചു, ദുഷ്ടാത്മാൻ. ആ, നിന്റെ അനുഗ്രഹം എന്റെ പട്ടിക്കും വേണ്ടാ. നിന്റെ കഠിനകോപമത്രേ എനിക്കാവശ്യം. എന്നെയും വേഗം കൊന്നു തിന്നുക, കശ്മല!

ഔറ—അങ്ങനെയോ? ആകട്ടെ; അങ്ങനെ ചെയ്യാം. ഉം— സുലൈമാൻ! എന്നാൽ താമസം വേണ്ടാ. അല്ലാവിന്റെ നാമം പറക!

(ബാലവേഷധാരിണിയായ സെഹറത്ത്നിസാ പെട്ടെന്നു പ്രവേശിച്ചു)

സെഹ—എടാ, ദുഷ്ടാത്മാവേ! കഴിയുമെങ്കിൽ അല്ലാവിന്റെ നാമത്തെ നീതന്നെ ഉച്ചരിക്കുക. (ഒരു കൈത്തോക്കു് ഔറങ്ഗ്സേബിന്റെ നേരെ ചൂണ്ടുന്നു.)

സുലൈ—ഇതാര്? എന്റെ സോദരിയോ? (പെട്ടെന്നു ചെന്നു തോക്കും കയ്യുംകൂടി പിടിച്ചിട്ടു്) അരുതേ! അരുതേ!

സെഹ—എന്നെ വിടുക! നീ ആര്? ഈ പെരുങ്കള്ളനെ, ഈ പിതൃദ്രോഹിയെ, ഈ ഭ്രാതൃകുലാന്തകനെ, ഞാൻ വാഴിക്കയില്ല. (ബലംപിടിക്കുന്നു)

സുലൈ—സെഹറാത്തേ! ക്ഷമിക്കുക. മരണത്തിനു പ്രതികാരം മരണമല്ല. പാപകർമ്മം പാപകർമ്മത്താലല്ല പരിഹരിക്കപ്പെടേണ്ടതു്. അല്ലെങ്കിൽ ഒററ ഖഡ്ഗപ്രയോഗത്തിനു ഈ കശ്മലന്റെ തല തട്ടിക്കളവാൻ ഞാൻ മടിക്കയില്ലായിരുന്നു. പക്ഷെ, നരഹത്യ മഹാപാതകമാകുന്നു.

സെംഹ—എല്ലാവരും ഭീരുക്കൾ. എന്റെ പിതൃഹന്താവായ ഈ ഭാരതധൂമകേതുവിനോടു ഞാൻ ക്ഷമിക്കയില്ല. പ്രതികാരം ചെയ്യും. വിടുക, വിടുക, എന്നെ! അമ്പ! വജ്രഹൃദയ! (മൂർഛിച്ചു വീഴുന്നു)

ഔറ—(ആത്മഗതം) ഈ സുലൈമാൻ ഉദാരാശയൻ. (സ്പഷ്ടം) യുവാവേ! സുലൈമാൻ! നിന്നെ നാം കൊല്ലുകയില്ല. (ഷെയിസ്തഖാനോട്) മഹാ സേനാധിപ! ഇവനെ കൊണ്ടുപോയി ഗ്വാളിയർ കോട്ടയിൽ ഇട്ടേക്കുക. കുമാരിയെ നമ്മുടെ പിതാവിന്റെ അരമനയിലും സൂക്ഷിക്കുക. ഭദ്രം.

---

## രണ്ടാം രംഗം.

സ്ഥലം—(ആരക്കാൻ രാജധാനി.)

കാലം—(രാത്രി.)

ഷൂജാ—പിയാറാ! നിയതിയുടെ ഗതി ആശ്ചര്യം തന്നെ. ഈ ആരക്കാൻരാജധാനി നമുക്കു സങ്കേതസ്ഥാനമായിത്തീർന്നുവല്ലൊ. നാം ഈ സ്ഥിതിയിലാകുമെന്നു ഞാൻ സ്വപ്നത്തിലും വിചാരിച്ചില്ല.

പിയ—ഇപ്പോൾ ബോധപ്പെട്ടുവോ? ഇനി ഏതു പതനത്തിൽ വരുമെന്ന് ആൎക്കറിയാം?

ഷൂജാ—ഈ കാട്ടുരാജാവിന്റെ ആന്തരം നിനക്കറിയാമോ?

പിയ—അതെങ്ങിനെയറിയാം? ഭവാനറിയാമെങ്കിൽ വേഗം പറക.

ഷൂജാ—ഞാൻ നാല്പതു ഭടന്മാരുമായി ഈ രാജ്യം ആക്രമിക്കാനാണ് വന്നിരിക്കുന്നതെന്ന് ഈ ബാർബേറിയൻ പ്രസ്താവിച്ചതായി കേട്ടു.

പിയ—പക്ഷെ അതു കേവലം അസംഭവ്യമല്ല. ബക്തിയർ കിൽജി പതിനേഴു ഭടന്മാരുമായി വംഗരാജ്യത്തെ ആക്രമിച്ചുവല്ലൊ.

ഷൂജാ—ഹയ്, അതു ഗ്രന്ഥകാരന്മാരാരോ വൃഥാ പറഞ്ഞു പരസ്യമാക്കിയതത്രെ.

പീയ—അപ്രകാരം പരസ്യമാക്കത്തക്ക പ്രാധാന്യം ആ സംഗതിക്കില്ല.

ഷൂജാ—ആരക്കാൺരാജാവു നമ്മെപ്പററി തീരുമാനിച്ചതെന്തെന്നു ഭവതിയറിഞ്ഞുവോ? നാളെ ഉഷസ്സിൽ നാം ഈ രാജ്യം വിട്ടു പോകണംപോൽ.

പീയ—പക്ഷേ, അതു് ഇതിനേക്കാൾ സുഖകരമായ മറെറാരു സ്ഥലത്തേക്കു നമ്മെ മാററിത്താമസിപ്പിക്കാനാണെങ്കിലോ?

ഷൂജാ—ഭവതി എന്തറിഞ്ഞു, കാര്യത്തിൻെറ ഗൌരവം!

പീയ—അഹോ! അത്ര ഗൌരവമുള്ളതോ? എന്നാൽ നേരത്തെ പറയരുതേ?

ഷൂജാ—എന്നാൽ ഞാൻ പറയാം. നിഷ്കർഷിച്ചു കേട്ടാലും! അപ്പോൾ കാര്യഗൌരവം ഭവതിക്കുണ്ടാകും. ഭവതിയുടെ നേത്രം കലങ്ങും; സർവ്വാംഗവും അഗ്നിപ്രസരണമുണ്ടാകും.

പീയ—ഹോ! എന്തതു്? ശീഘ്രം കേൾക്കട്ടെ.

ഷൂജാ—ആ ദുരാത്മാവു നമുക്കു സൽക്കാരദാനം ചെയ്തതിന്നു് അവൻ ഇച്ഛിക്കുന്ന പ്രതിഫലം—

പീയ—പ്രതിഫലം—? എന്തു സംശയിക്കുന്നു?

ഷൂജാ—ഭവതി പരിഹസിക്കരുതേ! ആ വഞ്ചകൻ നിൻെറ സമാഗമം ഇച്ഛിക്കുന്നു. (പീയറായുടെ മുഖത്തേക്കു സൂക്ഷിക്കുന്നു)

പീയ—(മൌനം.)

ഷൂജാ—എന്തു്? ഒന്നും പറയാത്തതു്?

പീയ—ഇതു സത്യമോ? ഇപ്പോൾ എനിക്കു് അയാളെപ്പററിയുള്ള ബഹുമാനം വർദ്ധിച്ചു.

ഷൂജാ—പീയറാ! വിനോദമെങ്കിലും അങ്ങനെ പറയാതെ. കോപാഗ്നിയാൽ ഞാൻ ദഗ്ദ്ധനാകും. ഭവതിക്കിതു പരിഹാസം; എനിക്കു മർമ്മഭേദകം. പ്രിയേ നാം തമ്മിലുള്ള സംബന്ധം എന്തു് എന്നറിയാമോ?

പീയ—അറിയാം. ഭവാൻ എൻെറ ഭർത്താവു, ഞാൻ ഭാര്യ. അല്ലാതെ വല്ലതുമുണ്ടോ?

ഷൂജാ—ഉണ്ടു്. എൻെറ സാമ്രാജ്യം, എൻെറ സുഖം, എൻെറ ഇഹലോകം, എൻെറ പരലോകം; സർവ്വവും ഭവതി

തന്നെ. എന്റെ രാജ്യം കൈവിട്ടുപോയി. അതിൽ ഞാൻ ക്ലേശിക്കുന്നില്ല. ഭവതിയോടു കൂടിയിരിക്കുന്ന എനിക്കു സർവ്വസൗഖ്യം ഉണ്ട്.

പിയാ—അതെങ്ങിനെ?

ഷൂജാ—ഭവതി പരിഹസിപ്പാൻ തുടങ്ങുന്നു. "എങ്ങിനെ" എന്നോ? എന്റെ ജീവിതവും മൃത്യുവും ഭവതിയായിരിക്കുന്നതെങ്ങിനെയോ അങ്ങിനെ.

പിയാ—ഓ, അതു് അതിനു കവിഞ്ഞുപോയി. അങ്ങിനെ വിചാരിക്കുന്ന പുരുഷൻ പുനർവിവാഹത്തിന്നൊരുങ്ങുമോ? ഒരുങ്ങിയാലും ഇപ്രകാരം അധഃപതനത്തിനു വഴി കൂട്ടുമോ?

ഷൂജാ—ഓ, പ്രാണപ്രേയസി! ഭവതിയുടെ കണ്ണിൽ ജലം നിറയുന്നുവല്ലോ. അഹോ ഭവതിയുടെ സ്നേഹം, ഭവതിയുടെ സന്താപം ഹൃദയത്തിൽ മാത്രം. പുറമെ നീ ചിരിക്കുന്നതു വ്യാജം. സംഗതികളുടെ ഗൌരവത്തെപ്പറ്റി ഭവതി നല്ലവണ്ണം ചിന്തിക്കുന്നുണ്ട്.

പിയാ—(ഉപായത്താൽ കണ്ണുനീർ തുടച്ചിട്ട്) എന്റെ കണ്ണിൽ ജലമോ, എന്താണു പറയുന്നു? അഥവാ കണ്ണുനീർ കണ്ടുവെങ്കിൽ അതു സന്താപംകൊണ്ടെന്നു് എങ്ങിനെ വിചാരിച്ചു? അബദ്ധം!

ഷൂജാ—പ്രിയേ! ഞാനെന്തു വേണം. ഭവതി പറയുംപോലെ ചെയ്യാം.

പിയാ—എന്നാൽ എന്നെ വിൽക്കുക!

ഷൂജാ—(ചെവി പൊത്തീട്ട്) ഹാ! കഠോരമായ വാക്യം. ഭവതിക്കു് എന്നെ പരിഹസിക്കാതെയിരുന്നുകൂടേ? കേട്ടാലും—ഞാൻ ചെയ്യാൻ നിശ്ചയിച്ചതു്—

പിയാ—വേണ്ടാ. അതെനിക്കു കേൾക്കേണ്ടാ.

ഷൂജാ—ഒന്നു കേട്ടിട്ടു നിശ്ചയിക്കുക! ഞാൻ ഒരു യാചകനായി ഔറംഗസേബിന്റെ അടുക്കൽ—ഇല്ല; അതിനേക്കാൾ മരണമത്രെ ഉചിതം. പിയാരാ! ഭവതി മൌനം ഭജിക്കുന്നതെന്തു്?

പിയാ—ഇല്ല. ഞാൻ ഒന്നു ചിന്തിക്കയായിരുന്നു.

ഷൂജാ—കൊള്ളാം; ചിന്തിച്ചാലും!

പിയാ—(ചിന്താശേഷം നിശ്വസിച്ച്) നമ്മുടെ കുട്ടികളെ ആരു രക്ഷിക്കും?

ഷൂജാ—ഉം—എന്തു്?

പിയ—ഒന്നുമില്ല.

ഷൂജാ—ഞാൻ പ്രവൎത്തിക്കുന്നതു്—അതെ, ആത്മഹത്യ—എന്നാൽ ഭവതിയെ വേർപിരിയുന്നതു സങ്കടം.

പിയ—വേർപിരിയാതെ കഴിക്കാം.

ഷൂജാ—അതെങ്ങിനെ?

പിയ—ഞാനും ഭവാനെ അനുഗമിക്കാം.

ഷൂജാ—കഠിനം (ചിരിച്ചു്) അതെ, അതു കൊള്ളാം. (വീണ്ടും ചിരിച്ചു്) എന്തിനു്? എനിക്കുവേണ്ടി ഭവതി സ്വന്ത ശരീരം, ലളിതകോമളമായ ഈ തരുണകളേബരം ഉപേക്ഷിക്കയോ?

പിയ—നാം ജീവിച്ചിരുന്നാൽ സുഖത്തിനു മാൎഗ്ഗമില്ല. ഭവാന്റെ മരണശേഷം എന്റെ ഈ ശരീരം നിരുപയോഗം. നാം രണ്ടാളും ദേഹത്യാഗം ചെയ്താൽ പിന്നെ ഈ ദുർഘടാവസ്ഥകൾ ഒന്നും അനുഭവിക്കേണ്ട. അതിനു് ആത്മഹത്യയല്ല ഉത്തമമാൎഗ്ഗം.

ഷൂജാ—പിന്നെ എന്തു മാൎഗ്ഗം?

പിയ—ദുരാശയനായ ഈ കാട്ടുവാഴിയുമായി നമുക്കു ധൎമ്മസംഗരം നടത്തണം. നാല്പതു ഭടന്മാരും നമ്മുടെ അധീനത്തിലുണ്ടല്ലോ. നാം മരിച്ചുകൊള്ളട്ടെ.

ഷൂജാ—അതിന്റെ പ്രയോജനം?

പിയ—ഭവാൻ ഇതൽക്കാലപൎയ്യന്തം വീരനായി ജീവിച്ചു. അതിനെ മരണപൎയ്യന്തം സാധൂകരിക്കാം. ധൎമ്മയുദ്ധത്തിൽ മരിച്ചാൽ ജന്മസാഫല്യവും സിദ്ധിക്കും. ഈ വനരാജാവിന്റെ ദുരത്യമത്തിനു പ്രതികാരമാൎഗ്ഗവും ഇതു തന്നെ.

ഷൂജാ—നമ്മുടെ കുട്ടികൾ?

പിയ—ദൈവഹിതം പോലെ.

ഷൂജാ—എന്നാൽ അങ്ങിനെയാകട്ടെ. നാളെ നമുക്കൊരുമിച്ചു തന്നെ മരണം. അപ്പോൾ—ഇന്നത്തെ രാത്രി, നമ്മുടെ അന്ത്യരാത്രിയല്ലേ? പിയാ! ഭവതി ഈ രാത്രി മുഴുവൻ ഗാനാമൃതങ്ങൾകൊണ്ടു കഴിച്ചുകൂട്ടണം. വീണയെടുക്കുക, പാടുക. സ്വൎഗ്ഗം ഭൂമിയിലേക്കു വരട്ടെ. ആകാശം ഝംകാരകാരിയായി ഭവിക്കട്ടെ. ഭവതിയുടെ സൌന്ദൎയ്യപ്രവാഹം അന്ധകാരത്തിൽ ലയിക്കട്ടെ. ഭവതി പ്രേമാമൃതധാരയാൽ എന്നെ അഭിഷേകിക്ക

നാക്കുക. ശരി, അല്പം ക്ഷമിച്ചാലും! ഈ നിശ്ചയത്തെ നമ്മുടെ അനുചരന്മാരെ അറിയിക്കട്ടെ. (പോകുന്നു)

പ്രിയ—(സ്വഗതം) മൃത്യുവെന്നാൽ എന്തു്? അതു ഭയങ്കരമോ? അല്ല, അതു് ആശാപാശത്തിന്റെ പരമാവധി. സുഖത്തിന്റേയും ദുഃഖത്തിന്റേയും സമാധിസ്ഥിതി, ദീർഘനിദ്ര! ആ നിദ്രയ്ക്കു് അവസാനമില്ല. ആ ദീർഘരാത്രിക്കു പ്രഭാതമില്ല. അതിന്റെ നിശ്ശബ്ദത—അതിന്റെ ശാന്തത ഒരിക്കലും ഭഞ്ജിക്കപ്പെടുന്നില്ല. ഹാ! മൃത്യു നിർമ്മലമായതു്. എവനും ഒരിക്കൽ അനുഭവിക്കേണ്ടതായ സന്തോഷം. അതിനെ എത്രയും മുൻകൂട്ടി വരിക്കുന്നതത്രേ ഉത്തമം. ഹാ, എന്നാൽ എന്റെ രൂപസൌന്ദര്യം ഈ അവസാനനിശയിൽ അത്യന്തം ശോഭിക്കട്ടെ. അണയാൻ പോകുന്ന ദീപം പോലെ അതു് ഉജ്ജ്വലിക്കട്ടെ. എന്റെ ഗീതസ്വരം സ്വർഗ്ഗത്തിലേക്കുയർന്നു നക്ഷത്രമണ്ഡലത്തേയും ആകർഷിക്കട്ടെ. സൌഭാഗ്യങ്ങൾ ആപത്തു പോലെ വിറയ്ക്കട്ടെ. ആനന്ദം ആതങ്കം പോലെ കരയട്ടെ. എന്റെ ജീവൻ മുഴുവനും ഏകചുംബനരസത്തിൽ ലയിക്കട്ടെ. ഹാ, ഞങ്ങളുടെ അവസാന മുഹൂർത്തം സന്നിഹിതമായിരിക്കുന്നു. (പോകുന്നു)

## മൂന്നാം രംഗം.

---

സ്ഥലം—(ആഗ്രായിലെ രാജകീയസൌധം.)

കാലം—(രാത്രി.)

(പുറമെ കൊടുങ്കാറ്റു, പെരുമഴ, ഇടിനാദം, മിന്നൽ.)

(ഷാജഹാനും സെഹറത്തുന്നിസായും.)

ഷാജ—ദാറായെ വധിക്കയോ? അതിനാർക്കു ധൈര്യം? ആരാണതു്? ഭാരതസമ്രാട്ടു, ഷാജഹാൻ; ഞാൻ അവനെ കാത്തു രക്ഷിക്കുമ്പോൾ അതു് ആർക്കു സാധിക്കും? ഔറംഗസേബിനോ? ഹാ! അവൻ എന്റെ തീക്ഷ്ണദൃഷ്ടിപാതത്തിൽ ഭസ്മമായി വീഴും.. (ഇടിനാദം മുഴങ്ങുന്നു) ഹാ, ഞാൻ "ഇടിരവമുണ്ടാകട്ടെ" എന്നു പറഞ്ഞാൽ ഉടൻ ഇടിരവമുണ്ടാകുന്നു; "കൊടുങ്കാറ്റടിക്കട്ടെ" എന്നു പറഞ്ഞാൽ ഉടൻ കൊടുങ്കാറ്റു്. (പുറമെ ഇടിനാദം) അതാ ഘനഗർജ്ജനം. (മിന്നലും ഇടിയും പുറമെ)

അതാ വിദ്യുൽപാതം, അതാ ഇടി, 'ഛോ', കൊള്ളാം! നല്ലത്! കല്പാന്തബഹളം.

സെഹ—(സകമ്പം) ഭയങ്കരം! മുത്തഛ! പഞ്ചഭൂതങ്ങളുടെ സംഗരം ഭയാനകം. പുറമേ അതു്. അകമേ മുത്തഛന്റെ മനസ്സിൽ നടത്തപ്പെടുന്ന ഘോരയുദ്ധം. (തുടരത്തുടരെ മിന്നലും ഇടിയും.)

ഷാജ—ഹാ:, ഇളകി വീഴുക ആകാശഖഡ്ഗം. എടുക്കുക അസ്ത്രസമൂഹം—കഠാരി, കുന്തം, മുൾത്തടി, മുസലം, വലിയതോക്ക്—ഒക്കെയെടുക്കുവിൻ, വരുവിൻ! വരുവിൻ! ഒന്നാം വരാം. നമുക്കൊന്നു പോരാടാം. പാടട്ടെ ജയഗീതം! ഉയർത്തട്ടെ കൊടി! ഹാ:, എല്ലാവരും വന്നുവോ? എന്നാൽ എടാ, രക്തപ്രിയനായ കൊടിയപിശാചേ! പൊയ്ക്കൊൾക! നിനക്കു ഷാജഹാന്റെ ശക്തി എന്തറിയാം? ഇൻഡ്യാസാർവ്വഭൗമന്റെ ശക്തി? ദുരാത്മാവേ! പോക പോക; ദൂരെ പൊയ്ക്കൊൾക!

സെഹ—മുത്തഛ! വന്നാലും. ഞാൻ ശയ്യയിലേക്കു കൊണ്ടുപോകാം.

ഷാജ—വേണ്ടാ, ഞാൻ പോയാൽ അവർ താരയെ കൊല്ലും. നീ അടുത്തുവരാതെ സൂക്ഷിച്ചുനിൽക്കുക.

സെഹ—മുത്തഛ!

ഷാജ—അടുത്തുവരരുതു്. നിന്റെ ശ്വാസത്തിൽ വിഷമുണ്ടു്. ഭൂമിയിലെ ശ്വാസത്തെക്കാൾ വിഷം. അടുക്കരുതു്; ഒരടിപോലും അടുക്കരുതു്.

സെഹ—മുത്തഛ! ഗംഭീരരാത്രി, കഠോരവർഷം, കിടക്കയിലല്ലും!

(ജഹനാറാ പ്രവേശിക്കുന്നു.)

ജഹ—(ആത്മഗതം) അഹോ, ദുസ്സഹമായ കാഴ്ച. പിതൃഹീനയായ കന്യക, പുത്രഹീനനായ പിതാവിനെ ആശ്വസിപ്പിക്കുന്നു. ആശ്വസിപ്പിക്കുന്നവളുടെ ഹൃദയമോ—? അതിൽ, സന്താപവഹ്നി കത്തിക്കാളുന്നു. ദയനീയം! ദയനീയം! ഔറംഗ്സേബ്! നിന്റെ കണ്ണിൽ ചോരയില്ലല്ലോ! നീ ഇവളെ ഒന്നു കണ്ടാൽ—നിന്റെ പ്രവൃത്തിയുടെ ഫലം—

സെഹ—മാമി! എന്തു്?

ജഹ__ഹോ! ഇതെന്തു്? ഭൂകമ്പമോ? (കഠിനാഗർജ്ജനം) എന്റെ പിതാവു് ഉന്മാദത്താൽ ഇളകിയിരിക്കുന്നോ? സെഹറത്തേ! നീ മരുന്നു കൊടുത്തതോ?

സെഹ__കൊടുത്തു. എന്നാൽ സ്വബോധമുണ്ടാവാൻ എത്ര സമയം വേണ്ടിവരുമോ?

ഷാജ__എടാ! മഹാപാപീ! നീ ചെയ്യുന്നതെന്തു്? നീ ചെയ്യുന്നതെന്തു്?

സെഹ__മുത്തച്ഛ! ആരു ചെയ്യുന്നു്?

ഷാജ__ഹാ! അവർ കൊന്നു, കൊന്നു. അതാ രക്തം ചീറിപ്പായുന്നു. മുറി മുഴവനും മുഴുകി. ഓ, ഞാൻ നോക്കട്ടെ. (ഓടിപ്പോയി രക്തത്തിൽ കൈ മുക്കുന്നു) ചുടുരക്തം. ഒട്ടും ആറീട്ടില്ല.

ജഹ__പിതാവേ! നേരം വളരെയിരുട്ടി. ഇനി ഉറങ്ങുക.

ഷാജ__ഉഷ്! നീ എന്നെ സൂക്ഷിച്ചുനോക്കുന്നോ? നിന്റെ നോട്ടം! ഇല്ല, ഞാൻ നിന്നെ ശിക്ഷിക്കാതെ വിടുകയില്ല. എടാ, കുലഘാതക! അവിടെ നിൽക്കു, കൈ കെട്ടി നിൽക്കു; എന്തെന്തു്? ക്ഷമ വേണമോ? ഇല്ല, ഇതോ കർത്തവ്യം? നിനക്കു ലജ്ജയില്ലേ? എനിക്കു നിന്നിൽ പുത്രവാത്സല്യമുണ്ടെന്നു നീ വിചാരിക്കുന്നുവോ? നിന്നെ ജീവനോടെ അഗ്നിയിലിടുന്നതിനാകുന്നു എന്റെ കല്പന.

ജഹ__പിതാവേ! ഉറങ്ങിയാലും! ഉറക്കിളച്ചാൽ ക്ഷീണം വർദ്ധിക്കും.

സെഹ__മുത്തച്ഛ! വന്നാലും. (കൈക്കു പിടിക്കുന്നു.)

ഷാജ__മുംറാസിമഹൽ! എന്തു്? നീ ഇവനുവേണ്ടി ക്ഷമ ചോദിക്കുന്നോ? മൂത്ത സഹോദരനെക്കൊന്ന__നിന്റെ ആദിമപുത്രനെക്കൊന്ന പാപിക്കുവേണ്ടി ക്ഷമാർത്ഥനമോ? ഇല്ലില്ല. പോക!

ജഹ__ദാറായെ അവൻ കൊന്നില്ലച്ഛ! അച്ഛൻ സ്വസ്ഥമായി ഉറങ്ങുക!

ഷാജ__എന്തു്? കൊന്നില്ലയോ? ഞാൻ കണ്ടതു സ്വപ്നമോ?

ജഹ__അതെ, സ്വപ്നമായിരുന്നു. ഇനി ഉറങ്ങിയാലും!

ഷാജ__എന്നാൽ അതു് എത്ര ഭീഷണമായ സ്വപ്നം. അതു സത്യമാകുന്നുവെങ്കിൽ__എന്തു്, സെഹറത്തേ! നീ കരയുന്നു?

ഞാൻ കണ്ടതു സ്വപ്നമല്ലേ? (ഇടിരവം) ഓ—ഹോ—ഹോ—ഹോ. മേഘധ്വനി! ഗർജ്ജനം.

സെഹ—പ്രകൃതിയുടെ കോപം ദുസ്സഹം. ജലം, അഗ്നി, വായു, ആകാശം, പൃഥ്വി എല്ലാം ഇളകിയിരിക്കുന്നു.

ഷാജ—ജഹനാറ! ഇതെല്ലാം എന്തു്? ജഹനാറ!

ജഹ—അച്ഛ! അച്ഛൻ ഒരു ഉന്മാദിയല്ല. ഗംഭീരരാത്രി. ശാന്തനായി നിദ്ര ചെയ്യാലും.

ഷാജ—ഞാൻ ഉന്മാദിയല്ലെന്നു് എനിക്കു മനസ്സിലായി. പുറമെ എന്തെല്ലാം നടക്കുന്നു, ജഹനാറ?

ജഹ—സാംവർത്തമേഘങ്ങൾ ഇളകി ഘോരമായി വർഷിക്കുന്നു. കേട്ടാലും, ഇടവിടാതെ ഇടിരവം. കേൾക്കുക, കൊടുങ്കാററടിയുടെ ആരവം.

ഷാജ—ഉത്തമം. അടിക്കട്ടെ, തകർത്തു പൊടിക്കട്ടെ. പൃഥ്വി വിറച്ചുകൊണ്ടു് ഇതെല്ലാം പൊറുക്കട്ടെ. അവൻ എന്തിനായി അവളെ പടച്ചു? എന്തിനായി പോഷിപ്പിച്ചു? അവൾക്കു പ്രായപൂർത്തിയായി. ഇപ്പോൾ അവൾ ദുഷ്ടനായ ഭർത്താവിന്റെ വരുതിയനുസരിക്കുന്നു. പിതാവിനെ അവൾ വെറുക്കുന്നു. അനുഭവിക്കട്ടെ. വിധിയുന്നതനുസരിച്ചുകൊള്ളും. ഇനി നീ അടിക്കടിയായി ദുഃഖമുണ്ടാക്കുമോ? അവൻ അതും ചെയ്യട്ടെ. എങ്കിൽ കാലാന്തരത്തിൽ അതു് അവന്റെ ഹൃദയത്തിൽതന്നെ പതിക്കും. അവന്റെ ക്രോധം സമുദ്രതരംഗങ്ങൾപോലെ ഉയരട്ടെ. പക്ഷെ, ആ തരംഗങ്ങളും കാലം ചെല്ലുമ്പോൾ അവനിൽതന്നെ പതിക്കും. വസുന്ധരേ! നിന്റെ പേരു നിരർത്ഥം. നീ ഒരു നിരുപയോഗയായ വയോവൃദ്ധ. നീ ഇപ്പോഴും വൃഥാ പുഷ്ടിക്കുന്നു. ഫലം പുറപ്പെടുവിക്കാൻ നിനക്കു ശക്തിയില്ല. നിന്റെ മാറത്തുകൂടി കലപ്പ ഓടട്ടെ. മാതാവേ! ക്ഷമിക്കണേ! ഭവതി ഒന്നുകൂടി പ്രളയഘോരരവത്തോടെ—ശതസൂര്യപ്രഭയോടെ ഗർജ്ജിക്കുക. ഈ മഹാശൂന്യപ്രദേശത്തെ ഭവതി ഭസ്മീകരിക്കുക. (ദന്തഘർഷണം)

ജഹ—അച്ഛ! ഒരു വൃദ്ധന്റെ കോപംകൊണ്ടു എന്തു ഫലം? ശാന്തനാവുക. കിടന്നുറങ്ങുക.

ഷാജ—അതു സത്യം. വൃദ്ധൻ, വൃദ്ധൻ, വൃദ്ധൻ. (തുടരത്തുടരെ ഇടിരവം.)

സൈഫ—ഹോ, ചെവി തകരുന്നു. എന്തൊരു ക്രൂരിയൽ? എന്തു കൊടുങ്കാററ്? ഭയങ്കരരാത്രി.

ഷാജ—ഈ രാത്രിയിൽ ഓടി നടപ്പാൻ ഞാൻ ആഗ്രഹിക്കുന്നു. എന്റെ നരച്ച മുടികളെ പറിച്ചെറിയുവാൻ—ഈ കാററത്തു പറപ്പിക്കുവാൻ—ഈ മഴവെള്ളത്തിൽ ഒഴുക്കുവാൻ ഞാൻ കൊതിക്കുന്നു. എന്റെ ഹൃദയത്തെ ഈ വിദ്യുൽവേഗത്തിന്നു തുറന്നുകൊടുപ്പാനും എന്റെ ആത്മാവിനെ ഈശ്വരനു കാണിച്ചുകൊടുപ്പാനും ഞാൻ കാംക്ഷിക്കുന്നു. (ഇടിരവം വീണ്ടും വീണ്ടും) അതാ! അതാ! ഒരന്തരവുമില്ലാതെയോ അവൻ ഈ ശബ്ദമുണ്ടാക്കുന്നതു്? (മിന്നൽ) ഹേ വജ്രായുധമേ! ഈ പ്രകൃതിയെ രണ്ടായി പിളർക്കുക! അന്ധകാരമേ! നിന്റെ ശക്തി നിസ്സീമം. നീ സൂര്യനെയും നക്ഷത്രങ്ങളെയും വിഴുങ്ങിക്കളയുന്നു. (വീണ്ടും വീണ്ടും മിന്നലും കഠിനമേഘധ്വനിയും)

എല്ലാവരും—(നടുങ്ങി വിറച്ചിട്ട്) അയ്യോ! സർവ്വവും തകരുന്നു.

---

## നാലാം രംഗം.

സ്ഥലം—(ഗ്വാളിയരിലെ ദുർഗ്ഗം.)

കാലം—(പ്രഭാതം.)

(സുലൈമാനും മഹമ്മദും)

സുലൈ—മഹമ്മദേ! കേട്ടില്ലേ? നമ്മുടെ പിതൃവ്യൻ മുറാദും മരണശിക്ഷയ്ക്കു പാത്രീഭവിച്ചുപോൽ. ഇതു വിധിനിയോഗമത്രെ.

മഹ—സോദരാ! ഇതു വിധിനിയോഗമല്ല. വിധിയെ വൃഥാ അപവദിക്കുന്നതെന്തിന്നു്?

സുലൈ—മഹമ്മദേ! നിന്റെ ശ്വശുരന്റെ മരണം എങ്ങിനെയായിരുന്നു.

മഹ—എങ്ങിനെയെന്ന് എനിക്കു രൂപമില്ല. ഭർത്താവും ഭാര്യയും വെള്ളത്തിൽ ചാടി മരിച്ചു എന്നും ഇരുവരും ശത്രുക്കളോടു പോർ ചെയ്തു മരിച്ചു എന്നും കുട്ടികൾ ആത്മഹത്യ ചെയ്തു എന്നും കിംവദന്തിയുണ്ടു്.

സുലൈ—ഓ! അപ്പോൾ ആ കുടുംബമാകെ തീൎന്നുവോ?

മഹ—അതില്ലല്ലൊ. എന്റെ—

സുലൈ—ഓഹോ, നിന്റെ ഭാൎയ്യ. അവർ വൃത്താന്തമെല്ലാം അറിഞ്ഞുവോ?

മഹ—അറിഞ്ഞു. ഇന്നലെ രാത്രി മുഴുവനും കരച്ചിൽകൊണ്ടു കഴിച്ചു.

സുലൈ—മഹമ്മദ്! നിനക്ക് ഈ ദുഃഖം സഹിക്കാമോ?

മഹ—സോദരന് ഇവിടെ സന്തോഷംതന്നെയോ? സോദരൻ മാതാപിതാക്കന്മാരെ രക്ഷിക്കുന്നതിനുവേണ്ടി എത്രതന്നെ സാഹസപ്പെട്ടു. എന്നിട്ട് അവരുടെ ശവംപോലും കാണാൻ കഴിഞ്ഞുവോ?

സുലൈ—(വല്ലായ്മയോടെ) മഹമ്മദേ! നീ ഇത്ര ക്രൂരനെന്നു ഞാൻ കരുതിയില്ല. നിന്റെ അച്ഛൻ എന്നെ ഇവിടെ അയച്ചതു ദഹിപ്പിക്കുന്നതിനായിരിക്കും. അതിന് അഗ്നി കൂട്ടുന്നതിനോ നിന്റെ ആഗമനം.

മഹ—അഹോ! സോദര! എന്റെ രക്തം കണ്ടാൽ നിങ്ങൾക്കു വല്ല ആശ്വാസവും വരുമെങ്കിൽ (കഠാരിയൂരീട്ട്) ഇതാ ഈ കഠാരി എന്റെ മാറത്ത് ഇപ്പോൾതന്നെ ഇറക്കാം.

സുലൈ—മഹമ്മദേ! ഞാൻ ഉള്ളിലെ സങ്കടത്താൽ അങ്ങിനെ പറഞ്ഞുപോയി. നീ മുമ്പെ പറഞ്ഞതു പരമാൎത്ഥമാണ്. എങ്കിലും നീ ചെയ്യുന്നത് ആ, പൂൎവ്വവൃത്താന്തത്തെ എന്നെ വിസ്മരിപ്പിക്കാൻ ശ്രമിക്കയാണ്. അതിനെ ചെയ്യല്ലെ!

മഹ—സോദര! അതു് അത്ര എളുപ്പമുള്ള ഒന്നല്ല. ആ—

സുലൈ—(മേലെ നോക്കി ചൂണ്ടിക്കാണിച്ചു) നോക്കു മഹമ്മദേ! എന്റെ സോദരനെ—സിപാഹിനെ. അവൻ അതാ കോവണിപ്പടിവഴി ഇറങ്ങിവരുന്നു. അവന്റെ നേത്രം ആകാശത്തല്ലേ? കൈ മാറത്തു വച്ചുകൊണ്ടു—ദൈവമേ! അവന്റെ നോട്ടം. മഹമ്മദേ! ഇത്ര ദയനീയമായ മറെറാരു കാഴ്ചയുണ്ടോ? ഹാ! ഇതു കണ്ടാൽ നിന്റേയും എന്റേയും ദുഃഖം എത്ര തുച്ഛം!

മഹ—അഹോ, പാപം! പാപം! ഇതു കാണാൻ പ്രയാസം. ഇത് അവാച്യമായ സന്താപം. നമ്മുടേതു വാച്യമാകുന്നു.

സുലൈ—അതാ നോക്കു! അവൻ കണ്ണടയ്ക്കുന്നു. ഒരു കൈകൊണ്ടു മാറാകെ ഞെരിക്കുന്നു. അതാ എങ്ങലടിച്ചു

പൊട്ടിക്കരയുവാൻ തുടങ്ങുന്നു. എന്തു് ഒച്ച വെളിപ്പെടുന്നില്ല. ഓ, സിപാർ! സിപാർ! എന്റെ കൊച്ചനുജ!

സിപാർ—(അല്പം അകലെ നിന്നു സുലൈമാനെ ഒന്നു നോക്കി, വിതുമ്മി വിതുമ്മി പോകുന്നു.)

മഹ—ഭ്രാതാവേ!

സുലൈ—എന്തു മഹമ്മൂദ്?

മഹ—എന്നോടു ക്ഷമിക്കണേ!

സുലൈ—നിന്റെ അപരാധമെന്തു്?

മഹ—എന്റെ പിതാവിനു് ഈ പാപഭാരം അത്യധികമാകുന്നു. അതിന്റെ അർദ്ധാംശം ഞാൻ ഏല്ക്കുന്നു. അതിനാൽ ഞാൻ കഠിനപാപിയായി. എന്നോടു ക്ഷമിച്ചാലും! (മുട്ടുകുത്തി നമസ്കരിക്കുന്നു.)

സുലൈ—സോദര! എഴുന്നേല്ക്ക. (പിടിച്ചെഴുന്നേല്പിച്ചു്) മഹമ്മദേ! നിന്നോടു ക്ഷമിപ്പാൻ ഞാൻ യോഗ്യനല്ല. നീ, ഔദാര്യം, അനുകമ്പ, പരാക്രമം മുതലായ പല സൽഗുണങ്ങളുടെയും വിളനിലം. ഹേ മഹാശയ! നീ നിന്റെ മഹത്വംമൂലം മാത്രം എന്നോടു് ഈ അപേക്ഷ ചെയ്യുന്നു.

മഹ—എങ്കിൽ എന്നോടു സോദരനു യാതൊരു വിരോധവുമില്ലെന്നു ഹൃദയപൂർവ്വം പറക. എന്നെ ഒരു സ്വന്തസഹോദരനായി ആശ്ലേഷിക്കുക!

സുലൈ—ഓ, എന്റെ പരമാർത്ഥസഹോദരാ! (ആശ്ലേഷിക്കുന്നു.)

മഹ—(ദൂരെ നോക്കി ചൂണ്ടിക്കാണിച്ചു) സോദര! അഹോ, നോക്കുക. നമ്മുടെ പിതൃവ്യനല്ലേ അതു്. ഹാ. മുറാദ്! അദ്ദേഹം അന്ത്യയാത്രയും ഞങ്ങൾക്കു കാണേണ്ടിവന്നുവോ? സോദര! കണ്ടോ ആ ഘാതകന്മാരുടെ മുഖങ്ങൾ?

(രംഗോപാന്തവഴി ഘാതകരാൽ പരിവൃതനായി മുറാദു നടന്നുപോകുന്നു.)

മുറാ—അള്ളാ! ഇതു് എന്റെ പാപകർമ്മഫലം. ഞാൻ അതിൽ ദുഃഖിക്കുന്നില്ല. എന്നാൽ—ഔറംഗ്സേബ് എങ്ങിനെ ഇതിൽനിന്നു വിമുക്തനായി സുഖിക്കുന്നു?

(അണിയറയിൽ) "നിയതിശിക്ഷയിൽനിന്നു് ആരും വിമോചിക്കപ്പെടുകയില്ല. പക്ഷെ ചിലർ പരീക്ഷാശേഷമേ ശിക്ഷിതരാകയുള്ളു."

സുലൈ—ഓ, ആരാരുടെ ശബ്ദം?

മഹ—എൻെറ— ഭാൎയ്യയുടെ.

(അണിയറയിൽ വീണ്ടും) അവനും തക്ക ശിക്ഷയുണ്ട്. നിങ്ങളുടെ ശിക്ഷ മുമ്പ്. എന്നാൽ ഇതു് എത്രയും ലഘു.

മുറാ—(ചെവി കൊടുത്തു, സന്തോഷത്തോടെ) ഉം—അവനും തക്ക ശിക്ഷയുണ്ട്. ഘാതകരേ! എന്നെ വേഗം വധസ്ഥലത്തേക്കു വഴി കാണിപ്പിൻ. അവിടെ സമാധാനമുണ്ട്. (മുറാദും ഘാതകരും പോകുന്നു.)

സുലൈ—മഹമ്മദേ! നീ ഈ കാൎയ്യത്തെ എന്തുകൊണ്ട് ഇത്ര സൂക്ഷിക്കുന്നു.

മഹ—സോദരാ! സ്വൎഗ്ഗവും, നരകവും വേറെ വല്ല ലോകത്തുമാണോ?

(തിരോഭാവം.)

## അഞ്ചാം രംഗം.

---

സ്ഥല—(ഔറംഗസേബിൻെറ സ്വന്തം അരമന.)

കാലം—അൎദ്ധരാത്രി.)

(ഔറംഗസേബ് ശയ്യയിന്മേൽ ഒരു കയ്യിൽ തലയുയൎത്തി വെച്ചു കിടക്കുന്നു.)

ഔറ—എൻെറ പ്രവൃത്തികൾ—കാൎയ്യസിദ്ധിക്ക് ഇതെല്ലാം ആവശ്യം. എങ്കിലും—ഛേ! ഈ വിചാരം എന്നെ വിട്ടുമാറുകയില്ലേ! നേരം പാതിരാവായി. ഞാൻ ഉറങ്ങും. (തലതാഴ്ത്തി കിടന്നിട്ടു) ഞാൻ എന്തു ചെയ്തു? ഒന്നും ചെയ്തില്ല. ശിക്ഷാനിയമം. പോകട്ടെ. (മൌനശേഷം പുറമെ ഇടിനാദം) മേഘഗൎജ്ജനം കഠിനം. ഛേ, നിദ്രേ! നിനക്ക് എന്നോടിത്ര വൈരമോ? വരിക. (തിരിഞ്ഞുകിടക്കുന്നു) ഇല്ല—(എഴുന്നേറ്റു ചാടുന്നു; പുറമെ സൂക്ഷിച്ച്) അമ്പ! എന്തൊരന്ധകാരം? കഠോരമാരി! കൊടുങ്കാറ്റു! (വീണ്ടും കിടക്കുന്നു) (തലയുയൎത്തി നോക്കീട്ട്) അതെന്തു്? ദാരയുടെ ശിരസ്സോ? ഹാ! അതിൽനിന്നു പായുന്ന രക്തം! അല്ലാ! പിന്നെ ഒരു കബന്ധമോ? ആരാണതു; ഓ രക്താഭിഷിക്തമായ ഷൂജായുടെ ഉടൽ. അതു നൃത്തം ചെയ്യുന്നുവല്ലോ. മുറാദല്ലേ ഈ ഓടിവരുന്നതു്?

ഇല്ല ഇതു് അസംബന്ധം. അവർ മരിച്ചുപോയി. എന്റെ മനശ്ചാഞ്ചല്യത്താലുള്ള തോന്നൽ. ഞാൻ ഉറങ്ങട്ടെ. (കണ്ണടച്ചു കിടക്കുന്നു) (വീണ്ടും ഞെട്ടിയുണൎന്നു് ഉറക്കെ) ആരവിടെ—?

(ഭൃത്യൻ പ്രവേശിച്ചു) പ്രഭോ!

ഔറ—ഒന്നുമില്ല—പൊയ്ക്കൊള്ളൂ.

(ഭൃത്യൻ പോകുന്നു.)

ഔറംഗ്—(മുഖം മൂടി കിടക്കുന്നു) (വീണ്ടും ഞെട്ടിയുണൎന്നു) ഷൂജാ എന്റെ കഴുത്തിൽ തപ്പുന്നു. മുറാദ് എന്നെ അവഹസിക്കുന്നു. (എഴുന്നേറ്റു് അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു) ഞാൻ എന്തു വേണം?

(ദിൽദാർ പ്രവേശിക്കുന്നു.)

ഔറ—(സാശ്ചൎയ്യം) ദിൽദാരോ? എന്തു് ഇപ്പോൾ—?

ദിൽ—അവിടുന്നു് ഉറക്കെ ശബ്ദിച്ചു. അതെന്തിനു്?

ഔറ—ഞാനോ? ഇല്ല ദിൽദാർ! എന്തു ചെയ്തിട്ടും നിദ്ര വരുന്നില്ല. ഇതെന്തു്?

ദിൽ—സ്വപ്രവൃത്തികൾ—അന്തഃകരണവിരുദ്ധമായ വ്യാപാരങ്ങൾ. അതു് അന്തഃകരണത്തിൽ വീണ്ടും പ്രതിഫലിക്കുന്നു. നിരപ്പിലമേൽ രൂപം നിഴലിക്കുന്നതുപോലെ.

ഔറ—എന്തെന്നു്? അതു മനസ്സാക്ഷിയെ കീഴടക്കുമോ?

ദിൽ—മനസ്സാക്ഷിക്കു പൂൎണ്ണതയില്ലെങ്കിൽ, മനസ്സാക്ഷിയെ മനസ്സാക്ഷി അനാദരിക്കുന്നു. പ്രകൃതി ഇതൊന്നും വളരെനാൾ ക്ഷമിക്കയില്ല.

ഔറ—ഞാനെന്തു ചെയ്തു? നിയമവിരുദ്ധമായി ഞാൻ പ്രവൎത്തിച്ചിട്ടില്ല.

ദിൽ—ഇതെല്ലാം മനുഷ്യരോടു ഭാവിക്കാം. പരമാൎത്ഥം അങ്ങിനെയല്ലല്ലൊ. വൃദ്ധനായ പിതാവിനെ ബദ്ധനാക്കി ഭ്രാന്തു പിടിപ്പിച്ചു. ഇതു നിസ്സാരമായ ഒരു ക്രിയയോ? സഹോദരന്മാരെ ഓരോരുത്തരെയും അന്യായമായി നിഗ്രഹിച്ചു. ഇതൊന്നും വൃഥാ ആവുകയില്ല.

ഔറ—ഹൈയ്! ഞാൻ നിഗ്രഹിച്ചുവോ? ഇതാരു പറയുന്നു? കാസിയുടെ വിധിക്കു ഞാനെന്തു വേണം?

ദിൽ—പ്രഭോ! അവിടത്തേക്കു ജീവിതകാലം മുഴുവനും മറ്റുള്ളവരെ വഞ്ചിക്കാൻ കഴിയും; എന്നാൽ തന്നത്താൻ വ

ജയിക്കാമെന്നു വിചാരിക്കുന്നുവോ? അതു് അസാദ്ധ്യമായ സംഗതി. അങ്ങേയ്ക്കു സ്വന്ത സഹോദരന്മാരെയോ, സേവകന്മാരെയോ, പ്രജകളെയോ കൊല്ലാം. സ്വന്ത മനസ്സാക്ഷിയെ കൊല്ലാമോ? പക്ഷെ അതിനെ കുറേനേരം മറച്ചുവയ്ക്കാമായിരിക്കും. എന്നാലും അതിന്റെ സ്വഭാവമായ മൌന, ഗംഭീര, ആജ്ഞാശിത, ഭയങ്കരധ്വനി അങ്ങേ ഹൃദയത്തിൽ ഉയരും. ഉടനുടൻ പ്രായശ്ചിത്തം ചെയ്തു് അനുതപിക്കുക. പരമാർത്ഥാനുതാപം.

ഔറം—(സഗൌരവം) നീ ആർ? ഔറംഗ്സേബിന് ഉപദേശം നൽകുവാൻ തക്കവണ്ണം നീ ധീരനായോ? ആകട്ടെ, പൊയ്ക്കൊൾക. ഈ അസമയത്തു നീ ഇതിനോ കടന്നുവന്നതു്?

ദിൽ—(ചിരിച്ചിട്ടു്) കൊള്ളാം. ഔറംഗ്സേബ്! നിനക്കു് എന്നെ ഒന്നും ചെയ്വാൻ ശക്തിയില്ല. ഞാൻ നിന്നെ നല്ലപോലെ പരീക്ഷിച്ചറിഞ്ഞു. ഞാനാരെന്നു നീ ചോദിക്കുന്നു. എന്നാൽ പറയാം. ഞാൻ "മിർസാ മഹമ്മദു്, നിയമത്ഖാൻ" ആകുന്നു.

ഔറം—(ആശ്ചര്യത്തോടെ) എന്തു്? ആ മഹാൻ സമസ്തശാസ്ത്രങ്ങളിലും സർവ്വോപരിഷ്ഠനായ വിജ്ഞാനിയാകുന്നു. ആ, ദേഹമോ?

ദിൽ—അതെ ഔറംഗ്സേബ്! ആ ആൾ തന്നെ ഞാൻ. ഞാൻ ഇവിടെ വന്നു വിദൂഷകവേഷത്തിൽ താമസിച്ചതു മറ്റൊന്നിനുമല്ല—രാജനീതിവിഷയമായ ചില പാഠങ്ങൾ അനുഭവത്തോടെ ഗ്രഹിപ്പാനായിരുന്നു. എന്നാൽ നിങ്ങളുടെ കുടുംബകലഹങ്ങളിൽകൂടി എനിക്കു് അനുഭവിക്കേണ്ടിവന്നു. അതിലും ചില നൂതനസംഗതികളെ ഞാൻ ഗ്രഹിച്ചു. ഞാൻ ഒടുവിൽ ഒരു ചാതുര്യം കാണിച്ചു; പക്ഷെ അതു വേണ്ടായിരുന്നു എന്നു പിന്നെ എനിക്കു തോന്നാൻ കാരണമുണ്ടായി. അതെല്ലാം പോകട്ടെ. ഔറംഗ്സേബ്! ഞാൻ കുക്ഷിപൂരണത്തിനോ ഉറുപ്പികയ്ക്കോ അല്ല ഇവിടെ നിങ്ങളുടെ ദാസ്യം ഭാവിച്ചു താമസിച്ചതെന്നു് ഇപ്പോൾ നിങ്ങൾ അറിയുന്നുവോ? സമ്രാൾ! ഐശ്വര്യമെന്നതു് എത്രയും ചഞ്ചലവും അസ്ഥിരവുമാകുന്നു. വിദ്യ സർവ്വോപരിഷ്ഠമായ ധനമാകുന്നു. ആ സാധനം സകലൈശ്വര്യങ്ങളെയും ഉണ്ടാക്കുന്നതിനും നശിപ്പിച്ചുകളയുന്നതിനും ശക്തിയുള്ളതാകുന്നു. എന്നാൽ സമ്രാട്ടേ! ഇപ്പോൾ ഞാൻ തിരിച്ചുപോകുന്നു. (നടക്കുന്നു)

ഔറ__മഹാത്മൻ!__

മിർസാ__(തിരിഞ്ഞുനിന്നു്) ഇല്ല; എന്നെ തിരിച്ചുവരുത്താൻ ഔറംഗ്സേബ് വിചാരിക്കണ്ടാ. പക്ഷെ ഞാൻ ഒന്നു കൂടി പറയുന്നു. ഔറംഗ്സേബേ! നിങ്ങൾ ഈ ജീവിതസംഗ്രാമത്തിൽ വിജയിയെന്നു് അഭിമാനിക്കുന്നില്ലേ? നേരെമറിച്ചു നിങ്ങൾ അത്യന്തം പരാജിതനാകുന്നു. നിങ്ങൾ തന്നെത്താൻ ഉന്നതനെന്നു ഗണിക്കുന്തോറും അധഃപതനം തന്നെ പ്രാപിക്കുന്നു. ഔറംഗ്സേബേ! അന്തഃകരണഗതികളെ അനുകരിക്കാത്ത നിങ്ങൾ താനേ പശ്ചാത്തപിക്കും. ഈ യൌവനം സ്ഥായിയായി നിൽക്കയില്ല. കുറെക്കഴിയട്ടെ. അപ്പോൾ നിങ്ങൾ വൃദ്ധനേത്രത്താൽ കാര്യാകാര്യനിരൂപണം ചെയ്യും. അപ്പോൾ സ്വർഗ്ഗപഥവിൽ നിങ്ങൾക്കു മാർഗ്ഗമദ്ധ്യേ അത്യഗാധമായ ഒരു പിളർപ്പുണ്ടെന്നു കാണും. ആ സമയത്തു നിങ്ങൾ ഭയതരളനായി വിറയ്ക്കും; ഇതോർത്തിരിക്കുന്നതു കൊള്ളാം. (പോകുന്നു)

ഔറ__(തല താഴ്ത്തി ഇരിക്കുന്നു.)

(തിരോഭാവം.)

## ആറാം രംഗം.

---

സ്ഥലം__(ആഗ്രായിലെ രാജസൌധം.)

കാലം__(സായാഹ്നം.)

(ജഹനാറായും സെഹറത്ത്നീസായും തമ്മിൽ സംസാരിച്ചുകൊണ്ടിരിക്കുന്നു.)

ജഹ__സെഹറത്തേ! നീ, ഇവനെപ്പോലെ ഇത്രമാത്രം സൌമ്യ, ശാന്ത, മനോജ്ഞ വിഷപാഷാണഹൃദയമുള്ള ഒരു മനുഷ്യനെ എപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ?

സെഹ__ഒരിക്കലും ഒരിടത്തും കണ്ടിട്ടില്ല. മാമീ! എനിക്കു് അത്ഭുതം തോന്നുന്നു. അകമേ കാപട്യവും, ക്രൌര്യവും പുറമേ സാരള്യവും ഔദാര്യവും. ഉള്ളിൽ വിഷം വെളിയിൽ മധു. ഒരേ സമയംതന്നെ ഈ ഭിന്നധർമ്മങ്ങൾ ഒരു വസ്തുവിൽ എങ്ങിനെ യോജിച്ചിരിക്കുന്നു?

ജഹ__വത്സേ! ഞാനും വിസ്മയിക്കുന്നു. വ്യാഘ്രദൃഷ്ടിയോടു കൂടിയിരുന്ന അവൻ ഇപ്പോൾ എന്നോടു ചിരിക്കയും ലളിതമ

ധുരമായി സംസാരിക്കയും ചെയ്യുന്നു. അപ്പോൾ തന്നെ അവന്റെ ഉള്ളിൽ അസൂയ ജ്വലിക്കുന്നതായി ഞാൻ കാണുന്നുണ്ട്. അവൻ അള്ളാവിനെ തലകുത്തി നമസ്കരിക്കുന്നു. ഹൃദയത്താൽ പൈശാചികവ്യാപാരങ്ങളെ പര്യാലോചിക്കുന്നു.

സെഹ—മാമീ! അതുപോലെ ഇപ്പോൾ മുത്തച്ഛനെ തടവുകാരനാക്കിയിട്ടുകൊണ്ടു രാജ്യകാര്യങ്ങളെപ്പറ്റി മുത്തച്ഛനോട് ഉപദേശം ആവശ്യപ്പെടുന്നു. മുത്തച്ഛന്റെ പുത്രന്മാരെ ഓരോന്നായി കൊന്നൊടുക്കി ഓരോന്നിനും അപ്പഴപ്പോൾ മുത്തച്ഛനോടു ക്ഷമ ചോദിക്കുന്നു. എത്ര വിചിത്രമായ ഭാവന. എത്ര സങ്കോചജനകം. മാമീ! മുത്തച്ഛൻ വരുന്നു. (രണ്ടാളും എഴുന്നേൽക്കുന്നു)

ഷാജ—(പ്രവേശിച്ച്) ജഹനാരാ! ഞാൻ എത്ര മോടിയായി വസ്ത്രം ധരിച്ചിരിക്കുന്നു എന്നു നോക്കുക. സെഹറാത്തെ! നീ കാണുന്നുവോ ഞാൻ ധരിച്ചിരിക്കുന്ന രത്നഭൂഷണങ്ങൾ. ഇവയെ ഞാൻ അണിഞ്ഞിരിക്കുമ്പോൾ അവൻ അപഹരിക്കുമോ? ഞാൻ ഇപ്പോൾ ഒരു യുവാവാകുന്നു. സെഹറത്ത് എന്നെ വരിക്കുമോ?

സെഹ—(ആത്മഗതം) ഓ, വീണ്ടും ഉന്മാദം വരുന്നു. ശരത്കാലം ചന്ദ്രനെ എന്നപോലെ അതു മുത്തച്ഛനെ ആക്രമിക്കുന്നു.

ഷാജ—(സഗൌരവം) ഓ, എന്നാൽ ഇനിമേൽ ആരും വിവാഹം ചെയ്യരുത്. (മന്ദസ്വരത്തിൽ) സെഹറാത്തെ! നിനക്കു മക്കളുണ്ടായാൽ അവർ നിന്നെ തടവിലാക്കും. രത്നങ്ങളും അപഹരിക്കും. വേണ്ടാ; വിവാഹം ആപൽക്കരമാകുന്നു.

ജഹ—(പതുക്കെ) സെഹറാത്തെ! ഇതു് വെറും ഉന്മാദവാക്കുകളല്ല. സാരസങ്കീർണ്ണങ്ങളായ പ്രലാപങ്ങൾ. സൂക്ഷിച്ചാൽ പല പാഠങ്ങളും അവയിൽ നിന്നു ഗ്രഹിക്കാം.

സെഹ—മാതാവേ! ഇതു് എത്രയോ ശോചനീയമായ അവസ്ഥ. ഒരു ചക്രവർത്തി ഉന്മത്തനായിത്തീരുന്നതോർത്താൽ എങ്ങിനെ സഹിക്കും. ഒരു മനോഹരപ്രതിമ ശിഥിലീഭവിച്ചിരിക്കുന്നു. കഷ്ടം! കഷ്ടം! (മുഖം മൂടി ഇറങ്ങിപ്പോകുന്നു.)

ഷാജ—ജഹനാരാ! ഞാൻ ഒരു ഭ്രാന്തനെന്നോ നിന്റെ വിചാരം. അല്ലല്ല! ഞാൻ ശ്രമിച്ചാൽ സംഗതിയുടെ പോക്കു മുഴുവനും മനസ്സിലാക്കും.

ജഹ—അയ്യോ! അതെനിക്കറിയാം.

ഷാജ—എന്നാൽ എന്റെ ഹൃദയം നുറുങ്ങിപ്പോയി. ഇത്ര വളരെ സങ്കടങ്ങളനുഭവിച്ചിട്ടും ഞാൻ ജീവിച്ചിരിക്കുന്നതല്ലേ അത്ഭുതം? ആ കുലഘാതകൻ എന്റെ മററ മൂന്നു മക്കളെയും തിന്നു. ഇതിനു പ്രതികാരം ചെയ്വാൻ ഒരു ശിശുവിനെപ്പോലും അവൻ സ്വാതന്ത്ര്യമായി വിട്ടിട്ടില്ല.

(ഔറംഗ്സേബ് പ്രവേശിക്കുന്നു)

ഷാജ—(വെളുന്നു നോക്കി ആശ്ചര്യഭയാകുലനായിട്ട്) ഇ— ഇതാ . . ര്? ഇത്— ജല്ലാദോ?

ഔറ—പിതാവേ!

ഷാജ—(ഒരു കയ്യാൽ വിലക്കിട്ട്) വേണ്ടാ— ഞാൻ തരികയില്ല. എന്റെ രത്നാഭരണങ്ങൾ— എന്റെ കയ്യിൽ തന്നെ ഇരിക്കണം. അല്ലെങ്കിൽ ഞാൻ ഇതെല്ലാം ഇക്ഷണം തവിടുപൊടിയാക്കും. (ഭൂഷണങ്ങളെ മുറുകെ പിടിക്കുന്നു.)

ഔറ—(അടുത്തുചെന്ന്) അല്ല പിതാവേ! എനിക്ക് ആഭരണങ്ങൾ ആവശ്യമില്ല. അതിനല്ല ഞാൻ വന്നതു്.

ജഹ—പിതാവേ! അതിനായിരിക്കയില്ല. പിതാവിനെ കൂടി നിഗ്രഹിപ്പാൻ തന്നെയായിരിക്കും. എന്നാൽ അതിനു മുൻപേ എന്നെക്കൊല്ലുന്നതാണ് ഉത്തമം.

ഷാജ—വേണ്ടാ. അതു വേണ്ടാ. എന്നെ കൊന്നുകൊള്ളട്ടെ; വിരോധമില്ല. എന്നിട്ട് അതിന്റെ സമ്മാനമായി ഈ രത്നങ്ങളെല്ലാം എടുത്തുകൊള്ളട്ടെ. വിശേഷിച്ച്, അതിനു പകരമായി ഞാൻ ജല്ലാദിനെ മൃത്യുവിനു മുൻപേ അനുഗ്രഹിക്കയും ചെയ്യാം. എന്തെന്നാൽ ദുസ്സഹമായ ജീവിതത്തിൽനിന്ന് എന്നെ വിമോചിക്കയാണല്ലോ. കൊള്ളാം! ഇതാ എന്റെ ഹൃദയം തുറന്നുതരുന്നു. (മാറിടത്തിലെ വസ്ത്രാദികൾ മാററുന്നു) ഔറംഗ്— ജല്ലാദേ! ഖഡ്ഗം ഇറക്കുക!

ഔറ—(മുട്ടുകുത്തി) പിതാവേ! എന്നെ ഇതിലധികം അപരാധിയാക്കരുതേ! അഹോ! ഞാൻ മഹാപാപി! പരമദുഷ്ടൻ! എന്റെ ഹൃദയം വെന്തുരുകുന്നു. പിതാവു നോക്കിയാലും! എന്റെ ദേഹം എത്ര ശുഷ്കപ്രായമായി. കണ്ണുകൾ കുഴിഞ്ഞുതാണു. ഈ ദീനമുഖത്തെ പിതാവ് ഒന്നു നോക്കിക്കാണണേ! ഇതെല്ലാം എന്റെ ദുഃഖസാക്ഷികളാകുന്നു.

ഷാജ—(നോക്കീട്ട്) ശുദ്ധമോഹം. അതു സത്യം തന്നെ.

ജഹ—ഔറങ്ങ്! വലിയ അവതാരികയൊന്നും കൂടാതെ നിന്റെ വരവിനുള്ള അന്തരം അറിയാവുന്ന ഒരാൾ ഇവിടെയുണ്ട്. നിന്റെ പൈശാചികമായ ആ ഉദ്ദേശം—ഇരിക്കട്ടെ; നിന്റെ ആവശ്യം പറയുക!

ഔറ—എനിക്കു് എന്റെ പിതാവിന്റെ ക്ഷമ മാത്രം കിട്ടണം.

ജഹ—അങ്ങനെ ഒരു സാധനം ഉണ്ടെന്നു നീ വിചാരിക്കുന്നോ?

ഔറ—ഇപ്പോൾ എനിക്കറിയാം.

ജഹ—(ചെവി പൊത്തുന്നു) കഷ്ടം!

ഷാജ—ജഹനാരാ! അവൻ, അവന്റെ അപേക്ഷ പറയട്ടെ!

ഔറ—മറ്റൊരപേക്ഷയുമില്ല. പിതാവിന്റെ ക്ഷമ മതി.

ജഹ—(ചിരിക്കുന്നു.)

ഔറ—(ജഹനാരായെ നോക്കി ഷാജഹാനോട്) എന്റെ ഈ പ്രാർത്ഥനയിൽ വല്ല ദുർല്ലക്ഷ്യവുമുണ്ടെങ്കിൽ എന്റെ പിതാവു് എന്നോടൊരുമിച്ചു് എഴുന്നെള്ളിയാലും. തൽക്ഷണം ഞാൻ സകലമാന്യജനങ്ങൾക്കും പ്രത്യക്ഷമാകുംവണ്ണം എന്റെ പിതാവിനെ മയൂരസിംഹാസനത്തിൽ ഇരുത്തി "സമ്രാട്ട് ഷാജഹാൻ" എന്നു വിളംബരവും പ്രസിദ്ധീകരിക്കാം. അതിന്റെ സൂചകമായി ഇതാ ഈ കിരീടം ഇപ്പോൾത്തന്നെ അവിടത്തെ തൃപ്പാദത്തിൽ സമർപ്പിക്കുന്നു. (അങ്ങിനെ ചെയ്യുന്നു.)

ഷാജ—ഹോ, ഹോ എന്റെ ഹൃദയം നവനീതമെന്നപോലെ ആർദ്രമാകുന്നു.

ഔറ—പിതാവേ! എന്റെ സർവാപരാധങ്ങളും, ഞാൻ ശൈശവത്തിൽ ചെയ്തവപോലെ വാത്സല്യപൂർവം ക്ഷമിച്ചാലും! ഇവിടത്തെ അനുഗ്രഹം മാത്രമേ ഇവന്നു് അവലംബമുള്ളു. ക്ഷമിച്ചാലും. (മുട്ടുകുത്തി വന്ദിക്കുന്നു.)

ഷാജ—മകനേ! (കൈക്കു പിടിച്ചെഴുന്നേല്പിച്ചു, തന്നെത്താൻ കണ്ണുനീർ തുടയ്ക്കുന്നു.)

ജഹ—ഔറങ്ങ്! വളരെ ഭംഗിയാകുന്നു. ഇതുപോലെ മറ്റൊരാൾക്കും സാധ്യമല്ല.

ഷാജ—മകളേ! മിണ്ടാതിരിക്ക. എൻെറ പുത്രൻ പരമാർത്ഥമായി പശ്ചാത്തപിക്കുന്നു. ക്ഷമിക്കാതിരിപ്പാൻ എനിക്കു നിർവ്വാഹമില്ല. ഹോ, ഒരു പിതാവിൻെറ സ്നേഹത്തെപ്പററി നിനക്കെന്തറിയാം? എൻെറ ഹൃദയം ഉരുകുന്നു.

ഔറ—പ്രിയപിതാവേ! എന്നാൽ രാജധാനിയിലേക്കെഴുന്നള്ളുക! പിതാവുതന്നെ സാമ്രാജ്യഭാരം വഹിച്ചാലും! എനിക്ക് ഈ മൺകട്ട ആവശ്യമില്ല. എനിക്ക് ഒരു മഹത്തായ സാമ്രാജ്യമുണ്ട്. ആ വിശുദ്ധമായ ലോകത്തേക്കുള്ള യാത്രയ്ക്കു ഇനി അവധി നീട്ടുന്നില്ല. അവിടെ എത്തി എൻെറ അപരാധങ്ങൾക്കെല്ലാം പ്രായശ്ചിത്തം ചെയ്യേണ്ടിയിരിക്കുന്നു. പിതാവ് എഴുന്നേററാലും!

ഷാജ—വേണ്ടാ, വേണ്ടാ! എൻെറ പുത്രൻതന്നെ ഭംഗിയായി രാജ്യഭാരം വഹിക്കണം. എനിക്കു മോഹമില്ല. പ്രജകളെ പുത്രനിർവിശേഷമായി സ്നേഹിക്ക. ഇതാ ഈ മകുടം, ഈ അമൂല്യരത്നഭൂഷണങ്ങൾ; ഇവയെല്ലാം നിൻെറയാണ്. ഔറംഗസീബേ! നിൻെറ പാപപ്രവൃത്തികളെല്ലാം ഞാൻ മറന്നിരിക്കുന്നു. എല്ലാം ക്ഷമിച്ചിരിക്കുന്നു. (കെട്ടിപ്പുണരുന്നു.)

ജഹ—പിതാവേ! മക്കളുടെ ഘാതകനോടോ ക്ഷമിക്കുന്നത്? കുലനാശകൻ. ഈ ഭാവനയെല്ലാം വെറും കപടം എന്നു അവിടുന്നറിയുന്നില്ലേ?

ഷാജ—പുത്രി! പോകട്ടെ, കഴിഞ്ഞതെല്ലാം. എന്തായാലും മൃതരായ എൻെറ ആ പുത്രന്മാരെ എനിക്കു തിരികെ ലഭിക്കുമോ? ഞാൻ ഏഴു വർഷം ദുഃഖമഗ്നനായി കാലം കഴിച്ചു. ഇതിനിടയിൽ ഞാൻ അനുഭവിച്ച വേദനകൾക്കു കണക്കുണ്ടോ? വ്യസനാധിക്യത്താൽ ഞാൻ ഭ്രാന്തനായി. ഈ കാലം മുഴുവനും എന്നെ വിട്ടുപിരിയാതെ ദുഃഖത്തിൽ ഓഹരി എടുപ്പാൻ നീയല്ലാതെ ആരുണ്ടായിരുന്നു? പ്രിയസുതേ! ഇനിയെങ്കിലും—ഇങ്ങനെയെങ്കിലും ഞാൻ അല്പം ആശ്വസിക്കട്ടെ. മകളേ! നീയും ഔറംഗസീബിനു ക്ഷമ കൊടുക്കണം. ഔറംഗ്! ജഹനാരയോടും ക്ഷമായാചനം ചെയ്യൂ!

ഔറ—ഭഗിനീ! എന്നോടു ക്ഷമിച്ചാലും!

ജഹ—(സാഹസം) ഹാ, ഔറംഗ്സേബ്! നിനക്കു ലജ്ജ ഇല്ലയോ, എന്നോടു ക്ഷമ ചോദിപ്പാൻ? നിൻെറ ഹൃദയത്തിൻെറ ആഴത്തിൽ കിടക്കുന്ന നക്രതിമിംഗലാദികളെ എല്ലാം എൻെറ കണ്ണുകൾക്കു കാണാം. ഹേ, വംശഘാതക! ഞാൻ ഇതുവരെയും ഒരു ഭ്രാന്തയായിട്ടില്ല എന്നു നീ മനസ്സിലാക്കുക.

ഷാജ—മകളേ! നീ മാതാവില്ലാത്ത ഒരു നിർഭാഗ്യവതി. ഇവനും അപ്രകാരമുള്ള ഭാഗ്യഹീനൻ. ഹാ, മകളേ! നിങ്ങളുടെ ജനയിത്രി ഇപ്പോൾ ജീവിച്ചിരുന്നെങ്കിൽ ആ സതീരത്നം എന്തു ചെയ്യുമായിരുന്നു എന്നു നിനക്കറിയാമോ? ആ ഭാഗ്യവതി അന്ത്യകാലത്തു് ഇവനേയും എന്നെ ഏല്പിച്ചു. എന്തു ജഹനാരാ! നീ മൌനമായിരിക്കുന്നതു്? നീ യമുനയെ നോക്കുക. എത്ര സ്വച്ഛയായി പ്രവഹിക്കുന്നു! ആകാശം നോക്കുക. നിരന്തരനീലിമയോടെ സ്വച്ഛ പരിശോഭിക്കുന്നു. നീ കാണുന്നില്ലേ? ഈ വസുന്ധരയെ. ശാന്ത, പാവന, പൃഥുല, ശ്യാമളപ്രസന്നയായി സർവ്വംസഹയായി ഈ പ്രപഞ്ചത്തെ ധരിക്കുന്നു. ഈ ഉദ്യാനം സർവ്വദാ മനോഹരമായ മന്ദഹാസം തൂകിക്കൊണ്ടിരിക്കുന്നില്ലേ? നീ എന്താലോചിക്കുന്നു? ജഹനാരാ! നോക്കുക. ആ ശവകുടീരം! ആ, സ്മിത, മൌന, നിസ്തുല, ശുഭ്രമന്ദിരം. "താജ് മഹാൾ." അതിനെ ആദരിക്കുക! മറ്റു സർവ്വവും മറക്കുക! എന്നിട്ട് ഔറംഗസീബിനോടു ക്ഷമിക്കുക! ഈ ലോകം അത്ര നീചമെന്നു നീ വിചാരിക്കണ്ടാ.

ജഹ—(കണ്ണുനീർ തുടച്ചിട്ട്) ഔറംഗ്സേബ്! നീ ഇപ്പോൾ ജയം നേടി. നിൻെറ ക്ഷമയാചനത്തിൻെറ ശുദ്ധിയെപ്പറ്റി ഞാൻ ഇനി ചിന്തിക്കുന്നില്ല. വയോവൃദ്ധനായ എൻെറ അച്ഛൻെറ ശാസനത്തെ ഞാൻ നിഷേധിക്കയില്ല. എൻെറ ക്ഷമ ആവശ്യമെങ്കിൽ ഔറംഗ്സേബ്! ഞാൻ ക്ഷമിച്ചിരിക്കുന്നു. (മുഖം മൂടുന്നു.)

(സെഹറത്തുന്നിസാ അഴിഞ്ഞ കേശത്തോടെ ഓടി വരുന്നു.)

സെഹ—ഓ, കൃതാന്തക! ഹേ നാസ്തിക! എന്നാൽ ദാരായുടെ പ്രിയപുത്രി നിൻെറ പേരിൽ ക്ഷമിക്കുന്നില്ല. സമസ്ത ലോകസാക്ഷികളും നിന്നോടു ക്ഷമിക്കുന്നെങ്കിലും ഈ സെഹറത്തു്, ഈ കൂട്ടിൽ ശ്വാസമുള്ളപ്പോൾ ക്ഷമിക്കയില്ല. എന്നല്ല

ഒരു ക്രൂരപന്നഗിയെപ്പോലെ ഉഷ്ണനിശ്വാസത്തോടെ ഞാൻ നിന്നെ ശപിക്കുന്നു. അതു നിശ്ചയമായി നിനക്കു ഫലിക്കും. അതു നിന്റെ ആഹാരത്തിലും വിഹാരത്തിലും സൽക്രിയകളിലും നിന്നിൽ നിഴലിക്കട്ടെ. ഈ ശാപഭാരം ജാഗ്രത്സ്വപ്നസുഷുപ്തികളിലും നിന്റെ ഹൃദയത്തിൽ വലിയ പർവ്വതഭാരംപോലെ ഇരിക്കട്ടെ. ഈ ശാപം നിന്റെ വിജയഗാനങ്ങളെ അപസ്വരങ്ങളിൽ കലാശിപ്പിക്കട്ടെ. സർവ്വജനീനനായ എന്റെ പിതൃവ്യപിതാവിന്റെ രക്തത്തിൽ കുഴച്ചുണ്ടാക്കിയ ഈ സാമ്രാജ്യഭോഗങ്ങൾ നിന്നിൽ അധികംനാൾ ഇരിക്കയില്ല. നിന്റെ രാജ്യഭരണം നിനക്കു നരകയാതനയായിത്തീരട്ടെ. അതു നിന്നെ നരകത്തിൽനിന്നും ഉത്തരോത്തരം മഹാനരകത്തിലേക്കു വഴി കാണിക്കട്ടെ. നിനക്കു മരണകാലത്തും ഈ ശാന്തിയും ഈശ്വരാനുഗ്രഹവും ഇല്ലാതിരിക്കട്ടെ.

(പെട്ടെന്നിറങ്ങിപ്പോകുന്നു.)

(ബാലഹരനും ചന്ദ്രശേഖരനും ജഗന്നാഥനും തല താഴ്ത്തുന്നു.)

(തിരോഭാവം.)

സമാപ്തം.



